# കലാകൗമുദി 861

മാർച്ച് 15, 1992
വില: 4 രൂപ







റിപ്പോർട്ട്

6
ഭരണം തകരുമോ?
കോൺഗ്രസിൽ ആൻറണി ഗ്രൂപ്പും കരുണാകരപക്ഷവും നടത്തുന്ന സന്ധിയില്ലാത്ത യുദ്ധം കേരളത്തിലെ രാഷ്ട്രീയ ജീവിതത്തിൽ അനിശ്ചിതത്വം സൃഷ്ടിച്ചിരിക്കുന്നു. ഇരു ഗ്രൂപ്പുകളുടെയും നിലപാടുകളെ വിലയിരുത്തുകയാണ് ശ്രീ. യേശുദാസ് വില്യംസിൻെറ റിപ്പോർട്ട്.

ഇൻറർവ്യൂ

9
ക്രമക്കേടുകൾക്ക് പിന്നിൽ കരുണാകരനും മുരളിയും
കേരളത്തിലെ കോൺഗ്രസിൻെറ ചരിത്രത്തിലെ ഇരുൾ നിറഞ്ഞ കാലമായിട്ടാണ് ശ്രീ. കരുണാകരൻെറ ഭരണത്തെ ശ്രീ. വി.എം. സുധീരൻ കാണുന്നത്. തൻെറ കാഴ്ചപ്പാട് അദ്ദേഹം വിശദീകരിക്കുന്നു—ശ്രീ. എം.എം.സുബൈറുമായി നടത്തിയ കൂടിക്കാഴ്ചയിൽ

26
ചരിത്രത്തിന് ഇടവേളകളില്ല
സ്വാതന്ത്ര്യമായൊരു ചിന്താശൈലിയുടെ ഉടമയായ ശ്രീ. എം.എൻ. വിജയനുമായി ശ്രീ. എ.വി. അനിൽകുമാർ നടത്തിയ ഇൻറർവ്യൂ.

ഫീച്ചർ

12
ഇതാ ഒരു ഗാന്ധിയൻ
പ്രകൃതി ജീവനത്തിൻെറ ദേഹവും ദേഹിയുമായിത്തീർന്ന ശ്രീ. വർമ്മാജിയെക്കുറിച്ച് ശ്രീ. എസ്. അശോക്കുമാർ എഴുതിയ ഫീച്ചറിൻെറ അവസാനഭാഗം.

15
റഷ്യ ആഭ്യന്തര യുദ്ധത്തിലേക്കോ?
യെൽറ്റ്സിൻെറ റഷ്യ ഏതു ദിശയിലേക്കാണ് നീങ്ങിക്കൊണ്ടിരിക്കുന്നത്? ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സിൽ ഗവേഷണപഠനം നടത്തുന്ന ശ്രീ. രാജഗോപാൽ ആ ചോദ്യത്തിന് ഉത്തരം കണ്ടെത്തുന്നു.

ഫീച്ചർ

19
മാടമ്പ് മനയുടെ കാലനിക്ഷേപങ്ങൾ
മലയാള സാഹിത്യത്തിൽ തൻേറതായ ''ആകാശ''ത്തിന് അവകാശിയായ ശ്രീ. മാടമ്പ് കുഞ്ഞുകുട്ടൻെറ ജീവിതത്തിലൂടെ നമ്പൂതിരി സമുദായത്തിൽ കൊടുങ്കാറ്റടിച്ച ദിവസങ്ങൾ പുനരാവിഷ്ക്കരിക്കുകയാണ് ശ്രീ. കളളിക്കാട് രാമചന്ദ്രൻ.

ലേഖനം

11
കാശ്മീരും കേരളവും—മറുപുറം
ശ്രീ. ടി.എൻ. ഗോപകുമാർ

23
ജില്ലാകൗൺസിലുകൾ നിർത്തലാക്കണം
ശ്രീ. വെട്ടൂർ രാമൻനായർ

24
മൊറാർജി പിറന്നാളാഘോഷിക്കുമ്പോൾ
ശ്രീ. എം.പി. നാരായണപിളള

40
നമുക്കുവേണ്ടി രൂപകല്പന ചെയ്ത പ്രപഞ്ചം
ശ്രീ. എം. ഹരികുമാർ

43
വംശവൃക്ഷത്തിൽ നിന്നും ഒരു ഹരിതപത്രം
ശ്രീ. വി.കെ. ഉണ്ണിക്കൃഷ്ണൻ

കവിത

29
പിറവി
ശ്രീ. സച്ചിദാനന്ദൻ

32
ചാകുവോളം തൂക്കിലിടുക
ശ്രീ. ചെമ്മനം ചാക്കോ

കഥ

30
കൊടുംഭീകരൻ
ശ്രീ. എൻ. പ്രഭാകരൻ

നോവൽ

35
വേർപാടുകളുടെ വിരൽപ്പാടുകൾ
ശ്രീ. സി. രാധാകൃഷ്ണൻ

45
സാഹിത്യവാരഫലം
ശ്രീ. എം. കൃഷ്ണൻനായർ

കാർട്ടൂൺ

50
ബോബനും മോളിയും
ശ്രീ.ടോംസ്


മുഖചിത്രം: കളർ ചിത്രം:
**ശ്രീ. ആർ. ഗോപാലകൃഷ്ണൻ**

## ഓട്ടോണമസ് കോളേജുകളെപ്പറ്റി

ഓട്ടോണമസ് കോളേജുകളെപ്പറ്റി ശ്രീ. പി.സഹദേവൻ എഴുതിയ ലേഖനത്തെപ്പറ്റിയാണീ കുറിപ്പ്. വളരെ കുറച്ചുമാത്രം അറിയപ്പെട്ടിട്ടുള്ളതും ആഴത്തിൽ പരിശോധനയർഹിക്കുന്നതുമായ ഒരാശയമാണ് ഓട്ടോണമസ് കോളേജുകൾ. പെട്ടെന്ന് തള്ളിക്കളയാൻ തക്ക കാരണങ്ങളൊന്നും ശ്രീ. സഹദേവൻ അവതരിപ്പിച്ചുകാണുന്നില്ല. നമ്മുടെ സാമൂഹ്യപശ്ചാത്തലത്തിൽ ഈ പരീക്ഷണം പരാജയപ്പെട്ടേക്കുമോ എന്ന ആശങ്കയാണ് ലേഖകന്. ദുരുപയോഗപ്പെടുത്താനുള്ള സാദ്ധ്യതയുള്ളതുകൊണ്ട് സ്വാതന്ത്ര്യം തന്നെ വേണ്ട എന്നു വാദിക്കുന്നതുപോലെയാണത്.

ഓട്ടോണമസ് കോളേജുകൾ എന്ന ആശയം എങ്ങനെ ഉണ്ടായെന്നോ അതിൻെറ പ്രത്യേകതകൾ എന്തെന്നോ ലേഖനത്തിൽ വിശദീകരിച്ചുകണ്ടില്ല. കോളേജുകളുടെയും യൂണിവേഴ്സിറ്റികളുടെയും എണ്ണം വളരെ കുറവായിരുന്ന കാലത്താണ് അഫിലിയേറ്റിങ്ങ് യൂണിവേഴ്സിറ്റികൾ രൂപംകൊണ്ടത്. കോളേജുകൾക്കുവേണ്ടി പരീക്ഷനടത്തലും ബിരുദങ്ങൾ നൽകലുമായിരുന്നു ആ സ്ഥാപനങ്ങളുടെ പ്രധാനചുമതല. വിദ്യാഭ്യാസപദ്ധതികളിലും കരിക്കുലത്തിലും എന്തെങ്കിലും മാറ്റം വേണമെങ്കിൽ കോളേജുകൾ യൂണിവേഴ്സിറ്റിയെ ആശ്രയിക്കണം. യൂണിവേഴ്സിറ്റികളിൽ നിന്നും എന്തെങ്കിലും നിർദ്ദേശങ്ങൾ ലഭിക്കാനോ നിർദ്ദേശങ്ങളിലുള്ള അവ്യക്തതകൾക്കു വിശദീകരണം ലഭിക്കാനോ വേണ്ടി വരുന്ന കാലവിളംബം വലിയ ബുദ്ധിമുട്ടു സൃഷ്ടിച്ചു പലപ്പോഴും. സ്വാതന്ത്ര്യലബ്ധിക്കുശേഷം കോളേജുകളുടെ എണ്ണം അമിതമായി വർദ്ധിച്ചു. സമൂഹത്തിൻെറ ഉദ്ധാരണം ലക്ഷ്യമാക്കി സ്ഥാപിതമായിട്ടുള്ള ഈ സ്ഥാപനങ്ങൾ സമൂഹത്തിൻെറ എല്ലാ ദൂഷ്യങ്ങളുടേയും വലയിൽപ്പെട്ടു. നമ്മുടെ സമൂഹത്തിൻെറ പ്രശ്നങ്ങൾ പലതാണ്. സ്ഥലകാലഭേദമനുസരിച്ചു പ്രശ്നങ്ങൾ വിവിധങ്ങളാണ്. അവയ്ക്കു പരിഹാരം തേടുന്നത് വൈവിദ്ധ്യ സമീപനങ്ങളുടെ സഹായത്തോടെയാവും. ചില പ്രശ്നങ്ങൾക്ക് ഉടൻ പരിഹാരം വേണ്ടിവരും. ഒരു കലാശാല കൈകാര്യം ചെയ്യുന്ന വിഷയങ്ങൾ അതിൻെറ പ്രത്യേകചുറ്റുപാടുകളുടെ പ്രത്യേകതകൾ പ്രതിഫലിപ്പിക്കുന്നവയാകണം. മാറ്റങ്ങൾക്കും പരിഷ്കരണങ്ങൾക്കും വേണ്ട തീരുമാനങ്ങൾ അപ്പപ്പോൾ എടുക്കേണ്ടിവരും. ഇതിനൊക്കെ ഇന്നത്തെ അഫിലിയേറ്റിങ്ങ് സമ്പ്രദായം ഉതകുന്നില്ല. കൂടുതൽ കാര്യക്ഷമതയോടെ പരിഷ്കാരങ്ങൾ നടപ്പിലാക്കാൻ ചെറിയ ചെറിയ സ്ഥാപനങ്ങൾക്ക് എളുപ്പം സാധിക്കും. ഈ പശ്ചാത്തലത്തിലാണ് അക്കാദമിക് സ്വാതന്ത്ര്യത്തെ 1964–66ലെ വിദ്യാഭ്യാസ കമ്മീഷൻ ദർശിച്ചത്. പാണ്ഡിത്യത്തിനും വൈശിഷ്ട്യത്തിനും വേണ്ടിയുള്ള ഒരു ബൗദ്ധിക കാലാവസ്ഥയിലേക്ക് രാജ്യത്തെ നയിക്കാൻ ഈ സ്വാതന്ത്ര്യം ഉതകും എന്ന ധാരണയാണിതിന് ഉപോൽബലകം. കരിക്കുലം ഡിസൈൻ ചെയ്യാനും പഠിക്കാനും പഠിപ്പിക്കാനുമുള്ള സമ്പ്രദായങ്ങൾ നിർദ്ദേശിക്കാനും പരീക്ഷണങ്ങൾ നടത്താനും, സ്വന്തം കോഴ്സുകളും പരീക്ഷകളും നിർണ്ണയിക്കാനും കോളേജുകൾക്ക് സ്വാതന്ത്ര്യം നൽകേണ്ടത് ആവശ്യമാണെന്ന് 1986ലെ നാഷണൽ പോളിസി ഓൺ എഡ്യൂക്കേഷൻ നിർദ്ദേശിച്ചിരുന്നു. ചുരുക്കത്തിൽ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും അവരുടെ സൃഷ്ടിപരമായ കഴിവുകളെ പ്രയോജനപ്പെടുത്താനും, അദ്ധ്യാപനത്തിൻെറ നിലവാരം ഉയർത്താനും, പരീക്ഷകളും ഗവേഷണവും നന്നാക്കാനും, സമൂഹത്തിൻെറ ആവശ്യങ്ങളോട് വേഗത്തിൽ പ്രതികരിക്കാനും ഓട്ടോണമസ് കോളേജുകൾക്കു കഴിയും. ഏതാണ്ടിതൊക്കെയാണ് ഓട്ടോണമസ് കോളേജ് എന്ന സങ്കൽപ്പത്തിന് ജീവൻനൽകാൻ യൂണിവേഴ്സിറ്റി ഗ്രാൻറ്സ് കമ്മീഷനെ പ്രേരിപ്പിച്ചത്. ഈ മേന്മകളെ 'ആദർശങ്ങളുടെ പരിവേഷ'മായി മാത്രം കാണുന്ന ലേഖകൻ അവയുടെ ആവശ്യകതയിലേക്കും അവ നേടാൻ എന്തുകൊണ്ട് നമുക്ക് ശ്രമിച്ചുകൂടാ എന്ന ചോദ്യത്തിലേക്കും കടക്കാതെ, ഇന്നുള്ള അഫിലിയേറ്റിങ്ങ് യൂണിവേഴ്സിറ്റി സമ്പ്രദായത്തിൻെറ പരാജയത്തെ ലാഘവബുദ്ധിയോടെ കാണുന്നു. ഇന്നത്തെ യൂണിവേഴ്സിറ്റി സമ്പ്രദായത്തിൻെറ പരാധീനതകൾ എളുപ്പം പരിഹരിക്കാമെന്നു നിർദ്ദേശിക്കുകയും കൂടി ചെയ്തിരിക്കുന്നതു വായിച്ചാൽ മനസ്സിലാവുന്നത് ലേഖകന് അവയെപ്പറ്റി ചില 'പൊതുധാരണ'കളേയുള്ളുവെന്നല്ലേ? പ്രീഡിഗ്രി കോഴ്സ് മാറ്റുകയും പ്രൈവറ്റ് രജിസ്ട്രേഷൻ നിറുത്തുകയും ചെയ്താൽ മതി ഇന്നത്തെ ദുരവസ്ഥ ഇല്ലാതാവും എന്നദ്ദേഹം നിർദ്ദേശിച്ചിരിക്കുന്നു!

ലേഖകൻെറ മറ്റൊരു ധാരണ ഇന്നുള്ള സർവ്വകലാശാലകളുടെ സംവിധാനങ്ങൾ ന്യായമായ താൽപ്പര്യങ്ങൾ ചവിട്ടിമെതിക്കപ്പെടാതിരിക്കാനും, കുറുക്കുവഴികളിലൂടെ ആർക്കും അനർഹമായ നേട്ടങ്ങൾ കൊയ്യാതിരിക്കാനും, പരീക്ഷകളുടെ നടത്തിപ്പിലും മൂല്യനിർണ്ണയത്തിലും അഴിമതികൾ കടന്നുകൂടാതിരിക്കാനും, എല്ലാം സഹായകമാണെന്നാണ്. ഈ ധാരണയ്ക്ക് താങ്ങായി ലേഖകൻ സെനറ്റ്, സിൻറിക്കേറ്റ്, ബോർഡ് ഓഫ് സ്റ്റഡീസ്, ഫാക്കൽട്ടി, അക്കാദമിക് കൗൺസിൽ, ഫിനാൻസ് കമ്മറ്റി ആദിയായ ചട്ടക്കൂടുകളെ പൊക്കിക്കാണിക്കുന്നു. ഇത്തരം സംവിധാനങ്ങൾ ഒന്നുമില്ലാത്തതുകൊണ്ട് എന്തു താന്തോന്നിത്തവും കാണിക്കാനുള്ള സ്വാതന്ത്ര്യമാണ് ഓട്ടോണമസ് കോളേജുകൾക്കുള്ളതെന്നാണ് ധ്വനിപ്പിക്കുന്നത്. പക്ഷേ, ലേഖകൻ തന്നെ ഒരിടത്ത് പറഞ്ഞിരിക്കുന്നു: ''ഒരു മിനിസർവ്വകലാശാല പോലുണ്ടാവും ഒരു സ്വയംഭരണ കോളേജ്''. ഇതു പറഞ്ഞതിനുശേഷം കോളേജിൻെറ ഭരണത്തിൻെറയും, അക്കാദമിക് തലത്തിൽ തീരുമാനമെടുക്കുന്ന ബോഡികളെപ്പറ്റിയും പരീക്ഷ, അഡ്മിഷൻ ഇത്യാദികാര്യങ്ങൾക്കായുള്ള സംവിധാനത്തെപ്പറ്റിയൊക്കെയും ലേഖകൻ പരാമർശിച്ചിട്ടുണ്ട്. ചുമതലാബോധമുള്ള, ആത്മാർത്ഥതയും സത്യസന്ധതയുമുള്ള അദ്ധ്യാപകർ ഉണ്ടെങ്കിൽ നല്ല സ്വയംഭരണ കോളേജുകൾ നടത്തിക്കൊണ്ടുപോകാം എന്നതിന് തർക്കമില്ല. സമൂഹം ദുഷിച്ചുനാറുന്നു, സ്വജനപക്ഷപാതവും, കോഴയും ശിപാർശയും കൊടികുത്തിവാഴുന്നു. അത്തരമൊരു സാമൂഹ്യവ്യവസ്ഥിതിയിൽ തനിക്ക് സത്യസന്ധതയും, നീതിബോധവും, ആത്മാർത്ഥമായ പ്രവർത്തനവും ചെയ്യാൻ പററുമോ എന്നു സന്ദേഹിക്കുന്ന അദ്ധ്യാപകർക്ക് ഓട്ടോണമസ് കോളേജ് ദഹിക്കില്ല തീർച്ച.

ഇവിടെ പ്രസക്തമായ മറ്റൊരു കാര്യമുണ്ട്. ഇന്ന് നമുക്കുള്ള കോളേജുകളിൽ എത്രയെണ്ണം ഓട്ടോണമസ് ആകാൻ അർഹമായവയുണ്ട്? ഓട്ടോണമി ചോദിച്ചു വാങ്ങേണ്ട അംഗീകാരമല്ല; ഓട്ടോണമി ആർജ്ജിക്കേണ്ട അർഹതയാണ്. ഓട്ടോണമി ലഭിക്കാൻ യു.ജി.സി. നിശ്ചയിച്ചിട്ടുള്ള നിബന്ധനകൾ താഴെപറയുന്നവയാണ്.

1. അക്കാദമിക് പ്രശസ്തിയും മുൻകാലങ്ങളിൽ കോളേജിന് പരീക്ഷാഫലം വഴിയും മറ്റും ലഭിച്ച നേട്ടങ്ങൾ.
2. അദ്ധ്യാപകരുടെ അക്കാദമിക് നേട്ടങ്ങൾ.
3. വിദ്യാർത്ഥികളുടെ പ്രവേശനത്തിനുള്ള നിബന്ധനകളും അദ്ധ്യാപക നിയമനത്തിൻെറ മാനദണ്ഡവും.
4. കോളേജിലെ ലൈബ്രറി, ക്ളാസ്സുമറി സൗകര്യങ്ങൾ, ലാബറട്ടറി ഉപകരണങ്ങൾ.
5. സ്ഥാപനം നടത്തുന്നതിൻെറ പിന്നിലെ പ്രേരണ അക്കാദമിക പരിഗണനയാണോ?
6. സ്ഥാപനത്തിൻെറ നടത്തിപ്പിനായി ലഭ്യമായ സാമ്പത്തികശേഷി.
7. മാനേജുമെൻറ് അദ്ധ്യാപക/അനദ്ധ്യാപക-വിദ്യാർത്ഥി അഭിപ്രായങ്ങൾ മാനിക്കാറുണ്ടോ?
8. മികച്ച വൈദഗ്ദ്ധ്യത്തിനും, ഗവേഷണത്തിനും, പരീക്ഷണത്തിനും ബോധനരംഗത്ത് പരിഷ്കാരങ്ങൾ വരുത്താനും നവീകരണത്തിനും അദ്ധ്യാപകർക്ക് എത്രത്തോളം സ്വാതന്ത്ര്യം ലഭിക്കുന്നുണ്ട്?

ഓട്ടോണമസ് കോളേജിൻെറ ഭരണചുമതലകൾ നിറവേറ്റാൻ ഗവേണിങ്ങ് ബോഡി, അക്കാദമിക് കൗൺസിൽ, ബോർഡ് ഒഫ് സ്റ്റഡീസ് എന്നീ സംവിധാനങ്ങളാണ് നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ഇതിനും പുറമേ ഫിനാൻസ് കമ്മറ്റി, പ്ളാനിങ്ങ് ആൻറ് ഇവാലേ്വഷൻ കമ്മറ്റി, ഗ്രീവൻസസ്/അപ്പീൽ കമ്മറ്റി, പരീക്ഷാകമ്മറ്റി, അഡ്മിഷൻ കമ്മറ്റി, ലൈബ്രറി കമ്മറ്റി, വിദ്യാർത്ഥി ക്ഷേമകമ്മറ്റി മുതലായ ഉപദേശകസമിതികളും വേണം. ഗവേണിംഗ് ബോഡിയിൽ മാനേജുമെൻറിൻെറ മൂന്നു പ്രതിനിധികൾ, രണ്ടു സീനിയർ അദ്ധ്യാപകർ, ഒരു യൂണിവേഴ്സിറ്റി നോമിനി, ഒരു സംസ്ഥാന സർക്കാർ നോമിനി, ഒരു യു.ജി.സി. നോമിനി, പ്രിൻസിപ്പൽ ഇത്രയും പേർ ആണ്. രണ്ടുകൊല്ലമാണ് ഭരണകാലാവധി. അക്കാദമിക് കൗൺസിലിൽ പ്രിൻസിപ്പൽ, എല്ലാ വകുപ്പുതലവന്മാരും, കോളേജിനുപുറമേനിന്നും നാല് വിദഗ്ദ്ധർ (വ്യവസായം, വാണിജ്യം, നിയമം, വിദ്യാഭ്യാസം, വൈദ്യം, എൻജിനീയറിങ്ങ് തുടങ്ങിയ വിഷയങ്ങളിലെ വിദഗ്ദ്ധർ), യൂണിവേഴ്സിറ്റിയുടെ മൂന്നു പ്രതിനിധികൾ, സംസ്ഥാന സർക്കാരിൻെറ ഒരു പ്രതിനിധി, രണ്ട് ബിരുദാനന്തര വിദ്യാർത്ഥികൾ, രണ്ടു ബിരുദവിദ്യാർത്ഥികൾ, ഓഫീസിലെ മേധാവി എന്നിവർ അംഗങ്ങളായിരിക്കും. ബോർഡ് ഒഫ് സ്റ്റഡീസിൽ അതതു വകുപ്പുതലവൻ, അഞ്ചുകൊല്ലം പഠിപ്പിച്ചുപരിചയമുള്ള എല്ലാ അദ്ധ്യാപകരും, അക്കാദമിക് കൗൺസിൽ നോമിനേറ്റു ചെയ്യുന്ന രണ്ട് വിദഗ്ദ്ധർ, യൂണിവേഴ്സിറ്റി നോമിനേറ്റു ചെയ്യുന്ന ഒരു വിദഗ്ദ്ധൻ, ഇത്രയും പേരുണ്ടാവും.

ചുരുക്കത്തിൽ നടത്തേണ്ട കോഴ്സുകൾ, അവയ്ക്കുവേണ്ട സിലബസ്സ്, ബോധനരീതികൾ, കാലയളവ്, ചോദ്യക്കടലാസുണ്ടാക്കൽ, പരീക്ഷനടത്തൽ, ഉത്തരക്കടലാസു പരിശോധന, ഡിഗ്രിക്ക് ശിപാർശചെയ്യൽ എല്ലാം അതതുകോളേജിൽ നടത്തണം. പരീക്ഷ നിരന്തരമായ മൂല്യനിർണ്ണയരീതിയാവും. പരിശോധിച്ചുമാർക്കിട്ട ഉത്തരക്കടലാസുകൾ വിദ്യാർത്ഥികൾക്കു തിരിച്ചു കൊടുക്കണം. ഇതെല്ലാം നേട്ടങ്ങൾ തന്നെയാവും.

സ്വകാര്യമാനേജുമെൻറുകൾ ഈ സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തുമെന്നാണെങ്കിൽ സർക്കാർ കോളേജുകളിൽ ഇതൊന്നു പരീക്ഷിക്കാനായി ഒരു ശ്രമമെങ്കിലും നടത്തി നോക്കിക്കൂടെ?

**പ്രൊഫസർ എം.കെ. പ്രസാദ്**
ഗിരിനഗർ
കൊച്ചി.



## ചിറക്കൽ ടി. ബാലകൃഷ്ണൻ നായരുടെ സമ്പൂർണ്ണകൃതികൾ

യശഃശരീരനായ ചിറക്കൽ ടി. ബാലകൃഷ്ണൻ നായരുടെ സമ്പൂർണ്ണകൃതികൾ സമാഹരിച്ചു പ്രസിദ്ധം ചെയ്യുന്നതിനുള്ള ഉദ്യമത്തിലാണ് ചിറക്കൽ ടി. മെമ്മോറിയൽ കൾച്ചറൽ ഫോറം. ബാലകൃഷ്ണൻ നായരുടെ ധാരാളം പ്രബന്ധങ്ങൾ ആനുകാലികങ്ങളിൽ വന്നിട്ടുണ്ട്. ആവിധം ആനുകാലികങ്ങളുടെ പ്രതികൾ കൈയ്യിലുള്ളവർ അവതന്നു സഹായിക്കണമെന്നപേക്ഷിക്കുന്നു. കോപ്പിയെടുത്തശേഷം പ്രബന്ധങ്ങൾ എത്രയും വേഗം തിരിച്ചയയ്ക്കുന്നതാണ്. പ്രബന്ധങ്ങൾ നേരിട്ടുവന്നു പകർത്തുവാനും ഒരുക്കമാണ്. ബാലകൃഷ്ണൻ നായരിൽ നിന്നുള്ള കത്തുകളും അദ്ദേഹത്തെ സംബന്ധിച്ചുള്ള ലേഖനങ്ങളും കൂടി സമാഹാരത്തിൽ ഉൾക്കൊള്ളിക്കണമെന്നുണ്ട്. ആവക കൈയ്യിലുള്ളവരും ഈ ഉദ്യമത്തിൽ സഹകരിക്കുമാറാകണം.

**സെക്രട്ടറി**
ചിറക്കൽ ടി. മെമ്മോറിയൽ കൾച്ചറൽ ഫോറം
എഡ്യൂക്കേഷൻ ഗൈഡൻസ് സെൻറർ
പി.ഒ. വളപട്ടണം
കണ്ണൂർ–670 010

## യേശുദാസ് വില്യംസ്

# ഭരണം തകരുമോ?



മുഖ്യമന്ത്രി കരുണാകരൻ

ശ്രീ. കെ. കരുണാകരൻ വീണ്ടും മുഖ്യമന്ത്രിയായപ്പോൾ കോൺഗ്രസ്സുകാർ ചിലരെല്ലാം പറഞ്ഞു പരത്തി: പഴയ കരുണാകരനല്ല പുതിയ കരുണാകരൻ. അനുഭവത്തിൻേറയും പ്രായത്തിൻേറയും പക്വത അദ്ദേഹത്തിൽ വന്നിരിക്കുന്നു. കാരുണ്യത്തോടെ, അല്ലെങ്കിൽ ദാക്ഷിണ്യത്തോടെ പ്രതിയോഗികളോടു പോലും പെരുമാറത്തക്കവിധം അദ്ദേഹത്തിൽ മാറ്റം പ്രത്യക്ഷമാണ്. ഇതുകേട്ട്, എല്ലാവരും പ്രതീക്ഷയോടെയാണ് പുതിയ മന്ത്രിസഭയെ നോക്കിയത്. കേരളത്തിനൊരു കാരണവരെ കിട്ടിയല്ലോ എന്ന് ചിലരെങ്കിലും ആഹ്ളാദിക്കുകയും ചെയ്തു.

എന്നാൽ ആ പ്രതീക്ഷകളെ തകിടംമറിക്കുന്ന സംഭവങ്ങളാണ് ഉണ്ടായത്. ഒരു ദുരന്ത നാടകത്തിൻെറ പിരിമുറുക്കത്തോടെ പരിണാമഗുപ്തിയിലേക്ക് സ്ഥിതിഗതികൾ അതിവേഗം പാഞ്ഞുകൊണ്ടിരിക്കുകയാണ്. സംഭവങ്ങൾ, തിരമാലകൾപോലെ ഒന്നിനു പിറകേ ഓരോന്നായി ഉയർന്നുവരുന്നു. ആർക്കും രക്ഷപ്പെടാനാവാത്ത വിധം, ഭരണത്തെ തകർത്തുകൊണ്ട്, ഈ അലകൾ പ്രചണ്ഡമായിത്തീരുമോ എന്നാണ് ഇപ്പോൾ എല്ലാവരും ചോദിക്കുന്നത്. എന്നാൽ പി.സി.സി. പ്രസിഡൻറ് വയലാർ രവി അടക്കമുള്ള കരുണാകര പക്ഷക്കാർ ഇതിനെ ഒരു വേനൽക്കാല മഴയായി മാത്രമേ കാണുന്നുള്ളൂ. ആൻറണി ഗ്രൂപ്പുകാർ ഇതു കേട്ട് ചിരിക്കുന്നു. വേറൊരു വഴിക്കാണ് അവർ കണക്കുകൂട്ടുന്നത്. രക്തസാക്ഷിത്വത്തിന് ജനങ്ങളിൽ അനുകമ്പ ഉണ്ടാക്കാനാകുമെന്ന് അവർക്കറിയാം. മുറിവേറ്റ, നിർദ്ദോഷിതയുമായി ജനങ്ങളുടെ മുമ്പിൽ നിൽക്കുക, അനുയായികളിൽ ധർമ്മരോഷം വളർത്തുക—അങ്ങനെ കോൺഗ്രസ്സിനകത്ത് ആദർശം പരിരക്ഷിക്കാൻ വ്രതമെടുത്തവരായി മാറി നിൽക്കുക. അതുകൊണ്ട് പ്രായോഗികമായ നേട്ടങ്ങൾ ഉണ്ടാകുമോ എന്ന ചോദ്യത്തിന് വലിയ പ്രസക്തിയൊന്നുമില്ല. അധികാരവും ഭരണവുമെല്ലാം എന്നത്തെ അടിസ്ഥാനമാക്കിയാണല്ലോ നിൽക്കുന്നത്.

മന്ത്രിസഭയിലെ നോമിനികളെച്ചൊല്ലിയാണല്ലോ കോൺഗ്രസ്സിലെ ഗ്രൂപ്പുവഴക്ക് പൊട്ടിഒലിച്ചുതുടങ്ങിയത്. പി.സി.സി. പ്രസിഡൻറായിരുന്ന ആൻറണിയുടെ നോമിനിയായി വി.എം. സുധീരനെ മന്ത്രിസഭയിൽ ഉൾപ്പെടുത്തിയിരുന്നുവെങ്കിൽ, സംസ്ഥാന രാഷ്ട്രീയ ജീവിതത്തെ മലീമസമാക്കിയ ഈ തർക്കം ഉണ്ടാകുമായിരുന്നോ എന്ന ചോദ്യം അപ്രസക്തമല്ല. ആൻറണി ഗ്രൂപ്പുകാരായ ഉമ്മൻ ചാണ്ടിയേയും കെ.പി. വിശ്വനാഥനേയും മന്ത്രിക്കായാൻ സമ്മതിക്കുകയും, മറ്റൊരു നോമിനിയായ വി.എം. സുധീരന് മന്ത്രിസ്ഥാനം നിഷേധിക്കുകയും ചെയ്തതാണോ മുഖ്യമന്ത്രി ചെയ്ത വലിയ പാതകം എന്നാണ് കരുണാകരപക്ഷം ചോദിക്കുന്നത്. നിയമസഭാകക്ഷി നേതാവെന്ന നിലയ്ക്ക് തൻെറ മന്ത്രിസഭയിൽ ആരൊക്കെ ഉണ്ടാവണമെന്ന് തീരുമാനിക്കാനുള്ള അധികാരവും അവകാശവും, ഇക്കാര്യത്തിൽ രോഷാകുലരാകുന്ന ആൻറണി ഗ്രൂപ്പ് നിഷേധിക്കുകയാണോയെന്നും അവർ ആശ്ചര്യപ്പെടുന്നു. മറ്റെല്ലാ കാര്യത്തിലും ആദർശം വേണം. സ്വന്തം കാര്യത്തിൽ മാത്രം അതു വേണ്ട—ഇതല്ലേ ഇരട്ടത്താപ്പ് എന്നും അവർ പരിഹസിക്കുന്നു.

സുധീരൻ പ്രശ്നമാണ് തുടക്കമെങ്കിലും സംഘടനാ തിരഞ്ഞെടുപ്പാണ് ഗ്രൂപ്പു വഴക്കിൻെറ കലാശക്കോട്ടയ്ക്ക് തീപിടിപ്പിച്ചത്. ആൻറണി ഗ്രൂപ്പിൻെറ എല്ലാ കണക്കുകൂട്ടലുകളും അതു തെറ്റിച്ചു. ഒൻപതു ഡി.സി.സി.കളിൽ നിയന്ത്രണം സ്ഥാപിക്കുകയും, എ.കെ. ആൻറണിയെ വീണ്ടും പ്രസിഡൻറാക്കുകയും ചെയ്യുന്നതോടെ മുഖ്യമന്ത്രിയുടെ മേലുള്ള പിടിമുറുക്കാമെന്ന ആ ഗ്രൂപ്പിൻെറ രഹസ്യമോഹം ഒരു കടലാസുകൊട്ടാരം പോലെ തകർന്നു വീണു. ഇന്ദിരാ ഭവനിലെന്ന പോലെ ഡി.സി.സി. ഓഫീസ് മന്ദിരങ്ങളിൽ നിന്നും പുറത്താക്കപ്പെട്ടിരിക്കുകയാണ് ഇപ്പോൾ അവർ. അത്തരമൊരു സാഹചര്യത്തിൽ നിലനിൽപ്പിനുവേണ്ടിയുള്ള പോരാട്ടമായി വേണം ആൻറണി ഗ്രൂപ്പിൻെറ എതിരിടലിനെ കാണേണ്ടത്. അപ്പോൾ ഭരണരംഗത്തെ അപചയങ്ങളെപ്പറ്റി അവർ വാചാലമാകുന്നതോ? അത്ര ഗൗരവമായെടുക്കേണ്ടതില്ല. എന്തെന്നാൽ കോൺഗ്രസ് ഭരണഭാരം ഏറ്റെടുത്ത എപ്പോഴെങ്കിലും സുഗമമായ ഭരണം നടന്നിട്ടുണ്ടോ? വാസ്തവമാണ് ആ ചോദ്യം. ഇടവിട്ട് അധികാരം കൈയാളാൻ സൗഭാഗ്യം കൈവന്നിട്ടുണ്ടെങ്കിലും, കേരളത്തിൻെറ അടിസ്ഥാന പ്രശ്നങ്ങളുടെ വക്കിലെങ്കിലും കടിക്കാൻ കോൺഗ്രസ്സിന് സാധിച്ചിട്ടില്ല. യശഃശരീരനായ സി. അച്ചുതമേനോൻ നേതൃത്വം നൽകിയ കൂട്ടുമന്ത്രിസഭയിൽ കോൺഗ്രസ് ഘടകകക്ഷിയായിരുന്നു. ആ മന്ത്രിസഭയ്ക്ക് നിരവധി നേട്ടങ്ങൾ എടുത്തു കാട്ടാനുണ്ടെങ്കിൽ അവയ്ക്കുള്ള ക്രെഡിറ്റ് അച്ചുതമേനോനു മാത്രമുള്ളതാണെന്ന് നിഷ്പക്ഷമതികൾ സമ്മതിക്കും. മറ്റുള്ള അവസരങ്ങളിലെല്ലാംതന്നെ കോൺഗ്രസ് മന്ത്രിസഭകൾക്ക് കാടിളക്കാൻ മാത്രമേ കഴിഞ്ഞിട്ടുള്ളൂ. അതാണ് ഇപ്പോഴും നടക്കുന്നത്. കരുണാകരൻ മുഖ്യമന്ത്രിയായി മന്ത്രിസഭ അധികാരത്തിൽ വന്നിട്ട് ഏഴുമാസം പിന്നിടുന്നു. സ്വന്തം പാർട്ടിക്കാരായ കുറേപ്പേർക്ക് താവളമടിക്കാൻ നൽകുന്നതിനുള്ള കുറെ കോർപ്പറേഷനുകൾ കൈയിലുണ്ടായിട്ടുകൂടി, അതൊക്കെ വീതിച്ചുകൊടുക്കാൻ മന്ത്രിസഭയ്ക്കായിട്ടില്ല. സ്വന്തം കാര്യത്തിൽപ്പോലും യാതൊന്നും ചെയ്യാനാവാത്ത ഈ മന്ത്രിസഭയ്ക്ക് സംസ്ഥാനത്തിൻെറ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കാനാകുമെന്ന് വിശ്വസിക്കുന്നത് അമിതവിശ്വാസമല്ലേ? കുറേ ഫയലുകൾ കൂമ്പാരം കൂട്ടുന്നതോ, കുറെ ഉദ്യോഗസ്ഥൻമാരെ പാർശ്വവർത്തികളാക്കുന്നതോ അല്ല ഭരണമെന്ന് കോൺഗ്രസ്സുകാർ എന്നെങ്കിലും മനസ്സിലാക്കുകയില്ല. അതെല്ലാംകൊണ്ടുതന്നെ ഭരണം നടക്കുന്നില്ലെന്ന ആൻറണി ഗ്രൂപ്പിൻെറ നിലവിളിക്ക് വലിയ കഴമ്പൊന്നുമില്ല. അതാണ് പ്രധാന പ്രശ്നമെങ്കിൽ ഭരണമില്ലായ്മ അക്കമിട്ട് നിരത്തിവച്ച് പരിഹാരം ഉണ്ടാക്കണമെന്ന് അവർക്ക് ആവശ്യപ്പെടാമായിരുന്നു. അത് നടപ്പില്ലെങ്കിൽ സ്വന്തം നോമിനികളെ മന്ത്രിസഭയിൽ നിന്ന് പിൻവലിക്കാമായിരുന്നു.

*കരുണാകര പക്ഷത്തിൻെറ പീഡനത്തിന് വിധേയരായിരിക്കയാണെന്ന പരാതിയുമായി ജനങ്ങളുടെ മുമ്പിൽ നിൽക്കുന്ന ആൻറണി ഗ്രൂപ്പുകാർ രക്തസാക്ഷിത്വത്തിൻെറ മേലങ്കി അണിഞ്ഞിരിക്കയാണ്. പക്ഷെ കേരള രാഷ്ട്രീയ ജീവിതത്തിൽ അതെന്തെങ്കിലും മാറ്റമുണ്ടാക്കാൻ പോകുന്നില്ല. കൂട്ടുചേരലും കൂട്ടുപിരിയലുമെല്ലാം ലീഗിൻെറ നിലപാടിനെ മാത്രമാണ് ആശ്രയിച്ചു നിൽക്കുന്നത്.*



എ.കെ. ആൻറണി

തർക്കത്തിനുള്ള മൂല കാരണം അതൊന്നുമല്ല. സംഘടനാ തിരഞ്ഞെടുപ്പിൻെറ ഫലം പ്രതീക്ഷകളുടെ കടയ്ക്കു കത്തിവച്ചതായിരുന്നു ഇപ്പോഴത്തെ കൂട്ട ബഹളത്തിനു ഹേതു. സംഘടനാ തിരഞ്ഞെടുപ്പ് സ്വതന്ത്രവും നീതിപൂർവ്വവുമായി നടത്താൻ കരുണാകര പക്ഷക്കാർ സമ്മതിക്കാത്തതാണ് ഈ വിപര്യയത്തിന് ഇടയാക്കിയതെന്ന് അവർ ആക്ഷേപിക്കുന്നു. ആക്ഷേപത്തിൻെറ സൂചിമുന നീണ്ടുനിൽക്കുന്നത് കരുണാകരൻെറ നേർക്കാണ്. പൊലീസിനെ അവിഹിതമായി സംഘടനാ തിരഞ്ഞെടുപ്പിൽ ഇടപെടുവിച്ചതിനു പുറമേ കരുണാകരപക്ഷത്തിന് എതിരായി നിൽക്കുന്നവരെ പീഡിപ്പിക്കുക കൂടി ചെയ്തുവെന്നാണ് എ.കെ. ആൻറണി ഉൾപ്പെടെയുള്ളവർ കുറ്റപ്പെടുത്തുന്നത്. ഇതിന് നൂറുകണക്കിന് ഉദാഹരണങ്ങളും അവർ നിരത്തുന്നുണ്ട്. അധികാരം കൈയിലുണ്ടായിരുന്നുവെങ്കിൽ ആൻറണി ഗ്രൂപ്പ് ഇതിനെക്കാളും മോശമായി പെരുമാറുമായിരുന്നുവെന്നും, പെരുപ്പിച്ചു കാണിക്കുന്ന തരത്തിലുള്ള പൊലീസ് ഇടപെടൽ ഉണ്ടായിട്ടില്ലെന്നും കരുണാകരപക്ഷത്തേക്ക് മാറിയ ഒരു മുൻ ആൻറണി ഗ്രൂപ്പുകാരൻ പറഞ്ഞു. തിരഞ്ഞെടുപ്പ് ബലപരീക്ഷയാണ്. ശക്തിയുള്ളവർ ജയിക്കും—മറ്റൊരു കരുണാകര പക്ഷക്കാരൻെറ നിലപാട് അതാണ്. താഴേക്കിടയിലുള്ള കോൺഗ്രസ്സുകാരിൽ ഭൂരിഭാഗവും കരുണാകരനോട് കൂറുള്ളവരാണ്. നാട്ടിൻെറ ആവശ്യമോ സ്വന്തമാവശ്യമോ എന്തുണ്ടായാലും, അത് ശ്രദ്ധയിൽപ്പെടുത്തിയാൽ മുഖ്യമന്ത്രി സഹായിക്കും. കോൺഗ്രസ്സിൽ എത്ര നേതാക്കൾക്ക് ഇങ്ങനെയൊരു അവകാശവാദം നടത്താൻ സാധിക്കും. അങ്ങനെയുള്ള ഒരാളിനോട് നിൽക്കണോ അതോ? കരുണാകരപക്ഷക്കാരനായ ഒരു ജില്ലാ നേതാവ് ചോദിക്കുന്നു. അങ്ങനെ സംഘടനാ തിരഞ്ഞെടുപ്പിൽ ഔദ്യോഗിക മെഷിനറിയെ ഉപയോഗിച്ചതിൽ അധാർമ്മികത കാണാൻ കൂട്ടാക്കാത്തവരാണ് ഭൂരിപക്ഷം.

ആൻറണി ഗ്രൂപ്പിന് ഇതു നന്നായറിയാം. അതുകൊണ്ടാണ് അവർ പത്രമാദ്ധ്യമങ്ങളെ കൂട്ടുപിടിച്ചിരിക്കുന്നത്. പ്രസ്താവന സമരത്തിൽ മിടുക്കൻമാരായ ആൻറണി ഗ്രൂപ്പിൻെറ വാചാലതയെ നിസ്തേജമാക്കാൻ പ്രാഗത്ഭ്യമുള്ള അധികം പേർ കരുണാകരപക്ഷത്തിലില്ല. വയലാർ രവി അടുത്തകാലത്തു മാത്രമാണല്ലോ കരുണാകരൻെറ പക്ഷത്തേക്ക് ജ്ഞാനസ്നാനം നടത്തിയത്. പി.സി.സി.പ്രസിഡൻറാകുന്നതുവരെ, മുഖ്യമന്ത്രിയുടെ അംഗീകാരം അദ്ദേഹത്തിന് കിട്ടിയിരുന്നില്ല. എ.കെ. ആൻറണിയെ മുട്ടുകുത്തിക്കാൻ പറ്റിയവഴി മുഖ്യമന്ത്രിയുടെ ശീതളഛായ മാത്രമേ ഉള്ളൂവെന്ന് രവി മനസ്സിലാക്കിയിരുന്നു. ആ യാഥാർത്ഥ്യബോധമാണ്, ക്ഷണിക്കപ്പെടാത്ത അതിഥിയായി കരുണാകരൻെറ ക്യാമ്പിൽ തമ്പടിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. സംഘടനാ തിരഞ്ഞെടുപ്പ് അലങ്കോലപ്പെടുകയും, ആൻറണി ഗ്രൂപ്പുകാർ ആരോപണങ്ങളുമായി രംഗത്തു വരികയും ചെയ്തപ്പോഴും വയലാർ രവിക്ക് പി.സിസി. പ്രസിഡൻറ് പദം ഉറപ്പായിരുന്നില്ല. ഇതുസബന്ധിച്ച് കോൺഗ്രസ്സുകാർക്കിടയിൽ ഒരു കഥ പ്രചരിക്കുന്നുണ്ട്. മുസ്ലിം ലീഗിലെയും കേരള കോൺഗ്രസ്സിലെയും ചില മന്ത്രിമാർ മദ്ധ്യസ്ഥൻമാരായി മുഖ്യമന്ത്രിയെക്കണ്ട് സംസാരിച്ചശേഷം ആൻറണി ഗ്രൂപ്പിലെ ആര്യാടാദികളെ കാണുകയുണ്ടായത്രേ. എ.കെ. ആൻറണി പി.സി.സി. പ്രസിഡൻറാകുന്നതിൽ മുഖ്യമന്ത്രിക്ക് അപ്രീതിയില്ലെന്ന സന്ദേശമാണ് മദ്ധ്യസ്ഥൻമാർ കൈമാറിയത്. അപ്പോൾ ആൻറണി ഗ്രൂപ്പിൽപ്പെട്ട ഒരാൾ പറഞ്ഞുവത്രെ, രാവിലത്തെ പ്രാദേശിക വാർത്ത കേൾക്കുമ്പോൾ എ.കെ.ആൻറണി പി.സി.സി. പ്രസിഡൻറായിരിക്കും. അതോടെ മദ്ധ്യസ്ഥശ്രമം തകർന്നു. വയലാർ രവി പി.സി.സി. പ്രസിഡൻറായത് അങ്ങനെയാണ്. ജനറൽ സെക്രട്ടറിയായെങ്കിലും, ജി. കാർത്തികേയൻ പി.സി.സി. പ്രസിഡൻറ് സ്ഥാനത്തേക്ക് ഒളിഞ്ഞുനോക്കിയിരുന്നുവെന്നത് മറ്റൊരു കഥ. സംഘടന കൈവിട്ടപ്പോൾ ആൻറണി ഗ്രൂപ്പിൻെറ ശ്രദ്ധ മുഴുവനും, ക്രമക്കേടുകളിലേക്ക് വിരൽ ചൂണ്ടി ബഹളമുണ്ടാക്കാനായിരുന്നു. തൃശൂരിലും, കോട്ടയത്തും തിരഞ്ഞെടുപ്പ് നടന്നപ്പോഴും പഴയ സംഭവങ്ങൾ ആവർത്തിച്ചത്, ആൻറണി ഗ്രൂപ്പിനെ തീർത്തും ഹതാശരാക്കിയിരുന്നു. കരുണാകരൻെറ രാഷ്ട്രീയ നേതൃത്വം അംഗീകരിക്കയില്ലെന്ന് പ്രഖ്യാപിച്ചുകൊണ്ടൊരു നിലപാടെടുക്കാൻ ആൻറണിയെ പ്രേരിപ്പിച്ച വികാരം നിരാശയായിരുന്നു. തൻെറ നിലപാട് അദ്ദേഹം വ്യക്തമാക്കിയത് ഇങ്ങനെയാണ്.



ഉമ്മൻചാണ്ടി

തിരഞ്ഞെടുപ്പിൽ തോറ്റ വിഭാഗം മറുഭാ

ഗത്തിന്റെ സംഘടനാ നേതൃത്വം അംഗീകരിക്കുന്നു. കെ.പി.സി.സി. പ്രസിഡന്റന്ന നിലയിൽ വയലാർ രവി കേരളത്തിലെ കോൺഗ്രസ്സുകാരുടെ നേതാവാണ്. കോൺഗ്രസ്സുകാരുടെ ഇന്ത്യയിലെ നേതാവ് എ.ഐ.സി.സി. പ്രസിഡന്റ് നരസിംഹറാവുവാണ്. കെ. കരുണാകരൻ മുഖ്യമന്ത്രിയാണ്. പാർട്ടി പാർലമെന്ററി ബോർഡ് മെമ്പറാണ്. ആ നിലകളിൽ അദ്ദേഹത്തെ ഞാൻ ബഹുമാനിക്കുന്നു. അതല്ലാതെ കരുണാകരന്റെ രാഷ്ട്രീയ നേതൃത്വം അംഗീകരിക്കാനാവില്ല. അദ്ദേഹം ഇങ്ങനെ വിശദീകരിച്ചു.

സംഘടനാ തിരഞ്ഞെടുപ്പിൽ പൊലീസ് വഹിച്ച പങ്കിനെക്കുറിച്ച് പാർട്ടിയുടെ ഒരു കമ്മിറ്റിയെക്കൊണ്ട് അന്വേഷിപ്പിക്കണമെന്നതാണ് ഞാൻ ഉന്നയിച്ച ഒരു പ്രധാന കാര്യം. തിരഞ്ഞെടുപ്പിനോടനുബന്ധിച്ച് പാലക്കാട്ട് ഒരുവിഭാഗം കോൺഗ്രസ്സുകാർക്കെതിരെ വധോദ്യമത്തിന് കേസെടുത്തിരിക്കുന്നു. കോൺഗ്രസ്സുകാർ രണ്ടു ഭാഗമായി അവിടെ കോടതി കയറുകയാണ്. കോട്ടയത്ത് ഒരു പൊലീസ് ഉദ്യോഗസ്ഥൻ ജില്ലാ വരണാധികാരിയോട് വോട്ടർ പട്ടികയുടെ ഒരു പ്രതി ആവശ്യപ്പെട്ടു. ആ പൊലീസുദ്യോഗസ്ഥനെതിരെ അന്വേഷണം നടത്താൻ തയ്യാറാണോ? ഇതു സംബന്ധിച്ചു ജില്ലാ വരണാധികാരിയും പ്രദേശ് വരണാധികാരിയും പരാതികൾ നൽകിയിട്ടുണ്ട്. പക്ഷേ അന്വേഷണത്തിന് തയ്യാറല്ല.

തിരുവനന്തപുരത്ത് പ്രദേശ് വരണാധികാരിയുടെ മുറി തള്ളിത്തുറക്കാൻ ശ്രമിച്ചവർക്കെതിരെയും കേസെടുത്തിട്ടില്ല. പാലക്കാട്ട് വധോദ്യമത്തിന് കേസെടുത്ത പൊലീസ് തിരുവനന്തപുരത്തെ സംഭവത്തിന്റെ പേരിൽ കേസെടുക്കാത്തത് ആരെ രക്ഷിക്കാനാണ്? ഇതുപോലെ നിരവധി സംഭവങ്ങളുണ്ട്. പൊലീസിന്റെ സമീപനത്തിൽ ഇരട്ടത്താപ്പുണ്ട്. അതു പറയുമ്പോൾ ഡി.വൈ.എഫ്.ഐ. ക്കാർ അത് മുതലെടുക്കുമെന്നു പറഞ്ഞിട്ടു കാര്യമില്ല.

മറ്റൊരു കാര്യം കാസർകോട് ഡി.സി.സി. പ്രസിഡന്റ് തിരഞ്ഞെടുപ്പാണ്. കാസർകോട്ട് ഭൂരിപക്ഷം അംഗങ്ങൾ രാമറായിയെ ഡി.സി.സി. പ്രസിഡന്റായി തിരഞ്ഞെടുത്തു. അവിടെ ഒരു ബ്ളോക്കിൽ തിരഞ്ഞെടുപ്പ് നടന്നിട്ടില്ല. അതിന്റെ പേരിൽ കോടതിയിൽ കേസുണ്ട്. ഈ കേസ് ചൂണ്ടിക്കാട്ടിയാണ് ഡി.സി.സി. പ്രസിഡന്റ് തിരഞ്ഞെടുപ്പ് കെ.പി.സി.സി. അംഗീകരിക്കാത്തത്. ആലപ്പുഴയിൽ രണ്ടു ബ്ളോക്കുകളിൽ തിരഞ്ഞെടുപ്പ് നടന്നിട്ടില്ല. തിരുവനന്തപുരത്ത് നാല് ബ്ളോക്കുകളിൽ നടന്നിട്ടില്ല. എറണാകുളത്ത് ഏഴു ബ്ളോക്കുകളിലും. എന്നിട്ടും അവിടെയൊക്കെ ഡി.സി.സി. പ്രസിഡന്റ് തിരഞ്ഞെടുപ്പ് നടന്നു. അതൊക്കെ കെ.പി.സി.സി. അംഗീകരിക്കുകയും ചെയ്തു.

കേരളത്തിലെ കോൺഗ്രസ്സിൽ രണ്ടു ചേരികളുണ്ടെന്ന യാഥാർത്ഥ്യം അംഗീകരിക്കാൻ തയ്യാറാകണമെന്നതാണ് മറ്റൊരു കാര്യം. അതല്ലാതെ ഐക്യചർച്ച ഒരു



വയലാർ രവി

**കരുണാകരന്റെ രാഷ്ട്രീയ നേതൃത്വത്തിനെതിരായ കലാപമായാണ് ആന്റണിഗ്രൂപ്പിന്റെ ശണ്ഠ വിശേഷിപ്പിക്കപ്പെടുന്നത്. എന്നാൽ യാഥാർത്ഥ്യം മറെറവിടെയോ കിടക്കുകയാണ്.**

പ്രചരണമാക്കുകയാണ് ലക്ഷ്യമെങ്കിൽ അത്തരം ചർച്ചകൾ ഒഴിവാക്കണം. ഐക്യത്തിന്റെ അന്തരീക്ഷത്തിന് സമയമായിട്ടില്ലെങ്കിൽ കുറച്ചുകൂടി കാത്തിരിക്കാം. ചർച്ച നടത്തുന്നത് ആത്മാർത്ഥമായിട്ടായിരിക്കണം. കെ.പി.സി.സി. പ്രസിഡന്റിന്റെ ആഗ്രഹവും അതു തന്നെയാണെന്നാണ് എന്റെ വിശ്വാസം.''

ആന്റണിയുടെ ഈ നിലപാടിനുള്ള വയലാർ രവിയുടെ പ്രതികരണം പ്രതീക്ഷിച്ചതു തന്നെയായിരുന്നു. ''അനുരഞ്ജനത്തിന് താൻ തയ്യാറാണെങ്കിലും എ.കെ. ആന്റണി സ്വീകരിച്ചിരിക്കുന്നത് ഏറ്റുമുട്ടലിന്റെ പാതയാണെന്ന്'' ചൂണ്ടിക്കാണിച്ച വയലാർ രവിയുടെ ശബ്ദം ഭീഷണിയുടേതായിരുന്നു. ''ആന്റണിയുടെ ഈ നിലപാട് പാർട്ടി ഐക്യത്തിന് നല്ലതല്ല. പാർട്ടിക്കകത്ത് മറ്റൊരു പാർട്ടി അനുവദിക്കാനാവില്ല. കെ.പി.സി.സി. പ്രസിഡന്റ് ഞാനാണ്. എന്റെ അവകാശങ്ങളിൽ വെള്ളം ചേർക്കാനോ അവ പങ്കുവയ്ക്കാനോ ആവില്ല.'' വയലാർ രവിക്ക് തന്റെ നിലപാടിൽ യാതൊരു സംശയവുമില്ലായിരുന്നു. എന്നാൽ എ.കെ. ആന്റണിയുടെ പ്രഖ്യാപനത്തെ മുഖ്യമന്ത്രി കരുണാകരൻ പരിഹസിച്ചുതള്ളുകയാണ് ചെയ്തത്. ''കോൺഗ്രസ്സിന്റെ നിയമസഭാ കക്ഷി നേതാവായി ഇരുപത്തിയഞ്ചു വർഷം പൂർത്തിയാക്കാൻ എനിക്ക് സാധിച്ചതിൽ എ.കെ. ആന്റണി നിർണ്ണായക പങ്കു വഹിച്ചിട്ടുണ്ടെന്ന് ആര് അവകാശപ്പെടുന്നതും എം.എൽ.എ. മാരോടും പൊതുജനങ്ങളോടും കാണിക്കുന്ന അവഹേളനമാണെന്നാ''യിരുന്നു കരുണാകരൻ അഭിപ്രായപ്പെട്ടത്.

തർക്കവിതർക്കങ്ങളുമായി ഭരണം ഇഴഞ്ഞു നീങ്ങുന്നതിനിടയിൽ ഉമ്മൻചാണ്ടി പ്രകടിപ്പിച്ച ചില അഭിപ്രായങ്ങൾ ആന്റണിഗ്രൂപ്പ് തുറന്ന സമരത്തിന് തയ്യാറെടുക്കുകയാണെന്ന സംശയം ജനിപ്പിക്കുകയുണ്ടായി. ''ഒരു ഉപജാപക സംഘത്തിന്റെ പിടിയിലേക്ക് ഗവൺമെന്റിനെ ഒതുക്കാൻ മുഖ്യമന്ത്രി ശ്രമിക്കുകയാണ്. അതുപോലെ പാർട്ടിയെയും ഒതുക്കാനാണ് അദ്ദേഹത്തിന്റെ ശ്രമം. കോൺഗ്രസ്സിന്റെ സീനിയർ നേതാവെന്ന നിലയ്ക്ക് കരുണാകരനിൽനിന്നും പ്രതീക്ഷിക്കാൻ വയ്യാത്ത കാര്യങ്ങളാണ് അദ്ദേഹം ചെയ്യുന്നത്. സംഘടനയ്ക്ക് ഇത്രമാത്രം ദോഷം വരുത്തിവച്ച കരുണാകരന് ചരിത്രം മാപ്പുകൊടുക്കുകയില്ല.'' അധികാരത്തിൽ തുടരുന്നതല്ല പ്രധാനമെന്നും മനസ്സാക്ഷി അനുസരിച്ച് പ്രവർത്തിക്കുന്നതാണ് പ്രധാനമെന്നും ഉമ്മൻചാണ്ടി കൂട്ടിച്ചേർക്കുകയുണ്ടായി. അദ്ദേഹം ഇത്രയുംകൂടി പറഞ്ഞുവച്ചു.

ജനാധിപത്യരീതിയുടെ കടയ്ക്കൽ കത്തിവയ്ക്കുന്ന ഏർപ്പാടാണ് ഉന്നത സ്ഥാനത്തിരുന്നുകൊണ്ട് ചിലരുടെ നേതൃത്വത്തിൽ നടന്നത്. കോൺഗ്രസ് പോലുള്ള ഒരു ജനാധിപത്യ പാർട്ടിയിൽ ഇത്രമാത്രം അധഃപതനം സംഭവിക്കരുതായിരുന്നു. ഞങ്ങൾ ഇത്രത്തോളം പ്രതീക്ഷിച്ചില്ല. ജയിക്കാൻ ഏതു മാർഗ്ഗവും സ്വീകരിക്കാമെന്ന തത്ത്വം ഞങ്ങളുടെ എതിരാളികൾ നടപ്പാക്കുകയായിരുന്നു. അതിനവർ മദ്യവും പണവുമെല്ലാം യഥേഷ്ടം ഉപയോഗിച്ചു.

സ്വന്തം പാർട്ടിയിൽ നിന്നുള്ള മന്ത്രിമാരെ നിശ്ചയിക്കുന്നതിനും അവരുടെ പ്രവർത്തനം തൃപ്തികരമല്ലെങ്കിൽ ഒഴിവാക്കുന്നതിനും മുഖ്യമന്ത്രിക്ക് പൂർണ്ണ അധികാരമുണ്ടെന്ന കെ.പി.സി.സി–ഐ ജനറൽ സെക്രട്ടറി കെ. മുരളീധരൻ എം.പി.യുയട അഭിപ്രായ പ്രകടനത്തെപ്പറ്റിയുള്ള ചോദ്യത്തിനു മറുപടി പറയവേ ''തീർച്ചയായും തന്റെ പാർട്ടിയിലെ മന്ത്രിമാരെ തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം മുഖ്യമന്ത്രിക്കാണ്. പക്ഷേ, മുഖ്യമന്ത്രിയെ തിരഞ്ഞെടുക്കാനുള്ള അധികാരം എം.എൽ.എ. മാർക്കാണ് എന്ന് ഉമ്മൻചാണ്ടി പറഞ്ഞു.

കാര്യങ്ങൾ ഈ വിധം കൂട്ടുപിരിയുമെന്ന നിലയിലെത്തിയപ്പോഴാണ്, പരസ്യമായൊരു നിലപാടുമായി ലീഗ് രംഗത്തുവരുന്നത്. കോരമ്പയിൽ ഹാജിയും, കുഞ്ഞാലിക്കുട്ടിയും

ശേഷം 29-ാം പേജിൽ



എം.എം.സുബൈർ





വി.എം. സുധീരൻ

വി.എം.സുധീരനുമായി കൂടിക്കാഴ്ച

# കരുണാകരനും മുരളിയും ക്രമക്കേടുകൾക്കു പിന്നിൽ

കേരളത്തിലെ കോൺഗ്രസ്സിന്റെ ചരിത്രത്തിൽ മുഖ്യമന്ത്രി കരുണാകരൻ ഒരു കറുത്ത അദ്ധ്യായം രചിച്ചിരിക്കുകയാണെന്ന് ആരോപിച്ചിട്ടുണ്ടല്ലോ. അതൊന്നു വിശദീകരിക്കാമോ?

സംഘടനാ തിരഞ്ഞെടുപ്പിൽ ജനാധിപത്യ വിരുദ്ധ പ്രവർത്തനങ്ങളിലൂടെ പല അട്ടിമറികളും അവർ നടത്തി. ഗവൺമെന്റിന്റെ മേൽ കടിഞ്ഞാൺ വരാത്ത രീതിയിൽ പാർട്ടിയെ തങ്ങളുടെ കൈപിടിയിലൊതുക്കി.

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ സംഘടനാ തിരഞ്ഞെടുപ്പ് നടക്കുകയെന്നത് കോൺഗ്രസ്സുകാരും ജനാധിപത്യവിശ്വാസികളും വളരെക്കാലമായി ആഗ്രഹിച്ചിരുന്ന കാര്യമാണ്. കോൺഗ്രസ്സിലെ തിരഞ്ഞെടുപ്പിന് ഒരു രാഷ്ട്രീയ പാർട്ടിയിലെ തിരഞ്ഞെടുപ്പ് എന്ന പരിമിതമായ സങ്കല്പം മാത്രമല്ല. ലോകത്ത് കോൺഗ്രസ്സിനു സമാനമായി മറെറാരു പ്രസ്ഥാനമില്ല. കോൺഗ്രസ്സിനു തുല്യം കോൺഗ്രസ്സു മാത്രമേയുള്ളു. ഇന്ത്യയെ ഏററവുമധികം കാലം ഭരിച്ച പാർട്ടി എന്ന നിലയിൽ കോൺഗ്രസ്സിൽ ആഭ്യന്തര ജനാധിപത്യം പുനഃസ്ഥാപിക്കുക ആ പാർട്ടിയുടെ മാത്രമല്ല രാജ്യത്തിന്റെ ഭരണവ്യവസ്ഥയുടെതന്നെ ആവശ്യം കൂടിയാണ്. 20 വർഷമായി കോൺഗ്രസ്സിൽ നോമിനേഷനിലൂടെ വരുന്ന നേതാക്കൾക്ക് നേതൃത്വത്തിന്റെ അംഗീകാരമുണ്ടെങ്കിലും പ്രവർത്തകരുടെ അംഗീകാരമില്ല.

ഈ സാഹചര്യത്തിലാണ് സംഘടനാ തിരഞ്ഞെടുപ്പിനു പാർട്ടി പ്രസിഡന്റ് ഇന്ദിരാഗാന്ധി നടപടികൾ തുടങ്ങിയത്. പക്ഷേ പല കാരണങ്ങളാൽ ഇന്ദിരാഗാന്ധിക്ക് അതു പൂർത്തിയാക്കാൻ കഴിഞ്ഞില്ല.

ചോദ്യം: സംഘടനാ തിരഞ്ഞെടുപ്പ് അട്ടിമറിക്കാൻ അന്നും ആരെങ്കിലും പ്രവർത്തിച്ചിരുന്നോ?

ഉത്തരം: തിരഞ്ഞെടുപ്പിലൂടെ അധികാരത്തിൽ വരാൻ കഴിയില്ലെന്ന് ബോദ്ധ്യമുള്ള ഒരു വിഭാഗം നേതാക്കൾ അന്നും ഇന്നും പാർട്ടിയിലുണ്ട്. അവർ ഓരോ തവണയും തിരഞ്ഞെടുപ്പ് ശ്രമങ്ങളെ അട്ടിമറിച്ചിരുന്നു. ഇന്ദിരാഗാന്ധി തുടങ്ങിവച്ച ദൗത്യം പിന്നീട് രാജീവ്ഗാന്ധി ഏറെറടുത്തു. 1985-നുശേഷം രാജീവ്ഗാന്ധി സംഘടനാ തിരഞ്ഞെടുപ്പിനുള്ള ശ്രമം തുടങ്ങി. തിരഞ്ഞെടുപ്പ് നടപടികൾക്കു തുടക്കം കുറിച്ചുകൊണ്ട് 1986-ൽ മെമ്പർഷിപ്പ് വിതരണം ആരംഭിച്ചു. നിശ്ചയദാർഢ്യത്തോടെയാണ് കാര്യങ്ങൾ നീങ്ങിയതെങ്കിലും 1989-ൽ പൊതു തിരഞ്ഞെടുപ്പിൽ പാർട്ടി പരാജയപ്പെട്ടതോടെ കാര്യങ്ങൾ കുഴഞ്ഞുമറിഞ്ഞു. വീണ്ടുമുള്ള ശ്രമത്തിന്റെ ഭാഗമായി 1990 ഒക്ടോബർ 31-ന് മെമ്പർഷിപ്പ് എൻറോൾമെന്റ് തീർക്കാൻ സാധിച്ചു. അപ്പോഴേക്കും കേന്ദ്രത്തിൽ വി.പി.സിംഗ് ഭരണം തകർന്നുവീണു. തിരഞ്ഞെടുപ്പ് പ്രചരണമായി. രാജീവ് ഗാന്ധിയുടെ ദാരുണമായ വധത്തിനുശേഷം നരസിംഹറാവു പ്രധാനമന്ത്രിയായി. പാർട്ടി പ്രസിഡന്റിന്റെ ചുമതലയുമോ? പ്രധാനമന്ത്രി നരസിംഹറാവുവും സംഘടനാ തിരഞ്ഞെടുപ്പു നടത്തുന്നതിനുള്ള തീരുമാനത്തിൽ ഉറച്ചുനിന്നു.

സംഘടനാ തിരഞ്ഞെടുപ്പിലൂടെ കേരളത്തിൽ കോൺഗ്രസ്സിന്റെ പ്രവർത്തനം ഊർജ്ജസ്വലമാക്കാൻ കെ.പി.സി.സി ലക്ഷ്യമിട്ടു. നേതൃത്വത്തിലേക്ക് പുതിയ ആളുകളെ കൊണ്ടുവരാനും മററു പാർട്ടികൾക്കിടയിൽ കോൺഗ്രസ്സിന്റെ പ്രതിച്ഛായ ഉയർത്തിപ്പിടിക്കാനുമുള്ള നല്ല സന്ദർഭമാക്കി മാററാൻ സാധിക്കേണ്ടതായിരുന്നു. എന്നാൽ സംഭവിച്ചതോ?

ചോദ്യം: ഈ ശ്രമങ്ങൾ പരാജയപ്പെടുത്താൻ ആരെങ്കിലും ശ്രമിച്ചോ?

ഉത്തരം: എ.കെ. ആന്റണിയുടെ നേതൃത്വത്തിൽ കെ.പി.സി.സി. തിരഞ്ഞെടുപ്പിനുള്ള ശ്രമങ്ങൾ തുടങ്ങി. അർഹതയുള്ള എല്ലാവർക്കും മെംബർഷിപ്പ് വിതരണംചെയ്തു. ജില്ലാ കമ്മിററികൾ അർഹതയുള്ളവർക്കെല്ലാം മെമ്പർഷിപ്പ് കൊടുത്തു. എന്നാൽ ഒരു വിഭാഗം തുടക്കം മുതൽ തന്നെ ഈ പ്രവർത്തനങ്ങൾക്കെല്ലാം ഇടങ്കോലിട്ടു. മെമ്പർഷിപ്പ് പ്രവർത്തനം തടസ്സപ്പെടുത്താനും സംഘടന കൈപ്പിടിയിലൊതുക്കാനും തങ്ങൾക്കു ഇഷ്ടമുള്ളവർക്ക് മെംബർഷിപ്പു കൊടുക്കാനും ഇഷ്ടമില്ലാത്തവരെ ഒഴിവാക്കാനും ചില ജില്ലകളിൽ ഗൂഢാലോചന നടന്നു.

മുഖ്യമന്ത്രി കരുണാകരന്റെ സ്വന്തം ജില്ലയായ തൃശൂർ ജില്ല ഈ പ്രവർത്തനങ്ങളിൽ മുൻപന്തിയിലായിരുന്നു. പിന്നെ, പാലക്കാട്, എറണാകുളം ഡി.സി.സികളെക്കുറിച്ചും ഈ പരാതിയുണ്ടായി. അർഹരായ ഒരു വിഭാഗം പ്രവർത്തകർക്ക് മെമ്പർഷിപ്പ് നൽകിയില്ലെന്ന പരാതി തൃശൂർ ഡി.സി.സിയെക്കുറിച്ചു കെ.പി.സി.സിക്കു കിട്ടി. തൃശൂർ ജില്ലയുടെ ചുമതലയുള്ള പി.ബാലനെ പരാതിയെക്കുറിച്ചന്വേഷിക്കാൻ കെ.പി.സി.സി നിയോഗിച്ചു. അന്വേഷണത്തിൽ പരാതി സത്യമാണെന്ന് ബോദ്ധ്യപ്പെട്ടു. അർഹതയുള്ളവർക്കെല്ലാം അംഗത്വം നല്കാൻ പി. ബാലനും തിരുവഞ്ചൂർ രാധാകൃഷ്ണനും തൃശൂർ ഡി.സി.സിയോടു ആവശ്യപ്പെട്ടു. എന്നിട്ടും അർഹതയുള്ളവർക്ക് അംഗത്വം കൊടുക്കാൻ ഡി.സി.സി തയ്യാറായില്ല. നിയോജകമണ്ഡലം കമ്മിററികളെ മറികടന്നു തിരഞ്ഞെടുപ്പ് മാനദണ്ഡങ്ങൾ പോലും ലംഘിച്ച് അർഹതയില്ലാത്തവർക്കും മെമ്പർഷിപ്പ് കൊടുത്തു. മെമ്പർഷിപ്പ് വിതരണത്തിലെ ക്രമക്കേടുകൾക്കു അങ്ങനെ തൃശൂർ ജില്ലാ കമ്മിററി തുടക്കം കുറിച്ചു. നീതി ലഭിക്കാൻ തൃശൂർ ജില്ലാക്കാർക്ക് കെ.പി.സി.സിയെ സമീപിക്കേണ്ടിവന്നു. കോൺഗ്രസ്സിന്റെ ഭരണഘടനയ്ക്ക് വിധേയമായി അർഹതയുള്ളവർക്കെല്ലാം അംഗത്വം നൽകുന്നതിനു മെമ്പർഷിപ്പു ബുക്കു കൊടുക്കാൻ കെ.പി.സി.സി നിർബന്ധിതമായി. തൃശൂർ, പാലക്കാട്, എറണാകുളം ജില്ലകളിൽ ഇതേത്തുടർന്ന് പുതുതായി ബുക്കുകൾ നൽകി. ഈ പുതിയ മെമ്പർഷിപ്പുകൾ അംഗീകരിക്കില്ലെന്ന് കരുണാകരൻ ഗ്രൂപ്പിൽപ്പെട്ടവർ ശാഠ്യം പിടിച്ചു. മാത്രമല്ല പുതുതായി ബുക്കു നൽകിയാൽ, അവർക്കും ബുക്കുകൾ വേണമെന്ന് അവർ ആവശ്യപ്പെട്ടു. പ്രദേശ് റിട്ടേണിംഗ് ആഫീസർ പ്രഭാറാവുവിന്റെ സാന്നിദ്ധ്യത്തിൽ ഇതേക്കുറിച്ചു ചർച്ച നടന്നു.

കെ.പി.സി.സി ഭാരവാഹികളായ പി.ബാലനും, എം.ഐ. ഷാനവാസിനും 20,000 ബുക്കുകൾ വീതം നൽകാൻ തീരുമാനമായി. ചുരുക്കത്തിൽ മെമ്പർഷിപ്പ് പ്രവർത്തനത്തിൻെറ വിശ്വാസ്യത തൃശൂർ ഡി.സി.സി തകർത്തു. അർഹതയുള്ളവർക്കെല്ലാം അംഗത്വം നൽകാൻ തൃശൂർ ഡി.സി.സി തയ്യാറായിരുന്നുവെങ്കിൽ കെ.പി.സി.സി ഇടപെടൽ ഒഴിവാകുമായിരുന്നു. കേരളത്തിലെ മെമ്പർഷിപ്പ് വിതരണത്തിൻെറ ആദ്യ കലക്കം തൃശൂർ ജില്ലയിൽ അരങ്ങേറി.

തിരഞ്ഞെടുപ്പ് നേരെചൊവ്വേ നടന്നാൽ സംഘടന തങ്ങളുടെ കൈപ്പിടിയിലാകില്ലെന്ന് കരുണാകരൻ ഗ്രൂപ്പിനു ബോദ്ധ്യപ്പെട്ടു. പാർലമെൻററി ബോർഡ് മെമ്പറായ മുഖ്യമന്ത്രി കരുണാകരൻ മുൻകൈയെടുത്തിരുന്നുവെങ്കിൽ ഈ കലക്കമെല്ലാം തെളിഞ്ഞേനെ. എന്നാൽ, താൻ വഹിക്കുന്ന പദവിയോ, പാർട്ടിയിലെ സീനിയോറിററിപോലുമോ നോക്കാതെ അദ്ദേഹം ഒരു പക്ഷത്തു സ്ഥാനം പിടിച്ചു. കൊച്ചു കൊച്ചു കാര്യങ്ങളിൽ വരെ ബാലിശമായും അപക്വമായും അനവസരത്തിൽപ്പോലും ഇടപെട്ട് പ്രശ്നങ്ങൾ സങ്കീർണ്ണമാക്കുകയാണ് അദ്ദേഹം ചെയ്തത്. നിർഭാഗ്യകരമായിപ്പോയി ഈ ഇടപെടൽ.

**ചോദ്യം: തിരഞ്ഞെടുപ്പുകാര്യങ്ങളിൽ മുഖ്യമന്ത്രി കരുണാകരൻ നേരിട്ട് ഇടപെട്ടോ?**

**ഉത്തരം:** ഓരോ ഘട്ടത്തിലും മുഖ്യമന്ത്രി കരുണാകരൻ നേരിട്ട് ഇടപെടുകയായിരുന്നു. സംസ്ഥാന സ്ക്രൂട്ടിനി കമ്മിററി രൂപീകരിച്ചപ്പോൾ ഭൂരിപക്ഷം തങ്ങൾക്കു വേണമെന്ന് അദ്ദേഹം ശഠിച്ചു. കമ്മിററിയുടെ രൂപീകരണവേളയിൽത്തന്നെ പ്രശ്നമുണ്ടാക്കി. തിരഞ്ഞെടുപ്പിലെ നിർണ്ണായകമായ ഘടകമാണ് ജില്ലാ റിട്ടേണിംഗ് ആഫീസർമാർ. നിഷ്പക്ഷതയോടെ കാര്യങ്ങൾ നടത്തേണ്ടവർ. ജില്ലാ റിട്ടേണിംഗ് ആഫീസർമാരുടെ നിയമനത്തിൽപ്പോലും മുഖ്യമന്ത്രി ഇടപെട്ടു.

സംഘടനയോടു പ്രതിബദ്ധതയും കൂറും നിഷ്പക്ഷതയും പാലിക്കുന്നവരുമായവരെ മാത്രമേ റിട്ടേണിംഗ് ആഫീസർമാരായി നിയമിക്കാവൂ. അതനുസരിച്ചുള്ള പ്രവർത്തനങ്ങളാണ് കെ.പി.സി.സി സ്വീകരിച്ചത്. ഈ നടപടികളെ തുരങ്കംവച്ചുകൊണ്ടു തങ്ങളുടെ ആജ്ഞാനുവർത്തികളായവരെ റിട്ടേണിംഗ് ആഫീസർമാരാക്കാൻ ആ ഗ്രൂപ്പ് ശ്രമിച്ചു.

തൃശൂർ ജില്ല ഉദാഹരണമായി എടുക്കാം. റിട്ടേണിംഗ് ആഫീസർമാരുടെ ഒരു പാനൽ തയ്യാറാക്കാൻ ശ്രമിച്ചു. പല പേരുകളും നിർദ്ദേശിച്ചു. വനംവകുപ്പു മന്ത്രി കെ.പി. വിശ്വനാഥൻ വി.ആർ.കൃഷ്ണൻ എഴുത്തശ്ശൻെറ പേരാണ് നിർദ്ദേശിച്ചത്. കരുണാകരൻപോലും ബഹുമാനിക്കുന്ന, കോൺഗ്രസ്സുകാർക്കെല്ലാം സർവാദരണീയനായ നേതാവാണ് വി.ആർ.കൃഷ്ണനെഴുത്തശ്ശൻ. ഈ പേര് ഏകകണ്ഠമായി അംഗീകരിക്കുമെന്ന പ്രതീക്ഷ എല്ലാവർക്കുമുണ്ടായിരുന്നു. റിട്ടേണിംഗ് ആഫീസറാകാൻ കൃഷ്ണനെഴുത്തശ്ശൻ സമ്മതിക്കുകയും ചെയ്തു. പക്ഷേ നിർദ്ദേശം വന്ന അന്നുതന്നെ ഡി.സി.സിയിലെ ഒരുവിഭാഗം കൃഷ്ണനെഴുത്തശ്ശൻെറ വീട്ടിൽ എത്തി റിട്ടേണിംഗ് ആഫീസർ സ്ഥാനം സ്വീകരിക്കരുതെന്ന് ആവശ്യപ്പെട്ടു. തിരഞ്ഞെടുപ്പ് കലാപമാകും. കുഴപ്പങ്ങളിൽ ചെന്നു വെറുതെ ചാടരുതെന്നും മുന്നറിയിപ്പ് നൽകി.

തിരഞ്ഞെടുപ്പിൽ കലാപമുണ്ടാക്കാൻ കരുണാകരൻ ഗ്രൂപ്പുകാർ മുമ്പേതന്നെ ശ്രമമാരംഭിച്ചുവെന്ന് ഈ സംഭവം തെളിയിക്കുന്നു. കാര്യങ്ങൾ പന്തിയല്ലെന്ന് കണ്ട കൃഷ്ണനെഴുത്തശ്ശൻ മനംമടുത്ത് റിട്ടേണിംഗ് ആഫീസർ സ്ഥാനത്തുനിന്നു പിന്മാറി. ഇത് ഒരു ഒററപ്പെട്ട സംഭവമല്ല. കൃഷ്ണനെഴുത്തശ്ശനെപ്പോലെ സർവാദരണീയനായ ഒരാളെപ്പോലും അംഗീകരിക്കാൻ അവർ തയ്യാറായില്ല. മുഖ്യമന്ത്രി കരുണാകരൻെറ ഉപദേശവും അംഗീകാരവും എല്ലാം ഇതിനു പിന്നിലുണ്ട്.

ചോദ്യം: തിരഞ്ഞെടുപ്പ് അട്ടിമറിക്കാൻ കരുണാകരൻ ഗ്രൂപ്പ് മുൻകൂട്ടി ഗൂഢാലോചന നടത്തി എന്നാണോ?

*സംഘടനാ തിരഞ്ഞെടുപ്പിലെ ക്രമക്കേടുകൾക്കെല്ലാം കാരണം മുഖ്യമന്ത്രി കരുണാകരനും അദ്ദേഹത്തിൻെറ മകൻ മുരളിയുമാണെന്ന് ആൻറണി ഗ്രൂപ്പിൻെറ ശക്തനായ വക്താവായ വി.എം. സുധീരൻ ആരോപിക്കുന്നു.*

ഉത്തരം: അതെ. സംഘടന പിടിച്ചെടുക്കാൻ മുൻകൂട്ടിത്തന്നെ ഗൂഢപദ്ധതിക്കു അവർ രൂപം നൽകിയിരുന്നു. തമിഴ്നാട്ടിൽ നിന്നുമാണ് ജില്ലാ റിട്ടേണിംഗ് ആഫീസർമാരെ കൊണ്ടുവന്നത്. അവർ വന്നപ്പോൾത്തന്നെ സമ്മർദ്ദവും തുടങ്ങി. മുഖ്യമന്ത്രി കരുണാകരൻ ഈ റിട്ടേണിംഗ് ആഫീസർമാരെ നേരിട്ടുതന്നെ വിളിച്ചു സമ്മർദ്ദം ചെലുത്തി. തങ്ങൾക്കു അനുകൂലമായ തരത്തിൽ കാര്യങ്ങൾ നടത്തണമെന്നും ആവശ്യപ്പെട്ടു. ഇതേത്തുടർന്ന് റിട്ടേണിംഗ് ആഫീസർമാരിൽ പലരും പക്ഷപാതപരമായാണ് പെരുമാറിയത്.

കോഴിക്കോട് തിരഞ്ഞെടുപ്പ് ഒരു ദിവസത്തേക്കു മാററിവച്ചതായി പ്രദേശ് റിട്ടേണിംഗ് ആഫീസർ കെ.പി.സി.സി.യെ അറിയിച്ചു. എന്നാൽ ജില്ലാ റിട്ടേണിംഗ് ആഫീസർ അക്കാര്യം അറിഞ്ഞില്ലത്രേ. വോട്ടെടുപ്പിൻെറ തലേദിവസം രാത്രി 11 മണിക്കു അപാകതകൾ നിറഞ്ഞ വോട്ടേഴ്സ് ലിസ്ററ് പ്രസിദ്ധപ്പെടുത്തി. പോളിംഗ് സ്റേറഷൻപോലും നിശ്ചയിച്ചിരുന്നില്ല. സംസ്ഥാന റിട്ടേണിംഗ് ആഫീസറുടെ നിർദ്ദേശം ലംഘിച്ച് ജില്ലാ റിട്ടേണിംഗ് ആഫീസർ തിരഞ്ഞെടുപ്പ് നടത്തി.

തൃശൂർ, കോട്ടയം തിരഞ്ഞെടുപ്പ് ജനുവരി 28-ന് നടത്താൻ ആദ്യം നിശ്ചയിച്ചു. എന്നാൽ തൃശൂർ ജില്ലയിലെ വോട്ടേഴ്സ് ലിസ്ററ് കിട്ടിയതാകട്ടെ 28-ന് ഉച്ചയ്ക്ക് 12.15 മണിക്ക്. കോട്ടയത്താണെങ്കിൽ ലിസ്ററ് തന്നതേയില്ല. തൃശൂരിൽ 16 ബ്ളോക്കിലെ ലിസ്ററ് റിട്ടേണിംഗ് ആഫീസർ ഒപ്പിട്ടു തന്നു. ഒപ്പിടാതെ 12 ബ്ളോക്കിൻെറ ലിസ്ററു തന്നു. റിട്ടേണിംഗ് ആഫീസറുടെ കൈയിലുള്ള ലിസ്ററിൽത്തന്നെ കൃത്രിമം നടന്നു. ജയിച്ചവരെ വിട്ടുകളഞ്ഞു. പകരം ജയിക്കാത്തവരെ ലിസ്ററിൽ ഉൾപ്പെടുത്തി. തോളൂർ പഞ്ചായത്തിൽ തിരഞ്ഞെടുപ്പ് നടക്കാത്ത നാലു ബൂത്തിൽ തിരഞ്ഞെടുപ്പ് നടന്നതായി പ്രഖ്യാപിച്ചു. ചൂണ്ടൽ പഞ്ചായത്തിൽ ജയിച്ചവർക്കു പകരം തോററവരെ ഉൾപ്പെടുത്തി ലിസ്ററ് തയ്യാറാക്കി. വടക്കേക്കാട് പഞ്ചായത്തിൽ തർക്കത്തെത്തുടർന്ന് ആൻറണി വിഭാഗം മാത്രം തിരഞ്ഞെടുപ്പ് നടത്തി. ഇതു സംബന്ധിച്ച് പോളിംഗ് ആഫീസറും റിട്ടേണിംഗ് ആഫീസറും തമ്മിൽ തർക്കമായി. എന്നാൽ മത്സരിക്കാത്ത 12 പേരെ ഉൾപ്പെടുത്തി ജയിച്ചതായി എഴുതിച്ചേർത്തു. 28 ബ്ളോക്കുകളിൽ മൊത്തം 157 ബൂത്തുകളിൽ തർക്കമുണ്ടായി. 21 ബ്ളോക്കിൻെറ വിജയപരാജയം നിർണ്ണയിക്കുന്നതാണ് ഇത്. ചാലക്കുടി ബ്ളോക്ക് പ്രസിഡൻറായി മത്സരിക്കേണ്ടിയിരുന്നത് പനമ്പള്ളി രാഘവമേനോനാണ്. വോട്ടേഴ്സ് ലിസ്ററ് വന്നപ്പോൾ രാഘവമേനോൻ മണ്ഡലം ഡെലിഗേററ് ആയി. അങ്ങനെ ആ ബ്ളോക്കിൽ സ്ഥാനാർത്ഥി ഇല്ലാതായി.

ഈ ജില്ലകളിൽ ഫെബ്രുവരി 19-ന് തിരഞ്ഞെടുപ്പ് നടത്താൻ എത്തിയ എ.ഐ.സി.സി ജോയിൻറ് സെക്രട്ടറി ഭുവനേശ്വർ ഖലിത മുമ്പാകെ ഞങ്ങൾ നാല് ആവശ്യങ്ങൾ ഉന്നയിച്ചു. തൃശൂർ, കോട്ടയം ജില്ലകളിൽ ജോയിൻറു വെരിഫിക്കേഷൻ നടത്തി കൃത്രിമം നടന്നോ എന്നു കണ്ടുപിടിക്കണം. യഥാർത്ഥ വോട്ടർമാർക്ക് വോട്ടു ചെയ്യാൻ അവസരം നൽകണം. ഈ ജില്ലകളിലെ റിട്ടേണിംഗ് ആഫീസർമാർ പക്കാ പക്ഷപാതികളാണ്. തിരഞ്ഞെടുപ്പിനു 24 മണിക്കൂർ മുമ്പ് ജില്ലാ റിട്ടേണിംഗ് ആഫീസർ ഒപ്പിട്ട ലിസ്ററ് ഇരുവിഭാഗത്തിനും നൽകണം. ബ്ളോക്കുതലത്തിൽ ഇരുവിഭാഗത്തിൻെറയും യോഗം 24 മണിക്കൂറിനുമുമ്പ് വിളിച്ചുചേർത്തു വോട്ടേഴ്സ് ലിസ്ററിനെക്കുറിച്ച് ചർച്ച നടത്തണം. തിരഞ്ഞെടുപ്പു നടക്കുന്ന സ്ഥലം 24 മണിക്കൂറിനു മുമ്പ് ഇരുവിഭാഗത്തെയും അറിയിക്കണം.

ഈ ആവശ്യങ്ങളൊന്നും പരിഹരിക്കാൻ ഭുവനേശ്വർ ഖലിത തയ്യാറായില്ല. 19-ന് രാവിലെ ഖലിത എത്തിയെങ്കിലും ഉച്ചകഴിഞ്ഞാണ് ചർച്ച നടത്തിയത്. വൈകുന്നേരം തിരുപ്പതിക്ക് പോകാൻ അദ്ദേഹം ശ്രമിച്ചു. തർക്കം തീർത്തശേഷമേ പോകാവൂവെന്ന് ഞങ്ങൾ അറിയിച്ചു. ഖലിത തങ്ങിയപ്പോൾ കരുണാകരൻ ഗ്രൂപ്പ് പുതിയ അവകാശവാദവുമായി എത്തി. 67 ബൂത്തിൻെറ കാര്യത്തിൽ

ശേഷം 37-ാം പേജിൽ



ടി.എൻ. ഗോപകുമാർ



# കാശ്മീരും കേരളവും: മറുപുറം

കാശ്മീർ, പഞ്ചാബ്, ആസ്സാം എന്നീ സംസ്ഥാനങ്ങളിലെ പ്രശ്നങ്ങൾ പംക്തിയിലെ വിഷയമാക്കിയാൽ ഉടനെ വായനക്കാർ വിരസതയോടെ വായന നിർത്തും എന്നാണ് ധാരണ. ഈ ധാരണ കുറെയൊക്കെ ശരിയാവാം. പക്ഷേ, ഇന്ത്യാരാഷ്ട്രം, ദേശീയത, ത്രിവർണ്ണ പതാക, ദേശീയഗാനം തുടങ്ങിയ കാര്യങ്ങൾ ഭൂരിപക്ഷം മനസ്സുകളിൽ നിലനില്ക്കുന്നിടത്തോളം കാലം ഈ പ്രശ്നങ്ങളിൽ നിന്ന് നമുക്കാർക്കും മോചനമില്ല. വിരസതയുടെപേരിൽ വായനനിർത്തുന്ന നാലു വായനക്കാരിലേറെ, ഒരു പക്ഷേ, പ്രധാനി വായന തുടരുന്ന ഒരു വ്യക്തിയാവും.

പഞ്ചാബിലെ തിരഞ്ഞെടുപ്പു കഴിഞ്ഞ ശേഷമായിരിക്കും ഈ ലേഖനം പ്രസിദ്ധീകരിക്കപ്പെടുക. ലേഖനങ്ങളുടെ സഹായം കൂടാതെ തന്നെ അവിടെ നടന്ന തിരഞ്ഞെടുപ്പിൻെറ സ്വഭാവം സാധാരണ റിപ്പോർട്ടുകളിൽ നിന്ന് വായനക്കാർക്ക് വ്യക്തമായിക്കഴിഞ്ഞിരിക്കും. ഇതെഴുതുന്ന ദിവസം പഞ്ചാബിൽ നിന്നു മടങ്ങിവന്ന ചില സുഹൃത്തുക്കൾ പറഞ്ഞു, അവിടെ യുദ്ധാവസ്ഥയാണെന്ന്. എന്തായാലും പഞ്ചാബല്ല ഇവിടെ വിഷയം, തല്ക്കാലം.

കാശ്മീരിനെക്കുറിച്ചുള്ള നമ്മുടെ ചില ധാരണകൾക്ക് ആനുകാലിക സ്വഭാവമുണ്ടാക്കാനാണ് ഇവിടെ ശ്രമം. കാശ്മീരിലും കാശ്മീരിനു പുറത്തുള്ള ഇന്ത്യയിലും പാക്കിസ്ഥാനിലും ഈയിടെ ഉണ്ടായ ചില വലിയമാറ്റങ്ങൾ കണക്കിലെടുക്കുവാനാണ് അപേക്ഷ.

സിംലാക്കരാർ ഒപ്പിട്ടശേഷം ഇന്ത്യയും പാക്കിസ്ഥാനും പ ലരീതികളിൽ ഒളിച്ചുകളിച്ചു, ചിലപ്പോൾ ഒത്തുകളിച്ചു. ഇവിടേയും അവിടേയും ഇടയ്ക്കിടെ സർക്കാരുകൾ മാറി. ഇവിടത്തെ മാറ്റങ്ങൾക്ക് ജനാധിപത്യ സ്വഭാവമെങ്കിലുമുണ്ടായിരുന്നുവെങ്കിൽ ഇസ്ളാമാബാദിൽ 'നാഷണൽ സെക്യൂരിറ്റി സ്റ്റേറ്റ്' എന്ന വളരെയേറെ കേന്ദ്രീകൃത സ്വഭാവുമുള്ള മറ്റൊരു സംവിധാനം തുടർന്നിരുന്നു. പക്ഷേ, ഇസ്ളാമാബാദിൽ ആ സംവിധാനത്തിനുണ്ടായിട്ടുള്ള ഇളക്കങ്ങളാണ് ഇന്ന് അമാനുള്ള ഖാനിലൂടെ. കാശ്മീർ പ്രശ്നത്തേയും പാക്കിസ്ഥാൻ പ്രശ്നത്തേയും പത്രങ്ങളുടെ ഒന്നാംപേജിൻെറ മുകളിലേക്ക് ഉയർത്തിയിരിക്കുന്നത്. ഈഘട്ടം നാം പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. വിരസത ചുരുക്കാൻ ചില പോയിൻറുകൾ ആദ്യം ലിസ്റ്റു ചെയ്യുകയാണ്.

1. സിംലാക്കരാർ അനുസരിച്ച് കാശ്മീർ പ്രശ്നത്തിന് ഉഭയകക്ഷി ചർച്ചകളിലൂടെ ഇന്ത്യയും പാക്കിസ്ഥാനും പരിഹാരം തേടുമെന്നാണ്. ഇരു രാജ്യങ്ങളും ഉഭയകക്ഷി ചർച്ചകളിലൂടെ പരിഹാരം നേടുന്നതിൽ പരാജയപ്പെടുക മാത്രമല്ല, പാക്കിസ്ഥാൻ പ്രശ്നം അന്താരാഷ്ട്രവേദികളിലേക്ക് ആവർത്തിച്ചുകൊണ്ടു ചെല്ലുകയും ചെയ്തു. ഇസ്ളാമാബാദ് അങ്ങനെ കരാർ ലംഘിക്കുമ്പോൾ ഉഭയകക്ഷി ചർച്ചകളിൽ ഇനി കാശ്മീർ വേണ്ട എന്ന മട്ടിലൊരു നിലപാട് ദൽഹിയും സ്വീകരിച്ചു. ഇപ്പോൾ പാക്കിസ്ഥാൻ മേധാവി നവാസ് ഷരീഫ് പറയുന്നത് ഉഭയകക്ഷി ചർച്ചകളിലൂടെ പ്രശ്നപരിഹാരം വീണ്ടും തേടാമെന്നാണ്. നരസിംഹറാവു വ്യക്തമായ മറുപടി പറയുന്നില്ല.

നവാസ് ഷരീഫ് എന്തുകൊണ്ട് ഇങ്ങനെ പറയുന്നുവെന്ന് ഇവിടെ എല്ലാവർക്കുമറിയാം. പ്രത്യേക രാഷ്ട്രീയ സ്ഥിതിവിശേഷമാണ് പാക്കിസ്ഥാനിൽ. ആ അവസ്ഥയിൽ താരതമ്യേന സത്യസന്ധമായ ഒരു രാഷ്ട്രീയ സമീപനമാണ് അമാനുള്ള ഖാൻ സ്വീകരിച്ചത്. പണ്ട് നെടുമാരൻ തമിഴ് സൈന്യവുമായി ഈഴം സ്വതന്ത്രമാക്കാനായി ശ്രീലങ്കയ്ക്ക് പുറപ്പെട്ട മട്ടിലൊരു 'സിംബോളിക്' പ്രകടനമെന്നതിലുപരി ഖാൻെറ കാശ്മീർ മാർച്ചിനെ കാണേണ്ടകാര്യം ദൽഹിക്കില്ലായിരുന്നു. ഖാൻെറ അനുയായികളെ അതിർത്തിക്ക് വളരെയപ്പുറത്തുവച്ചുതന്നെ പാക്കിസ്ഥാൻ പട്ടാളം തടഞ്ഞു, തടഞ്ഞതിൽ നാലഞ്ചുപേർ മരിക്കുകയും ചെയ്തു. ഇതിൻെറ രാഷ്ട്രീയനേട്ടം ജമ്മുകാശ്മീർ സ്വതന്ത്രമുന്നണിക്കാണ് എന്നത് അറിയാവുന്നവരാണ് ഇന്ത്യയിലേയും പാക്കിസ്ഥാനിലേയും സർക്കാരുകൾ.

പാക്കിസ്ഥാൻെറ ഭാഗത്ത് കാശ്മീർ പ്രശ്നത്തിൽ ഒരു അയവ് വന്നിട്ടുണ്ട് എന്ന് ഇതുവഴി നാം തെറ്റിദ്ധരിക്കരുത്. എന്നാണ് ഇവിടെ മിലിട്ടറി ഉപദേഷ്ടാക്കൾ പറയുന്നത്. അയവ് എങ്ങനെ? കാശ്മീർ പാക്കിസ്ഥാൻെറ ഭാഗമാണ് എന്ന വാദമൊഴിവാക്കി, ഇന്ത്യയുടേയും പാക്കിസ്ഥാൻേറയും അധീനതയിൽ പെടാത്ത ഒരു സ്വതന്ത്ര കാശ്മീരിനെക്കുറിച്ച് ചർച്ച ചെയ്യാൻ പാക്കിസ്ഥാൻ തയ്യാറാണ് എന്നാണ് നവാസ് ഷരീഫ് സൂചിപ്പിക്കുന്നത്. എന്താണ് തെറ്റ്? ചോദ്യം, ഇങ്ങനെയൊരു നിലപാട് സ്വന്തമവസ്ഥ മോശമായിരുന്ന വേളയിൽ എല്ലാ പാക്കിസ്ഥാൻ സർക്കാരുകളും കൈക്കൊണ്ടിരുന്നു, മറുപടി.

സ്വതന്ത്രകാശ്മീർ അപ്രായോഗികമാണോ എന്ന് ഇന്നു പറയാൻ പ്രാപ്തരായ ഏക രാഷ്ട്രം ഒരു പക്ഷേ അമേരിക്കയാണ്. അവിടെ ഒരു തീരുമാനമുണ്ടായാൽ പ്രായോഗികതയ്ക്ക് പുതിയ അർത്ഥങ്ങൾ ദൽഹിയിലും ഇസ്ളാമാബാദിലുമുണ്ടാകും.

ഇവിടെ വിഷമം വളരുകയാണ്, കാശ്മീരികൾക്ക്. തങ്ങളുടെ പ്രശ്നങ്ങൾ നേരിട്ടനുഭവിക്കാൻ ദൗർഭാഗ്യമുണ്ടാകാത്ത ചില മനുഷ്യർ ലോക് തലസ്ഥാനങ്ങളിലിരുന്ന് തങ്ങളുടെ വിധിനിർണ്ണയിക്കുകയാണ്. അമാനുള്ള ഖാനും നാളെ നെടുമാരനായി തരംതാഴുമെന്ന് അദ്ദേഹത്തിൻെറ അനുയായികൾക്കുവരെ ഭയമുണ്ട്. സമ്മർദ്ദ രാഷ്ട്രീയ തന്ത്രങ്ങളും ആഗോള അനുരഞ്ജന പ്രക്രിയകളും ഒത്തുകൂടിയാൽ സ്വാതന്ത്ര്യ സമരങ്ങൾക്ക് ഈ കാലത്ത് അർത്ഥമുണ്ടാവില്ല.

ഒരു പരിധികഴിഞ്ഞാൽ, രാഷ്ട്രീയാർത്ഥത്തിൽ, നിസ്സഹായരാണ് കാശ്മീരികളും പഞ്ചാബികളും ലങ്കയിലെ തമിഴരും പാലസ്തീനികളും ഗൂർഖകളും. ഒരു പക്ഷേ, ഈ ആഗോളസ്ഥിതി ആകെ കുഴഞ്ഞുമറിഞ്ഞ് ഇസ്രായേലികളേയും ഹിന്ദുസ്ഥാനികളേയും പാക്കിസ്ഥാനികളേയും ബാധിക്കാം—മലയാളികളേയും.

തിരുവനന്തപുരത്തുള്ളതിനെക്കാളും മലയാളികൾ ഇന്ന് ബോംബെയിലുണ്ട്. താമസിയാതെ ദൽഹിയിലുമാകും. പിന്നീട് മദിരാശിയിലും കൽക്കത്തയിലും ഹൈദരാബാദിലും, എന്തിന് ബിലായിൽ തന്നെയുമാകുമെന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. മലയാളികളായ വധുവരന്മാരെ തിരയുന്ന പരസ്യങ്ങൾ കേരളത്തിലെക്കാളും കൂടുതൽ ഈ നഗരങ്ങളിലാണ്. കുറെക്കഴിയുമ്പോൾ 'മലയാളി' പരസ്യത്തിന് പ്രത്യേക ചർജ്ജാകും. അന്നു ദേശീയത പറയാൻ, തുല്യാവകാശം ഉറപ്പിക്കാൻ ആഗ്രഹമുള്ളവർ കാശ്മീരിലും, പഞ്ചാബിലും, ആസ്സാമിലും നടക്കുന്നതെന്ത്, എന്തു തരം നീതികൾ അടിസ്ഥാനപരമായി നിഷേധിക്കപ്പെടുന്നു, ഏതു ദേശീയതയുടെ പേരിൽ, എന്ന വിവരങ്ങൾ ഇന്ന് മനസ്സിലാക്കണം. കരുണാകരനും വയലാർ രവിയും മുരളിയും കൂടി കേരളത്തിൻെറ അവകാശങ്ങൾ നിലനിർത്തുന്നുവെന്ന് വ്യാമോഹിക്കണ്ട. ഇത്തരം ചിന്തകൾ ഫറൂഖ് അബ്ദുള്ളയുടെ പേരിൽ കാശ്മീരികളും സെയിൽസിംഗിൻെറ പേരിൽ സിക്കുകാരും വച്ചുപുലർത്തിയിരുന്ന കാലമുണ്ടായിരുന്നു. ഇന്നിവരെ ആ സംസ്ഥാനങ്ങൾക്കും വേണ്ട, ദൽഹിക്കുംവേണ്ട. ഇരുവരും സുഖമായി കഴിയുന്നുവെന്നേയുള്ളൂ.

ഇത്തരം പ്രശ്നങ്ങൾ വളരെയകലെയാണ് എന്ന് കേരളത്തോട് മുരളിമനോഹർ ജോഷി പറയുമ്പോൾ നാം പ്രത്യേകം സൂക്ഷിക്കണം. ദേശീയത ദൽഹിയിലോ, ജയ്പ്പൂരിലോ, ഭോപ്പാലിലോ അല്ല കുരുങ്ങിക്കിടക്കുക, എൽ.കെ. അദ്വാനിയുടെ വീട്ടുമുറ്റമാവും സങ്കല്പങ്ങളുടെ മാനിഫെസ്റ്റോ.

# ഇതാ, ഒരു ഗാന്ധിയൻ

എസ്. അശോക് കുമാർ



(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

മാസത്തിലെ അവസാന ഞായറാഴ്ച. രാവിലെ എട്ടുമണി. തൈക്കാട്ടെ ഗാന്ധിഭവൻ ആളുകളെക്കൊണ്ട് നിറഞ്ഞു. രോഗികൾ, രോഗം മാറി പുതിയൊരു ജീവിതം തുടങ്ങിയവർ.

കോൺഫറൻസ് ഹാളിൽ വർമ്മാജി 'കൺസൽട്ടേഷൻ' തുടങ്ങി. കൊടുങ്ങല്ലൂരിൽനിന്നും രാവിലെ 6 മണിക്ക് ഇവിടെ എത്തിയതാണ് അദ്ദേഹം. കണ്ണൂർ-തിരുവനന്തപുരം ട്രെയിനിൽ. രണ്ടുമണിക്കൂർനേരം 'കാർത്തിക'യിൽ തങ്ങി പ്രഭാതകൃത്യങ്ങൾ നിർവ്വഹിച്ചിട്ടാണ് ഗാന്ധിഭവനിലെത്തിയിരിക്കുന്നത്. അതാണു



വർമ്മാജി പ്രസംഗിക്കുന്നു

പതിവ്. രാവിലെ ഏഴുമണിയോടെ 'കാർത്തിക'യിലും വർമ്മാജിയെ കാണാൻ രോഗികളെത്തും. പഴയ രോഗികൾ, അല്ലെങ്കിൽ അവരുടെ പരിചയക്കാർ. പലവിധ ശുപാർശകളോടെ എത്തുന്നവർ. പക്ഷേ, ഒന്നോ രണ്ടോ പേരോടു മാത്രമേ വർമ്മാജി രോഗത്തെക്കുറിച്ച് വിശദമായി ഇവിടെവച്ച് സംസാരിക്കൂ. ബാക്കിയുള്ളവരെ ഗാന്ധിഭവനിലേക്ക് പറഞ്ഞുവിടും. ഇങ്ങനെ 'നിരാശ'യോടെ മടങ്ങുന്നവരോട് അദ്ദേഹം പറയാറുള്ള ഒരു സാന്ത്വനമുണ്ട്: ഞാൻ ഇന്നത്തെ ദിവസം തിരുവനന്തപുരം പ്രകൃതിജീവന സമിതിക്ക് വിട്ടുകൊടുത്തിരിക്കുകയാണ്. അവർ നിശ്ചയിക്കുന്നവരെ ഞാൻ കാണാം.

പ്രകൃതിജീവന സമിതി പ്രവർത്തിക്കുന്ന ഗാന്ധിഭവനിൽ ഇന്നേദിവസം ആദ്യമായി കൺസൽട്ടേഷനു വന്നവർ മൂന്നുനാലുമാസം മുമ്പേ രജിസ്ററർ ചെയ്തവരാണ്. രജിസ്ട്രേഷൻ സൗജന്യമാണ്. മുൻഗണനാക്രമം നിശ്ചയിക്കാനുള്ള ഒരേർപ്പാട്.

പുതിയതായി വരുന്ന ആറോ ഏഴോ പേരെ മാത്രമേ വർമ്മാജി പരിശോധിക്കാറുള്ളൂ. സമയപരിമിതിമൂലമാണിത്. ഒരാളുമായി ശരാശരി 45 മിനിട്ടുനേരം അദ്ദേഹം സംസാരിക്കാറുണ്ട്. രോഗത്തിന്റെ പൂർവ്വചരിത്രം മുഴുവൻ വർമ്മാജി ചോദിച്ചു മനസ്സിലാക്കുന്നു. പിന്നീട് ജീവിതചര്യ—ഉണരുന്നതു മുതൽ ഉറങ്ങുന്നതുവരെ—തൊഴിൽ, അതിന്റെ സ്വഭാവം, യാത്രചെയ്യുന്ന സമയം, ഭക്ഷണ സമയം തുടങ്ങി എല്ലാം ചോദിച്ചറിയുന്നു. ഏതാണ്ട് 30 മിനിട്ട് സമയം ഇതിനായി എടുക്കുന്നു. പിന്നെയുള്ള 15 മിനിട്ടാണ് 'ചികിത്സ'യ്ക്കുവേണ്ടി വിനിയോഗിക്കുക. ഈ നീണ്ട 'അഭിമുഖസംഭാഷണം' കഴിയുമ്പോൾത്തന്നെ പകുതി ആശ്വാസം രോഗിക്കു കിട്ടിയിരിക്കും. പിരിയാൻനേരം ഒരാൾക്കു ലഭിക്കുക രണ്ട് ഫുൾ സ്കേപ്പ് പേപ്പറിലുള്ള കുറിപ്പടിയായിരിക്കും.

ഈ 'കൺസൽട്ടേഷ'നിൽനിന്നും വ്യക്തമാണല്ലോ, സാധാരണ ഭിഷഗ്വരന്മാരിൽ നിന്നും വർമ്മാജി എത്ര ഭിന്നനാണെന്ന്. ശരിക്കും പറഞ്ഞാൽ രോഗിയെയും രോഗത്തെയും അറിയുകയല്ല, മനുഷ്യനെ—വ്യക്തിയെ—അറിയുകയാണ് അദ്ദേഹം ചെയ്യുന്നത്. ഇന്ന രോഗത്തിന് ഇന്ന മരുന്ന് എന്ന പൊതുതത്വത്തിലധിഷ്ഠിതമല്ല വർമ്മാജിയുടെ ചികിത്സ. ഓരോരുത്തരെയും അവരുടെ ശക്തിദൗർബ്ബല്യങ്ങളും പ്രത്യേകതകളും ജീവിതചര്യകളും സൂക്ഷ്മമായി മനസ്സിലാക്കിയതിനുശേഷമേ അദ്ദേഹം പ്രകൃതിജീവന ശാസ്ത്രം ഉപദേശിച്ചുകൊടുക്കുന്നുള്ളൂ. കൈയിൽ പുകയുന്ന സിഗററ്റുമായി, പുകവലിക്കരുതെന്ന് വർമ്മാജി ഉദ്ബോധിപ്പിക്കുന്നില്ല; രണ്ടു 'സ്മാൾ' അകത്താക്കിയിട്ട് നിങ്ങൾ മദ്യം തൊട്ടാൽ ചത്തുപോകും എന്ന് അന്ത്യശാസനം നല്കുന്നില്ല. സ്വയം ഒരു മാതൃകയായി അദ്ദേഹം രോഗിയുടെ മുമ്പിൽ ഇരിക്കുകയാണ്. അതുകൊണ്ടുതന്നെ ആ വാക്കുകൾക്ക്, ഉപദേശങ്ങൾക്ക് അസാധാരണമായ സ്വാധീനശക്തിയുണ്ട്. അലോപ്പതി മരുന്നുകൾ വിഷമാണ്, അത് ഉപയോഗിക്കരുത് എന്ന് വർമ്മാജി പറയുമ്പോൾത്തന്നെ മിക്കവരും യാതൊരു ഭയപ്പാടുമില്ലാതെ അതനുവർത്തിക്കുന്നത് ആ വാക്കുകളുടെ മാന്ത്രികമായ ശക്തികൊണ്ടാണ്, അതിനുപിന്നിലെ ആത്മാർത്ഥതയെക്കുറിച്ച് ബോദ്ധ്യമാവുന്നതുകൊണ്ടാണ്.

തിരുവനന്തപുരത്തുനിന്നും എറണാകുളത്ത് നിത്യേന പോയി ജോലിയെടുത്തു മടങ്ങുന്ന ഒരു ഹൃദ്രോഗി വർമ്മാജിയോട് ചോദിച്ചു: വർമ്മാജി, എല്ലാ ദിവസവും രാവിലെ ഒൻപതുമണിവരെയും വൈകിട്ട് അഞ്ചുമണി വരെയുമുള്ള വെയിലു കായണമെന്ന് അങ്ങ് പറഞ്ഞല്ലോ, ഈ സമയങ്ങളിൽ ട്രെയിനിലായിരിക്കുന്ന എനിക്കെങ്ങനെ അതിനു കഴിയും?

വർമ്മാജി: കൊള്ളാം, ട്രെയിനിൽ കയറുമ്പോൾ വെയിലു നേരിട്ടു കിട്ടുന്ന സൈഡ് സീററിൽ ഇരുന്നാൽപ്പോരേ?

വേറൊരാൾ: പാചകം ചെയ്തിട്ട് മൂന്നു മണിക്കൂർ കഴിഞ്ഞ ആഹാരം കഴിക്കരുതെന്ന് പറഞ്ഞല്ലോ. വീട്ടിൽനിന്നും വളരെ അകലെപ്പോയി ജോലിചെയ്യുന്ന എനിക്ക് എങ്ങനെ അതു സാധിക്കും?

വർമ്മാജി: പാചകം ചെയ്തത് കഴിക്കേണ്ടെന്നു വയ്ക്കണം. പഴവർഗ്ഗങ്ങളോ പച്ചക്കറികളോ കഴിക്കാമല്ലോ.

ഇതാണ് വർമ്മാജി. ഓരോരുത്തരുടെയും സൗകര്യവും അസൗകര്യവും നോക്കിയാണ് അദ്ദേഹത്തിന്റെ ചികിത്സ. എന്നുമാത്രമല്ല, രോഗിയെ മാത്രമായി അദ്ദേഹം കാണുകയുമില്ല. കൂടെ കുടുംബാംഗങ്ങൾ ആരെങ്കിലും ഉണ്ടായിരിക്കണം. രോഗി മാത്രം വിചാരിച്ചതുകൊണ്ട് രോഗം മാറില്ലെന്ന് അദ്ദേഹത്തിനറിയാം. മരുന്നു കൊടുത്തല്ലല്ലോ രോഗം മാററുന്നത്. പുതിയൊരു ജീവിതരീതി പറഞ്ഞുകൊടുക്കുകയാണ്. അതുൾക്കൊള്ളാൻ ആദ്യമൊക്കെ പ്രയാസമാണ്. രോഗിക്ക് പച്ചക്കറി വിളമ്പിയിട്ട് ബാക്കിയുള്ളവരെല്ലാം ചിക്കൻഫ്രൈയും ഫിഷ്മോളിയും കഴിച്ചാൽ എങ്ങനെയിരിക്കും? അതു പററില്ല. രോഗിയുമായി സഹകരിക്കാൻ കുടുംബാംഗങ്ങളും തയ്യാറാവണം. വ്യക്തിയിലൂടെ, കുടുംബത്തിലൂടെ ഒരു സമൂഹം മുഴുവൻ നന്നാവുന്ന മഹത്തായ ഒരു ജീവിതമന്ത്രമാണ് വർമ്മാജി ചൊല്ലിക്കൊടുക്കുന്നത്. അദ്ദേഹത്തിനിത് നിഷ്ക്കാമകർമ്മമാണ്. ഒരു ചില്ലിക്കാശ് പ്രതിഫലം പററുന്നില്ല. തന്റെ പേരിൽ മററാരെങ്കിലും പിരിക്കാനും അനുവദിക്കില്ല. തീവണ്ടിയാത്രക്കൂലി മാത്രം പററിക്കൊണ്ടാണ് വർമ്മാജി കൺസൽട്ടേഷനും പ്രഭാഷണത്തിനും മററുമായി എത്തുന്നത്. ടിക്കററ് നേരത്തേ ബുക്കുചെയ്യാറുപോലുമില്ല. ക്യൂവിൽനിന്ന് ടിക്കററ് എടുത്താണ് യാത്ര ചെയ്യാറ്.

*

നോക്കൂ, സമയനിഷ്ഠ പാലിക്കുന്നതിൽ വർമ്മാജിക്കു തുല്യം വർമ്മാജി മാത്രം. 8 മണിക്കു തുടങ്ങുന്ന കൺസൽട്ടേഷൻ 12 മണിക്കു നിറുത്തും. ഭക്ഷണവും വിശ്രമവും കഴിഞ്ഞ് രണ്ടരമണിക്ക് വീണ്ടും തുടരും. കൃത്യം 3.59 ആകുമ്പോൾ വർമ്മാജി ഹാളിലെ മൈക്കിനു മുൻപിൽ എത്തിയിരിക്കും. എത്ര പേർ അവിടെ കൂടിയിട്ടുണ്ടെന്നൊന്നും അദ്ദേഹം നോക്കാറില്ല.

മൈക്കിനു മുന്നിൽ ഒരുമിനിട്ടുനേരം വർമ്മാജി മൗനമായി നില്ക്കും. ഗുരുവന്ദനം. അതിനുശേഷം തുടങ്ങുന്ന പ്രഭാഷണം കൃത്യം 5 മണിക്ക് അവസാനിച്ചിരിക്കും. വാച്ചുനോക്കാതെയാണ് അദ്ദേഹം പ്രഭാഷണം നിറുത്തുക. ശ്രോതാക്കൾ വാച്ചിൽ



വർമ്മാജി യോഗാസനം പ്രദർശിപ്പിക്കുന്നു.

നോക്കുമ്പോൾ അപ്പോൾ 5 മണി കൃത്യമായിട്ടുണ്ടാവും. പിന്നെ സഞ്ചിയുമെടുത്ത് അദ്ദേഹം ഒരു പോക്കാണ്. നേരെ റെയിൽവേ സ്റേറഷനിലേക്ക്. മിക്കപ്പോഴും നടന്ന്. അപൂർവ്വമായി മാത്രം അദ്ദേഹത്തിന് അജിത് വെണ്ണിയൂരിന്റെ സ്ക്കൂട്ടറിന്റെ പിന്നിലിരുന്ന് പോകേണ്ടി വന്നിട്ടുണ്ട്. ഇറങ്ങാൻ പുറപ്പെടുമ്പോഴായിരിക്കും വളരെദൂരെനിന്നും രോഗികളുമായി ചിലർ വരിക. മിക്കപ്പോഴും അവസാനത്തെ ആശ്രമമെന്ന നിലയിൽ. ഒരു കാരണം പറഞ്ഞും ഒഴിവാക്കാൻ വയ്യാത്ത അവരെ നോക്കിക്കഴിയുമ്പോൾ സമയം അല്പം വൈകും. പിന്നെ സ്ക്കൂട്ടറിൽ പോയാലേ വണ്ടി കിട്ടൂ.

വർമ്മാജിയുടെ പ്രഭാഷണം അനുപമമാണ്. ലളിതമാണ്. വികാരത്തിന്റെ വേലിയേററവും ഇറക്കവും ഇല്ലാത്തതാണ്. എങ്കിലും ആദ്യവസാനംവരെ അതു കേട്ടിരുന്നുപോവും. ശ്ലോകങ്ങൾ, സരസകഥകൾ, അനുഭവങ്ങൾ എന്നിവയെല്ലാം കോർത്തിണക്കിയതാണത്. എന്തു പറയുമ്പോഴും—മുട്ടിനു മുട്ടിന് നർമ്മം പറയുമ്പോഴും—വർമ്മാജി വളരെ ഗൗരവഭാവത്തിലായിരിക്കും. പറയുന്നതിൽ ഒരു സന്ദേശമുണ്ടായിരിക്കും. ഓരോ വാക്കും അളന്നു തൂക്കിയേ പറയൂ. അത് ചടുലവുമാണ്. ആ നടത്തപോലെ, പ്രവൃത്തിപോലെയൊക്കെ വേഗതയുമുണ്ട്. ഇടയ്ക്ക് ഒരു മൂളലുപോലുമുണ്ടാവില്ല... "നാളികേരം ഉപയോഗിക്കാൻ പറയുമ്പോൾ പലർക്കും ഷോക്ക് തട്ടുന്ന മാതിരി കാണുന്നുണ്ട്. നാളികേരം കൊളസ്ട്രോൾ വർദ്ധിപ്പിക്കുമത്രേ. ഹൃദ്രോഗമുണ്ടാക്കുമത്രേ. അങ്ങനെയെങ്കിൽ മഹാരാഷ്ട്രയിലെ രത്നഗിരി മുതൽ കന്യാകുമാരി വരെയുള്ള ജില്ലകളിലെ മനുഷ്യർക്കെല്ലാം പകർച്ചവ്യാധിയെക്കാൾ കൂടുതൽ ബി.പിയും ഹൃദ്രോഗവും കാണണ്ടേ? ഇവർ നൂററാണ്ടുകളായി നിത്യേന നാളികേരം കഴിക്കുന്നവരാണ്. കന്യാകുമാരി മുതൽ ബദരിനാഥ് വരെയുള്ള എല്ലാ ക്ഷേത്രങ്ങളിലും നാളികേരം നിവേദ്യമാണ്. ഏതു മംഗളകർമ്മത്തിനും അഷ്ടമംഗല്യത്തിനും കണികാണാനും നാളികേരം പ്രധാനമാണ്. ഏതു നിവേദ്യത്തിന്റെ ഉപരിതലത്തിലും നാളികേരപ്പൂളും കദളിപ്പഴവും വയ്ക്കാറില്ലേ? പോളിനേഷ്യൻ ദ്വീപുകളിലെ മനുഷ്യരുടെ നിത്യഭക്ഷണം നാളികേരവും പഴവർഗ്ഗവുമായിരുന്നു. അവരുടെയിടയിൽ ഹൃദ്രോഗമോ രക്തസമ്മർദ്ദമോ ഉണ്ടായിരുന്നില്ല..."

'കാർത്തിക'യിൽ ഊണുകഴിച്ചുകൊണ്ടിരിക്കെയും നാളികേരപ്രശ്നം പൊന്തിവന്നു. 'ഹൃദ്രോഗികൾ തേങ്ങയും വെളിച്ചെണ്ണയും തൊടരുതെന്നാണല്ലോ ഡോക്ടർമാർ പറയുന്ന'തെന്ന് ചൂണ്ടിക്കാണിച്ചപ്പോൾ വർമ്മാജി ഒരു വെല്ലുവിളി ഉയർത്തിക്കൊണ്ടാണ് പ്രതികരിച്ചത്. അദ്ദേഹം പറഞ്ഞു: വെളിച്ചെണ്ണയിൽ കൊളസ്ട്രോൾ ഉണ്ടെന്നു പറയുന്നവരെ ഞാൻ വെല്ലുവിളിക്കുന്നു, അതു തെളിയിക്കാൻ. വെളിച്ചെണ്ണയിൽ കൊളസ്ട്രോൾ ഉണ്ടെന്നു തെളിയിച്ചാൽ ആയിരം രൂപ ഇനാം. എന്റെ കൈയിൽ ആയിരമേ തരാനുള്ളൂ, അതുകൊണ്ടാണ് ആയിരം എന്നു പറഞ്ഞത്. വെളിച്ചെണ്ണ കഴിച്ചാൽ കൊളസ്ട്രോൾ ഡെപ്പോസിററുണ്ടാകുമെന്ന് ചിലർ ദുഷ്ട ലാക്കോടുകൂടി പറഞ്ഞു പ്രചരിപ്പിക്കുകയാണ്. ഉത്തരേന്ത്യൻ ലോബിയാണോ അമേരിക്കൻ ലോബിയാണോ എന്നൊന്നും ഞാൻ പറയുന്നില്ല. ആരായാലും ഒരു 'നിക്ഷിപ്ത താല്പര്യം' ഇതിന്റെ പിന്നിലുണ്ട്. ഹൃദ്രോഗവുമായി വന്നവരോടൊക്കെ തേങ്ങ കഴിക്കാൻ ഞാൻ പറഞ്ഞിട്ടുണ്ട്. അവർക്കാർക്കെങ്കിലും രോഗം മൂർച്ഛിച്ചതായി കണ്ടിട്ടില്ല. പാലിനെക്കാൾ, മനുഷ്യനെ സംബന്ധിച്ചിടത്തോളം നാളികേരമാണ് സമ്പൂർണ്ണാഹാരമെന്ന് ഞാൻ പറയും. പശുവിൻപാൽ പശുക്കിടാങ്ങൾക്കു മാത്രമേ സമ്പൂർണ്ണാഹാരമായുള്ളൂ.. പാല് സമ്പൂർണ്ണാഹാരമായിരുന്നെങ്കിൽ അമേരിക്കയിൽ ഇത്രയധികം ഹൃദ്രോഗികൾ ഉണ്ടാകുമായിരുന്നില്ലല്ലോ...ഇതാണ് വർമ്മാജിയുടെ സംഭാഷണരീതി—പ്രഭാഷണരീതി. പ്രഭാഷണം നടത്തുന്നതിനിടയിൽ സംശയങ്ങൾ ചോദിക്കാനും അദ്ദേഹം അനുവദിക്കും. മുട്ടാത്തർക്കങ്ങളുടെ മുനയൊടിക്കുകയും ചെയ്യും.

ഇക്കഴിഞ്ഞ ജനുവരി 21-ന് (കഴിഞ്ഞ ലക്കത്തിൽ 1991 ജനുവരി 21 എന്ന് അച്ചടിച്ചത് പിശകാണ്—എഡിററർ) 'കാർത്തിക'യിൽവച്ചു കണ്ടപ്പോൾ വർമ്മാജി കേരളത്തിൽ വ്യാപകമായി കണ്ടുവരുന്ന പല രോഗങ്ങളെക്കുറിച്ചും അവയുടെ ഹേതുക്കളെക്കുറിച്ചും സംസാരിക്കുകയുണ്ടായി. ആ അഭിമുഖത്തിലെ പ്രസക്ത ഭാഗങ്ങൾ:

● വർമ്മാജി, സ്തനാർബ്ബുദം നമ്മുടെ നാട്ടിൽ വ്യാപകമാവുന്നു. എന്തുകൊണ്ടാണിത്?

വർമ്മ: തീരപ്രദേശത്താണ് ബ്രെസ്ററ് ക്യാൻസർ കൂടുതൽ. വിശേഷിച്ചും മത്സ്യമാംസാദികൾ കൂടുതൽ കഴിക്കുന്നവരിൽ. പൂർണ്ണമായും സസ്യാഹാരം കഴിക്കുന്നവരിൽ ഈ രോഗം അപൂർവ്വമായേ കാണാറുള്ളുവെന്ന് തിരുവനന്തപുരത്തെ റീജിയനൽ ക്യാൻസർ സെൻറർ നടത്തിയ പഠനത്തിലും തെളിയുകയുണ്ടായി. തിരുവനന്തപുരം കോട്ടയ്ക്കകത്ത് നടത്തിയ പഠനത്തിൽ ഒരാളിൽപ്പോലും സ്തനാർബ്ബുദം കണ്ടില്ല. ചീഞ്ഞതും, ഏറെ ദിവസം ഐസിലും മററും വച്ചിരിക്കുന്നതും, ഉണക്കിയതുമായ മത്സ്യം കഴിക്കുന്നതുകൊണ്ടാണ് ബ്രെസ്ററ് ക്യാൻസർ അടക്കമുള്ള അർബ്ബുദബാധയുണ്ടാവുന്നതെന്ന് തോന്നുന്നു. ഉണക്കമീൻ കഴിക്കുന്നവരുടെ അന്നനാളത്തിലും ക്യാൻസർ വരാം. എന്നുതന്നെയല്ല, എവിടെയും ക്യാൻസർ വരാം. കുറെ വർഷങ്ങൾക്കുമുൻപ് ഒരു പെൺകുട്ടിയെ എന്റെയടുത്തു കൊണ്ടുവന്നു. ഒരു ബ്രെസ്ററ് റിമൂവ് ചെയ്തതാണ്. അടുത്തതിലേക്കും അതു ബാധിച്ചുതുടങ്ങി. മലപ്പുറത്തുകാരിയാണ്. മത്സ്യാഹാരം കഴിക്കുന്നവർ. ആ പെൺകുട്ടിയോട് സസ്യാഹാരം മാത്രം കഴിക്കാൻ പറഞ്ഞു. പഴങ്ങൾ, കരിക്കിൻവെള്ളം, കരിക്ക്, കുമ്പളങ്ങാനീര്, വാഴപ്പിണ്ടിനീര് എന്നിവ കഴിക്കാൻ പറഞ്ഞു. 6 മാസത്തോളം ആ ആഹാരരീതി തുടർന്നപ്പോൾ ആ കുട്ടിയുടെ ക്യാൻസർ പോയി. ഇപ്പോഴും അതിനൊരു കുഴപ്പവുമില്ല. പക്ഷേ, രക്താർബ്ബുദവുമായി വരുന്നവരോട് ഞാൻ ഉറപ്പൊന്നും പറയാറില്ല. പ്രത്യേകിച്ചും കീമോതെറാപ്പിയും മററും കഴിഞ്ഞ് വരുന്നവരുടെ കാര്യത്തിൽ. കാരണം, കീമോതെറാപ്പിയും മററും കഴിയുന്നതോടെ അവരുടെ ജീവനശക്തി നശിച്ചുകഴിഞ്ഞിരിക്കും. അങ്ങനെ തീരെ ദുർബ്ബലരായിപ്പോയവരിൽ പ്രകൃതിജീവനം ഫലപ്രദമാവില്ല. ക്യാൻസർബാധയുടെ തുടക്കത്തിലേ പ്രകൃതിജീവനം സ്വീകരിച്ചാൽ ആശയ്ക്കു വഴിയുണ്ടെന്നും പറഞ്ഞുകൊള്ളട്ടെ.

● ഗർഭാശയരോഗങ്ങൾ....

വർമ്മ: ഗർഭാശയരോഗങ്ങൾ കൂടാനും കാരണം അനിയന്ത്രിതമായ ഭക്ഷണംതന്നെയാണ്. പിന്നെ സ്ത്രീകൾക്ക് പിടിപ്പതു ജോലിയാണല്ലോ. ദൂരസ്ഥലങ്ങളിൽപ്പോയി

ജോലിചെയ്യാൻ വിധിക്കപ്പെട്ടവർക്ക് സമയത്തിനു മലമൂത്രാദിവിസർജ്ജനം ചെയ്യാൻ പോലും സമയം കിട്ടാറില്ല. മാംസ്യാഹാരവും പഴകിയതും തെററായിട്ടുള്ളതുമായ ആഹാരരീതിമൂലം മലബന്ധവും ഉദരസംബന്ധമായ മററ് അസ്വാസ്ഥ്യങ്ങളുമുണ്ടാവുന്നു. മലബന്ധം മാറുമ്പോൾ ഗർഭാശയരോഗങ്ങളും മാറിക്കിട്ടും. മലബന്ധം മാറാൻ പച്ചക്കറിയും പഴവർഗ്ഗങ്ങളും കഴിക്കുക. ചായയും കാപ്പിയും അമിതമായ എരിവും പുളിയും മസാലയും ചേർത്ത ആഹാരവും വർജ്ജിക്കുക.

● നടുവേദന മാറാൻ എന്തുചെയ്യണം?

വർമ്മ: നടുവേദനയ്ക്ക് പ്രധാന കാരണം ഗർഭാശയരോഗമാണ്. ഇരുന്നും നിന്നും കൂടുതൽ സമയം ജോലിയെടുത്താലും നടുവേദനയുണ്ടാകും. നടുവിന് ഭാരമെടുക്കേണ്ടി വരുന്നതുകൊണ്ടാണിത്. കുറച്ചുകാലം ഒരേയിരുപ്പിൽ ഇരുന്നോ നിന്നോ ജോലിയെടുത്താൽ നടുവിന് ചെറിയ വളവ് വരും. ഈ വളവാണ് നടുവേദനയുണ്ടാക്കുന്നത്. രാത്രി പഴങ്ങൾ കഴിച്ച് കമിഴ്ന്നു കിടക്കുക— നടുവേദന മാറും.

● തൈറോയ്ഡ്?

വർമ്മ: കേരളത്തിൽ ഇത് വന്നുകൂടാത്തതാണ്. എങ്കിലും ഇപ്പോൾ വ്യാപകമായി കാണുന്നു. നാളികേരം കഴിക്കുന്നതുകൊണ്ടാണ് ഇത് വരാനിടയില്ലെന്നു പറഞ്ഞത്. സ്വാഭാവികമായ അയഡിൻ ധാരാളം കിട്ടുമല്ലോ. മററു വസ്തുക്കൾ കഴിക്കുന്നതുമൂലം സ്വാഭാവിക അയഡിൻ നിർവ്വീര്യമാവുന്നതുകൊണ്ടാവണം തൈറോയ്ഡ് ഗ്രന്ഥിക്ക് വീക്കം ഉണ്ടാവുന്നത്. ഇലക്കറികൾ ധാരാളം കഴിച്ചാൽ ഈ അസുഖം ഭേദമാവും.

കറിവേപ്പില, മല്ലിയില, തഴുതാമ, കൂവളം, തുളസി, കറുക ഇവ ചെറിയ തോതിൽ ഇടിച്ചുപിഴിഞ്ഞ് കഴിച്ചാൽ തൈറോയ്ഡ് മാറും. വയനാട്ട് പോയപ്പോൾ ഒരുസ്ത്രീ വലിയ തൊണ്ടമുഴയുമായി വന്നിരുന്നു. പ്രകൃതിജീവനം സ്വീകരിച്ച് നാലുമാസം കഴിഞ്ഞപ്പോൾ അവരുടെ മുഴമാറി.

അമിതമായ ചായ, കാപ്പികുടിയാണ് തലവേദന വരാനുള്ള കാരണങ്ങളിൽ പ്രധാനപ്പെട്ടതെന്നും വർമ്മാജി പറഞ്ഞു. കടുത്ത തലവേദനയുമായി വന്ന പലർക്കും ചായ, കാപ്പികുടി ഉപേക്ഷിച്ചതിനെത്തുടർന്ന് അത് മാറിയതായി കണ്ടിട്ടുണ്ട്. ഒരു സ്റേറജ് കഴിയുമ്പോൾ തലവേദന മൈഗ്രേനായി മാറും. 12 വർഷം മുൻപ് സഹിക്കാൻ വയ്യാത്ത തലവേദനയുമായി ഒരാൾ വന്നു. 47 ഡോക്ടർമാരെയും അഷ്ടവൈദ്യന്മാരെയും കണ്ടിട്ടും തലവേദന മാറിയില്ല. മലയാളിബ്രാഹ്മണനാണ്. ബീഡിവലിയായിരുന്നു പുള്ളിയുടെ രോഗഹേതു. ബീഡിവലി നിറുത്തിയപ്പോൾ ഈ ജന്മം മാറില്ലെന്ന് കരുതിയ തലവേദന മാറി. 'അടുത്തജന്മം പുതിയ തല കിട്ടുമ്പോൾ തലവേദന ഉണ്ടാകില്ല' എന്ന് പറഞ്ഞുനടന്നവരുടെയും തലവേദന മാറി. കഴിഞ്ഞൊരു ദിവസം പാലക്കാട്ടുവച്ച് ഒരു സ്ത്രീ 'തലവേദന'യുമായി വന്നു. 15 വർഷമായിട്ടുള്ള 'തലവിധി'. പഴഞ്ചോറ് ഉണ്ണുന്നവരായിരുന്നു. അതു മാററിയപ്പോൾ തലവേദനയും മാറി.

പഴകിയ ആഹാരം കഴിച്ചാൽ തലവേദന മാത്രമല്ല, പല അസുഖങ്ങളും ഉണ്ടാകും. ഫ്രിഡ്ജിൽ വച്ചാലും വേവിച്ച ആഹാരം 'ഡീകമ്പോസ്' ചെയ്യും. ഒരു ഉദാഹരണം പറയാം: 2 തക്കാളിക്ക എടുക്കുക. അതിലൊരെണ്ണം വേവിച്ചിട്ട് ഫ്രിഡ്ജിൽ വയ്ക്കുക. മറേറത് വെറുതെയും. വേവിച്ചത് അടുത്തദിവസം ഡീകമ്പോസ് ചെയ്തിട്ടുണ്ടാവും. പച്ചയ്ക്കു വച്ചത് ചുരുങ്ങിയത് മൂന്നാലുദിവസം കേടുകൂടാതിരിക്കില്ലേ?

പ്രകൃതിയിൽനിന്നും നമ്മൾ ഒരുപാട് അകന്നു. അമ്പലത്തിൽ പഴയത് നമ്മൾ നിവേദിക്കാറില്ല. പക്ഷേ, നാററം വരുന്നതുവരെ നമ്മൾ കഴിക്കും. ഹോട്ടലിൽ ചെലവാകാതെയിരിക്കുന്ന വട നൂലുകെട്ടിയാലും 'രസവട'യാക്കിത്തരുമ്പോൾ കഴിക്കും. പിന്നെ എങ്ങനെ രോഗം വരാതിരിക്കും?

കണ്ണും ചെവിയും ഇന്ദ്രിയങ്ങളാണ്. വിസർജ്ജനാവയവങ്ങളല്ല. പക്ഷേ, നമ്മുടെ തെററായ ജീവിതരീതി അവയെയും വിസർജ്ജനാവയവമാക്കി. എന്റെ അമ്മ 95–ാമത്തെ വയസ്സിലാണ് മരിക്കുന്നത്. അമ്മയുടെ ഒററത്തലമുടിപോലും നരിച്ചിരുന്നില്ല. കണ്ണാടി വച്ചിരുന്നില്ല. മിതമായി ആഹാരം കഴിച്ചും ഉപവാസം നടത്തിയും കഴിഞ്ഞതുകൊണ്ടാണ് ഇത്രയുംകാലം പറയത്തക്ക യാതൊരു അസുഖവുമില്ലാതെ അമ്മയ്ക്കു ജീവിക്കാനായത്...

ഡൽഹിയിൽനിന്നും മടങ്ങിവരുമ്പോൾ വർമ്മാജിക്ക് മലയാളം സുഗമമായി പറയാൻ കഴിയുമായിരുന്നില്ല. അന്നൊക്കെ ഇംഗ്ലീഷിലായിരുന്നു പ്രഭാഷണം. മലയാളം എഴുതാനും വശമില്ലായിരുന്നു. മലയാളം പാടുപെട്ടു പഠിച്ച് പിന്നീട് മലയാളത്തിൽ പ്രഭാഷണംചെയ്തു തുടങ്ങിയപ്പോൾ ഇംഗ്ലീഷ് നിഷ്പ്രഭമായിപ്പോയി എന്ന് വർമ്മാജി പറയാറുണ്ട്. പ്രഭാഷണംപോലെതന്നെ വർമ്മാജിയുടെ എഴുത്തും. വളരെ ലളിതമായ ഭാഷ. കൊച്ചുകൊച്ചു വാചകങ്ങൾ. ആർക്കും മനസ്സിലാവുന്ന രീതിയിലേ അദ്ദേഹം എഴുതുന്നുള്ളൂ. അഞ്ചു ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റേതായുണ്ട്. പക്ഷേ, റോയൽററിപോലും വാങ്ങാതെ അവയുടെ പ്രസിദ്ധീകരണാവകാശം തൃശൂരിലെ പ്രകൃതിചികിത്സാ സഹകരണ സാനിട്ടോറിയത്തിന് അദ്ദേഹം വിട്ടുകൊടുത്തിരിക്കുകയാണ്.

വർമ്മാജി തിരുവനന്തപുരത്ത് പ്രഭാഷണത്തിന് ആദ്യമായി വരുന്നത് 1985–ലാണ്. കോട്ടയ്ക്കകത്തുള്ള 'സംസ്കൃതിഭവനി'ൽ പ്രകൃതിജീവനത്തെക്കുറിച്ച് പ്രഭാഷണം നടത്താൻ. അന്ന് ആ പ്രഭാഷണം കേൾക്കാൻ ഗാന്ധി സ്മാരകനിധിയിൽ നിന്ന് പോയവർ ആഗ്രഹിച്ചതനുസരിച്ചാണ് തിരുവനന്തപുരത്തും ഒരു പ്രകൃതി ജീവനസമിതി രൂപീകരിക്കപ്പെടുന്നത്. ഗാന്ധിയൻ നിർമ്മാണ പ്രവർത്തനങ്ങളിൽപ്പെട്ടതാണല്ലോ പ്രകൃതിചികിത്സയും.'' ഞങ്ങൾ ഒരാളെ അന്വേഷിക്കുകയായിരുന്നു. അപ്പോഴാണ് വർമ്മാജിയുടെ പ്രഭാഷണം കേൾക്കാനിടയായത്''—കേരള ഗാന്ധി സ്മാരകനിധി തിരുവനന്തപുരം കേന്ദ്രത്തിലെ കമ്മ്യൂണിക്കേഷൻ ഓഫീസറും എഡിറ്ററുമായ അജിത് വെണ്ണിയൂർ പറഞ്ഞു. ഗാന്ധി സ്മാരകനിധി ചെയർമാനും പ്രമുഖ ഗാന്ധിയനും ബജാജ് അവാർഡ് ജേതാവുമായ കെ. ജനാർദ്ദനൻപിള്ളയാണ് പ്രകൃതി

ശേഷം 39–ാം പേജിൽ



പ്രകൃതി ജീവന സമിതിയുടെ ഉദ്ഘാടനവേളയിൽ വർമ്മാജിയും അദ്ദേഹത്തിന്റെ ഗുരു സ്വാമിനാഥനും വലത്തേയറ്റം കെ.സി.പിള്ള.



രാജഗോപാൽ, ലണ്ടൻ





# റഷ്യ ആഭ്യന്തര കലാപത്തിലേക്കോ?

സെൻറ് പീറേറഴ്സ് ബർഗായി മാറിയ ലെനിൻഗ്രാഡ്

1992 ജനുവരി 2–ാം തീയതി റഷ്യ കമാൻഡ് എക്കോണമിയിൽനിന്ന് മുഴുത്ത മുതലാളിത്തത്തിലേക്കുള്ള സന്ദിഗ്ദ്ധമായ നീക്കത്തിന്റെ സുപ്രധാനമായ ആദ്യത്തെ ചുവട് എടുത്തുവച്ചു. ആ ദിവസംമുതൽക്ക് ഏതാനും അവശ്യസാധനങ്ങളൊഴികെയുള്ളവയുടെയെല്ലാം വിലകൾ കെട്ടഴിച്ചുവിടുകയുണ്ടായി. വിലകൾ നിശ്ചയിക്കുന്നത്, ഗവൺമെൻറല്ല, സപ്ളൈയുടെയും ഡിമാൻറിന്റെയും ശക്തികളാണെന്നു വന്നു. റഷ്യയെയും ലോകത്തെയും സംബന്ധിച്ചിടത്തോളം ഇത് ഗുരുതരമായ അനന്തര ഫലങ്ങളുളവാക്കാൻ പോന്ന ചുവടുവയ്പായിരുന്നു എന്ന കാര്യം പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ. റഷ്യയുടെ മാത്രമല്ല യൂറോപ്പിനകത്തും പുറത്തുമുള്ള ഒട്ടേറെ രാഷ്ട്രങ്ങളുടെ ഭാവി ഈ പരിഷ്ക്കരണപരിപാടിയുടെ വിജയത്തെ ആശ്രയിച്ചാണിരിക്കുന്നത്.

വില പരിഷ്ക്കരണം ആവശ്യമായി വന്നതെന്തുകൊണ്ടാണ്? റഷ്യൻ ജനതയിൽ ഇതിന്റെ പെട്ടെന്നുള്ള പ്രത്യാഘാതം എന്താണ്; റഷ്യയിൽ പരിഷ്ക്കരണത്തിന്റെ ദീർഘകാലാടിസ്ഥാനത്തിലുള്ള പ്രതീക്ഷിത ഫലങ്ങളെന്തൊക്കെയാവും? റഷ്യ അതിന്റെ പരിഷ്ക്കരണ പരിപാടിയിലേർപ്പെട്ടിട്ട് ഇപ്പോൾ രണ്ടു മാസത്തിലേറെയായിരിക്കുന്നു. ഇത്രയേറെ വിപ്ളവകരമായ ഒരു നടപടിയുടെ പ്രത്യാഘാതത്തെ വിലയിരുത്താൻ രണ്ടുമാസം തീരെ ചെറിയൊരു കാലയളവാണെന്നതിനാൽ, ചില താല്ക്കാലിക നിഗമനങ്ങൾക്കു മാത്രമേ ഞാനിവിടെ മുതിരുന്നുള്ളൂ.

വിലപരിഷ്ക്കരണം റഷ്യയുടെ സമ്പദ്വ്യവസ്ഥയുടെ സങ്കീർണ്ണവും ബൃഹത്തുമായ പുനഃസംഘാടനത്തിന്റെ ഒരു ഭാഗം മാത്രമെ ആകുന്നുള്ളൂ. നാണയലഭ്യതാനിയന്ത്രണം, റൂബിളിനെ സ്വതന്ത്ര വിനിമയക്ഷമമാക്കൽ, ബഡ്ജററ് കമ്മി കുറയ്ക്കൽ, ഗവൺമെൻറുടമയിലുള്ള സംരംഭങ്ങളുടെ സ്വകാര്യവൽക്കരണം എന്നിവപോലുള്ള പണസംബന്ധവും നികുതി സംബന്ധവുമായ പരിഷ്ക്കരണങ്ങൾ ഉൾപ്പെടുന്നതാണ് പരിപാടിയുടെ മറ്റു ഭാഗങ്ങൾ. പരിഷ്ക്കരണാനുകൂലികളായ ഒരു സംഘം റഷ്യൻ സാമ്പത്തിക ശാസ്ത്രജ്ഞന്മാരാണ് ഐശ്വര്യാകാംക്ഷയോടെ ഈ പരിപാടികൾ നടപ്പിലാക്കുന്നത്. റഷ്യൻ ഫെഡറേഷൻ പ്രധാനമന്ത്രി യെഗോർ ഗായ്ദെർ ആണ് ഈ സംഘത്തെ നയിക്കുന്നത്. അത്യുന്നതരായ പാശ്ചാത്യ സാമ്പത്തിക ശാസ്ത്രജ്ഞന്മാരുടെ ഒരു നിര തന്നെയുണ്ട് അദ്ദേഹത്തെ ഇക്കാര്യത്തിൽ സഹായിക്കാൻ.

റഷ്യൻ സമ്പദ്വ്യവസ്ഥയുടെ സമ്പൂർണ്ണമായ തകർച്ചയുടെ പശ്ചാത്തലത്തിൽ ഈ പരിഷ്ക്കരണങ്ങൾ അനിവാര്യമായിത്തീർന്നിരിക്കുകയാണ്. പരിവർത്തനത്തിന്റെ ഗതിവേഗത്തെയും ദിശയെയും ഇപ്പോൾ നിർണ്ണയിച്ചുകൊണ്ടിരിക്കുന്നത് ആഭ്യന്തരവും ബാഹ്യവുമായ സമ്മർദ്ദങ്ങളാണ്. ഭക്ഷ്യപദാർത്ഥങ്ങൾപോലുള്ള അവശ്യവസ്തുക്കളുടെ ദൗർലഭ്യവും വിതരണസമ്പ്രദായത്തിന്റെ സമ്പൂർണ്ണമായ തകർച്ചയുമാണ് ആഭ്യന്തര സമ്മർദ്ദങ്ങൾ. 1990–ലെ ശീതകാലത്ത് റഷ്യയിലെ ഉരുളക്കിഴങ്ങു വിളവെടുപ്പിൽ പകുതിയിലേറെയും ഗതാഗത സംവിധാനങ്ങളിലെ അപര്യാപ്തതകൾ കാരണം നശിച്ചുപോയ കാര്യം ഓർക്കുമല്ലോ. ഇക്കൊല്ലവും, ഉല്പാദന, വിതരണ സമ്പ്രദായങ്ങളിലെ പിഴവുകൾ കാരണം, പാശ്ചാത്യ നാടുകളിൽനിന്നുള്ള അടിയന്തിര സഹായം ഉണ്ടായിരുന്നിട്ടുപോലും, ഭക്ഷ്യപദാർത്ഥങ്ങൾ അവശ്യമായ അളവുകളിൽ ഉപഭോക്തൃ കേന്ദ്രങ്ങളിലെത്തുന്നില്ല. ഈ അലങ്കോലത്തെക്കുറിച്ചു മനസ്സിലാക്കണമെങ്കിൽ മുൻ സോവിയററ് യൂണിയനിൽ ഭക്ഷ്യോല്പാദനവും വിതരണവും എങ്ങനെയാണ് നടത്തിയിരുന്നതെന്നതിനെക്കുറിച്ച് അല്പം ചിലത് നമ്മൾ അറിയേണ്ടതുണ്ട്.

ഭക്ഷ്യപദാർത്ഥങ്ങളുടെ ഉല്പാദനവും വിതരണവും യു.എസ്.എസ്.ആറിൽ അങ്ങേയററം കേന്ദ്രീകൃതമായിരുന്നു. ഉദാഹരണത്തിന് ഒരു ഉപഭോക്താവിന് ഒരു കഷണം റൊട്ടി ലഭ്യമാകുന്നതിനു മുൻപ് കുറഞ്ഞത് ഒൻപതു ഗവൺമെൻറ് വകുപ്പുകളെങ്കിലും അക്കാര്യത്തിൽ ഇടപെട്ടിരിക്കും. ആ സമ്പ്രദായത്തിന്റെ പ്രവർത്തനം ഇങ്ങനെയാണ്: (1) രാജ്യം എന്തുമാത്രം ധാന്യം ഉല്പാദിപ്പിക്കേണ്ടതുണ്ടെന്ന് പ്ളാനിംഗ് കമ്മിഷൻ ആദ്യം അഗ്രോ-ഇൻഡസ്ട്രിയൽ കമ്മിററിയോട് പറയുന്നു; (2) സൂക്ഷ്മ പരിശോധനകൾക്കു ശേഷം ആ കമ്മിററി, ഇസ്പോൾ കോം എന്നറിയപ്പെടുന്ന തിരഞ്ഞെടുക്കപ്പെട്ട പ്രാദേശിക കമ്മിററിക്ക് ആ പദ്ധതി അയച്ചുകൊടുക്കുന്നു; (3) ഓരോ കൂട്ടുകൃഷിക്കളവും എന്തുമാത്രം ധാന്യം ഉല്പാദിപ്പിക്കണമെന്ന് ഈ കമ്മിററി തീരുമാനിക്കുന്നു; (4) കൂട്ടുകൃഷിക്കളങ്ങൾ ധാന്യം ഉല്പാദിപ്പിക്കുന്നു; (5) അഗ്രോ ഇൻഡസ്ട്രിയൽ കമ്മിററിയുടെ

പുതിയ കൂട്ടുകാർ—യെൽററ്സിനും ബേക്കറും

പ്രാദേശിക ഓഫീസ് ധാന്യം ശേഖരിക്കുന്നു; (6) ഗവൺമെൻറുടമയിലുള്ള ഫ്ളവർ മില്ലുകൾ ധാന്യം പൊടിച്ചു മാവാക്കുന്നു; (7) റൊട്ടി ഉണ്ടാക്കാനായി മാവ് ഗവൺമെൻറ് ബേക്കറികളിലേക്ക് കൊണ്ടുപോകുന്നു; (8) ചില്ലറ വില്പനമന്ത്രാലയം റൊട്ടി കടകൾക്ക് വിതരണം ചെയ്യുന്നു; ഏററവുമൊടുവിലായി (9) പ്രാദേശിക കൗൺസിലുകൾ നടത്തുന്ന കടകളിലൂടെ റൊട്ടി വില്പനയ്ക്കെത്തുന്നു.

വളരെയധികം ചുററിവളഞ്ഞതാണ് ഈ ഉല്പാദന-വിതരണ സമ്പ്രദായം. സങ്കീർണ്ണമായ ആ പ്രക്രിയയുടെ ഓരോ വശത്തേയും ദത്തശ്രദ്ധമായി നിയന്ത്രിക്കാനുള്ള ഗവൺമെൻറിൻെറ കഴിവിനെയാശ്രയിച്ചാണ് അതിൻെറ സജീവത. റഷ്യയിൽ ഗവൺമെൻറിൻെറ സ്ഥാപനങ്ങൾ തകർന്നുടഞ്ഞപ്പോൾ ആ സമ്പ്രദായത്തിൻെറ സുഗമമായ പ്രവർത്തനം ഉറപ്പു വരുത്താൻ ഗവൺമെൻറിന് സാധിക്കാതെ വന്നു. മുൻകാലങ്ങളിൽ ഗവൺമെൻറ സ്വകാര്യസന്നദ്ധതയെ ബലമായി അമർച്ച ചെയ്തതു കാരണം അവഹേളിതമായ കേന്ദ്രീകൃത വ്യവസ്ഥയ്ക്കു പകരം വയ്ക്കാൻ യാതൊന്നുമുണ്ടായിരുന്നില്ല. യു.എസ്.എസ്.ആർ ഭൂതകാലത്ത് അനുവർത്തിച്ചിരുന്ന സാമ്പത്തിക നയങ്ങൾ രാജ്യത്തിൻെറ സമ്പദ്വ്യവസ്ഥയെ തകർക്കുകയാണു ചെയ്തതെന്ന് ബോറിസ് യെൽററ്സിൻ തന്നെ സമ്മതിച്ചതാണ്. യു.എന്നിൽ 1992 ജനുവരി 31-ാം തീയതി ചെയ്ത ഒരു പ്രസംഗത്തിൽ, പഴയ യു.എസ്.എസ്.ആറിൽ സമ്പദ്വ്യവസ്ഥ "പ്രത്യയശാസ്ത്രപരമായ അടിച്ചേൽപ്പിക്കൽ കൊണ്ട് അംഗഛേദം സംഭവിച്ചതും സാമാന്യബുദ്ധിക്ക് ഒട്ടുമേ നിരക്കാത്തവിധം കെട്ടിപ്പടുത്തതു"മാണെന്നും "നിരവധി ദശകങ്ങളായി സാമ്പത്തിക താല്പര്യങ്ങൾക്കു വിരുദ്ധമായി ഒരു തുറന്ന യുദ്ധംതന്നെ നടക്കുകയായിരുന്നെ"ന്നും അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. സമ്പദ്വ്യവസ്ഥയെ നേരെചൊവ്വേ പിടിച്ചുനിർത്താൻ വേണ്ട അടിയന്തിര നടപടികൾക്കു തുടക്കമിട്ടില്ലെങ്കിൽ രാജ്യം സാമ്പത്തിക തകർച്ചയിലേക്ക് കൂപ്പുകുത്തുമെന്നും തൽഫലമായി സമഗ്രാധിപത്യത്തിലേക്ക് തിരിച്ചുപോക്കാവും ഉണ്ടാവുകയെന്നും അദ്ദേഹം കൂട്ടിച്ചേർക്കുകയുണ്ടായി.

പഴയ വ്യവസ്ഥയുടെ തകർച്ചയ്ക്കു പുറമെ, നാണയപ്പെരുപ്പവും ഭീമമായ വിദേശക്കടവും സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാനുള്ള ഗവൺമെൻറിൻെറ ശേഷിയെ വല്ലാതെ ശോഷിപ്പിച്ചിട്ടുണ്ട്. റഷ്യൻ പാർലമെൻറിനോട് കേൾവിപ്പേരുള്ള റഷ്യൻ സെൻട്രൽ ബാങ്ക് ആകട്ടെ പ്രസിഡൻറ് യെൽററ്സിൻെറ നിയന്ത്രണത്തിലുമല്ല. പരിഷ്ക്കരണവാദികളുടെ ഉപദേശം വകവയ്ക്കാതെ സെൻട്രൽ ബാങ്ക് സമ്പദ്വ്യവസ്ഥയിൽ നാണയലഭ്യത വർദ്ധിപ്പിച്ചുകൊണ്ട് ഭീമമായ കടങ്ങൾ നഷ്ടമുണ്ടാക്കുന്ന ഗവൺമെൻറു കമ്പനികൾക്ക് വച്ചുനീട്ടുകയാണ്. ഈ കടങ്ങൾ അന്തിമമായി ഗവൺമെൻറിൻെറ കണക്കിൽ പ്രതിഫലിക്കുമെന്നതിനാൽ, ഗവൺമെൻറിൻെറ ബഡ്ജററ് കമ്മി മൊത്തം ദേശീയോല്പാദനത്തിൻെറ 18 ശതമാനമായി കുതിച്ചുയർന്നിരിക്കുകയാണ്. നാണയലഭ്യതയിലെ ഈ പെരുക്കവും ഉല്പാദന-വിതരണ വ്യവസ്ഥകളിലെ ശൈഥില്യവും കൂടിയാവുമ്പോൾ അമിതനാണ്യപ്പെരുപ്പ (ഹൈപ്പർ-ഇൻഫ്ളേഷൻ) ത്തിനുള്ള ചേരുവയായി. റഷ്യൻ സമ്പദ്വ്യവസ്ഥയിലെ സമകാലിക ദൗർലഭ്യങ്ങൾക്കു കാരണമിതാണ്.

ബാഹ്യസമ്മർദ്ദങ്ങളും തീക്ഷ്ണമാണ്. മുൻ സോവിയററ് യൂണിയൻ കുമിച്ചുകൂട്ടി വച്ചിരുന്നത് ഏകദേശം 85 ബില്യൺ ഡോളറിൻെറ വിദേശക്കടമാണ്. യു.എസ്.എസ്.ആറിൻെറ അനന്തരാവകാശി രാഷ്ട്രം എന്ന നിലയിൽ റഷ്യ ഈ കടത്തിൽ ഒട്ടുമുക്കാലും ശിരസ്സാ വഹിക്കാമെന്ന് ഏററിട്ടുണ്ട്. പക്ഷെ, റഷ്യൻ സമ്പദ്വ്യവസ്ഥയുടെ തകർച്ച കാരണം ഈ കടം കൊടുത്തുതീർക്കാൻ നിർവാഹമില്ലാത്ത അവസ്ഥയിലാണ് റഷ്യ. കടം തിരിച്ചടയ്ക്കലിൻെറ കാര്യത്തിൽ പത്തുവർഷത്തെ സാവകാശം നൽകണമെന്ന് റഷ്യ പാശ്ചാത്യ ഗവൺമെൻറുകളോട് അഭ്യർത്ഥിച്ചിട്ടുണ്ട്. ഏതാണ്ട് 20 ബില്യൺ ഡോളർ സാമ്പത്തികസഹായമായി ഇനിയും നൽകണമെന്നും റഷ്യ അപേക്ഷിച്ചിട്ടുണ്ട്. പ്രാഥമികമായും രണ്ട് ആവശ്യങ്ങൾക്കായാണ് ഈ പണം: ഒന്നാമതായി, റഷ്യ രൂക്ഷമായ ഒരു അടവുമിച്ച പ്രതിസന്ധിയിലാണ്. എത്രയുംപെട്ടെന്ന് പാശ്ചാത്യസഹായം ലഭ്യമാകുന്നില്ലെങ്കിൽ അത്യാവശ്യത്തിന് ധാന്യം ഇറക്കുമതി ചെയ്യാൻപോലും നിർവാഹമില്ലാതാവുമെന്നാണ് ഉപപ്രധാനമന്ത്രി റഷ്യൻ പാർലമെൻറിൽ ഈയിടെ പറഞ്ഞത്. മാർച്ചു മാസത്തോടെ, നിലവിലുള്ള ധാന്യശേഖരങ്ങൾ ഒഴിയുമ്പോൾ മോസ്ക്കോയിൽ ഭക്ഷ്യകലാപങ്ങൾ പൊട്ടിപ്പുറപ്പെട്ടേക്കാമെന്നാണ് ഇതിനർത്ഥം. രണ്ടാമതായി, റൂബിളിനെ സ്ഥായിയായ ഒരു വിനിമയനിരക്കിൽ തളയ്ക്കണമെങ്കിൽ ഹാർഡ് കറൻസി ആവശ്യമായുണ്ട്. മററൊരു വിധത്തിൽ പറഞ്ഞാൽ, അത്തരമൊരു സ്ഥിരീകരണഫണ്ട് ഇല്ലെങ്കിൽ റൂബിൾ പ്രായോഗികമായും മൂല്യരഹിതമാവുകയും അത് ഹൈപ്പർ-ഇൻഫ്ളേഷനിലേക്കും സാമ്പത്തിക കുഴപ്പത്തിലേക്കും നയിക്കുകയും ചെയ്യും.

റഷ്യയിലെ കമ്പോള പരിഷ്ക്കരണത്തിൻെറ ഗതിവേഗത്തെയാശ്രയിച്ചായിരിക്കും തങ്ങളുടെ സഹകരണമെന്ന് പാശ്ചാത്യ ഗവൺമെൻറുകൾ സദാ ഊന്നിപ്പറഞ്ഞിട്ടുള്ളതാണ്. മാത്രമല്ല, കമ്പോള പരിഷ്ക്കരണങ്ങൾ വേഗത്തിൽ കൊണ്ടുവന്നാൽ മാത്രമെ ഐ.എം.എഫിൽ ചേരാനുള്ള റഷ്യയുടെ അപേക്ഷയെ തങ്ങൾ പിന്തുണയ്ക്കുകയുള്ളൂ എന്ന് യു.എസ്.എ വ്യക്തമാക്കിയിട്ടുമുണ്ട്. അങ്ങനെ, ഭക്ഷ്യവസ്തുക്കളുടെയും ഊർജ്ജത്തിൻെറയും ദൗർലഭ്യംപോലുള്ള ആഭ്യന്തര സമ്മർദ്ദങ്ങളും മാററത്തിനുവേണ്ടിയുള്ള ബാഹ്യസമ്മർദ്ദവും കൂടിച്ചേർന്ന് റഷ്യയിൽ കമ്പോളപരിഷ്ക്കരണം അനിവാര്യമാക്കിത്തീർത്തിരിക്കുകയാണ്.

നേരത്തെ പറഞ്ഞതുപോലെ, റഷ്യയിൽ വിലകൾ കഴിഞ്ഞ എഴുപത്തിയഞ്ചു വർഷമായി നിശ്ചയിച്ചിരുന്നത് ഗവൺമെൻറ് ആയിരുന്നു. ഇപ്പോൾ ഏതാനും ചില അത്യാവശ്യ പദാർത്ഥങ്ങൾക്കൊഴികെ അവ കമ്പോളം നിശ്ചയിച്ചുകൊള്ളും. വിലപരിഷ്ക്കരണത്തിനുശേഷം വിലകൾ അങ്ങേയററം പോയാൽ മൂന്നുമടങ്ങ് വർദ്ധിച്ചേക്കുമെന്ന് ഗവൺമെൻറ് കണക്കാക്കിയിട്ടുണ്ട്. എന്നാൽ ഗവൺമെൻറിൻെറ കണക്കു പാടെ പിഴച്ചുപോയി എന്നാണ് ആദ്യ റിപ്പോർട്ടുകളിലെതന്നെ സൂചന. ചിലയിനം സാധനങ്ങളുടെ വില പത്തുമടങ്ങുവരെ ഉയർന്നിട്ടുണ്ട്. വില പരിഷ്ക്കരണത്തിനു മുൻപും പിൻപും ചില സാധനങ്ങളുടെ വിലകൾ പട്ടികയായി ചുവടെ കൊടുക്കുന്നു:

വിലകൾ റൂബിളിൽ

| ഇനം | വില പരിഷ്ക്കരണത്തിനുമുമ്പ് | പരിഷ്ക്കരണത്തിനു ശേഷം |
|---|---|---|
| ഒരു കഷണം റൊട്ടി | 0.75 | 2.52 |
| ഒരു ലിറ്റർ പാൽ | 0.36 | 1.50 |
| ഒരു പൗണ്ട് പഞ്ചസാര | 2.40 | 7.70 |
| തീപ്പെട്ടി ഒന്നിന് | 0.50 | 2.00 |
| അര ലിറ്റർ വോഡ്ക | 10.70 | 42.00 |

വിലക്കയററത്തിൻെറ രൂക്ഷതയുടെ മുഴുവൻ ചിത്രമൊന്നും ഈ പട്ടിക തരുന്നില്ല.





സോവിയററ് യൂണിയനിൽനിന്നും ഇസ്രേലിലേക്ക് കുടിയേറിയ ജൂതന്മാർ

ഉദാഹരണത്തിന് പാലിൻെറയും റൊട്ടിയുടെയും വില ഇപ്പോഴും ഗവൺമെൻറാണ് നിശ്ചയിക്കുന്നത്. ഒരു ലിററർ പാലിന് 1.50 റൂബിളാണ് ഗവൺമെൻറ് നിശ്ചയിച്ചിട്ടുള്ള വില. പക്ഷെ, റഷ്യയിലെ ചില ഭാഗങ്ങളിൽ പാൽവില ലിറററൊന്നിന് എട്ടു റൂബിളായി ഉയർന്നിട്ടുണ്ടെന്നാണ് റിപ്പോർട്ടുകൾ.

ദീർഘകാലത്തെ വിലസ്ഥിരതയുമായി പരിചിതരായ റഷ്യൻ ജനതയെ സംബന്ധിച്ചിടത്തോളം ഈ വിലപരിഷ്ക്കരണം വലിയൊരാഘാതമാണെന്ന കാര്യത്തിൽ സംശയമില്ല. ഇവിടെ, ലണ്ടനിലെ ടി.വി സ്ക്രീനുകളിൽ നിറയെ പുതിയ വിലകളിലൂടെ കണ്ണോടിച്ചിട്ട് അവിശ്വാസത്താൽ തലയാട്ടി വെറുംകൈയോടെ തിരികെപ്പോകുന്ന റഷ്യാക്കാരുടെ വിഷണ്ണദൃശ്യങ്ങളാണ്. റഷ്യക്കാർ ഭൂരിഭാഗത്തിനും പുതിയ വിലകൾ തികച്ചും ദുസ്സഹമാണ്. ഭക്ഷണത്തിൻെറയും അടിസ്ഥാനാവശ്യങ്ങളുടെയും ശരാശരിച്ചെലവ് പ്രതിവർഷം 340 റൂബിളായിരുന്നത് ജനുവരി 2-ാം തീയതി വിലകൾ കെട്ടഴിച്ചു വിട്ടതുമുതൽക്ക് 1300 റൂബിളായി ഉയർന്നിട്ടുണ്ട്. റഷ്യയിലെ ശരാശരി വേതനം പ്രതിമാസം ഏതാണ്ട് 960 റൂബിൾ മാത്രമാണെന്നിരിക്കെ ഇതിൻെറ പ്രത്യാഘാതം എത്ര കണ്ടാണെന്നത് ഊഹിക്കാവുന്നതേയുള്ളൂ.

വിലപരിഷ്ക്കരണത്തിൻെറ പ്രത്യാഘാതത്തെ നേരിൽ വിലയിരുത്താൻ പ്രസിഡൻറ് യെൽററ്സിൻ ഈയിടെ റഷ്യയിലൂടെ ഒരു പര്യടനം നടത്തുകയുണ്ടായി. വിലക്കയററം വരുത്തിവച്ചിരിക്കുന്ന ദുരിതങ്ങളുടെ വ്യാപ്തി അദ്ദേഹത്തെ വല്ലാതെ പിടിച്ചുലച്ചുകളഞ്ഞുവെന്നാണ് റിപ്പോർട്ട്. പരിഷ്ക്കരണങ്ങളുടെ ഫലമായുളവായേക്കാവുന്ന കൊടുമയെച്ചൊല്ലി തൻെറ ഉദ്യോഗസ്ഥന്മാർ തന്നെ തെററിദ്ധരിപ്പിക്കുകയായിരുന്നെന്ന് അദ്ദേഹം പരസ്യമായി പരാതി പറഞ്ഞു. ജനപ്രീതികരമല്ലാത്ത സാമ്പത്തിക നടപടികളിൽനിന്ന് സ്വയം അകന്നുനില്ക്കാനുള്ള സമർത്ഥമായൊരു അടവായിക്കൂടായെന്നുമില്ല, ഇത്.

പരിഷ്ക്കരണങ്ങൾ ജനങ്ങൾക്കിടയിൽ വളരെയേറെ വേവലാതി ഉളവാക്കിയിരിക്കുകയാണ്. താഷ്ക്കൻറിലെ ഭക്ഷ്യകലാപങ്ങളിൽ നിരവധി വിദ്യാർത്ഥികൾ കൊല്ലപ്പെട്ടു. മോസ്ക്കോയിൽ പ്രസിഡൻറ് യെൽററ്സിൻ രാജിവയ്ക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് പ്രകടനങ്ങൾ നടന്നു. യെൽററ്സിൻ ഇപ്പോഴും റഷ്യൻ ജനസാമാന്യത്തിൽ പ്രിയംകരനാണ്. ഉദാഹരണമായി, ഗോർബച്ചേവ് ഭരണത്തെ അസ്ഥിരപ്പെടുത്തുന്നതിൽ ഒരു പങ്കുവഹിച്ച സൈബീരിയയിലെ ഖനിത്തൊഴിലാളികൾ യെൽററ്സിനെ പരസ്യമായി പിന്തുണച്ചിരുന്നു. പക്ഷെ, കാര്യങ്ങളുടെ പോക്ക് ഇങ്ങനെ കീഴ്പോട്ടാണെങ്കിൽ ആ പിന്തുണ തുടർന്നും കിട്ടുമോ എന്ന കാര്യം കണ്ടറിയേണ്ടതാണ്. ജീവിത നിലവാരം കുത്തനെ താണുകഴിഞ്ഞിരിക്കുന്നു എന്നൊരു തോന്നൽ പൊതുവെ രാജ്യത്താകമാനമായുണ്ട്. ഇപ്പോഴത്തെ ജീവിതനിലവാരം നാല്പത്തിയഞ്ചു വർഷം മുമ്പുണ്ടായിരുന്നതിനെക്കാളും മോശപ്പെട്ടതാണെന്ന് പ്രബലമായ ഒരു മോസ്ക്കോ പത്രം സ്ഥിതിവിവരക്കണക്കുകളുടെ പിൻബലത്തോടെ ഈയിടെ വെളിപ്പെടുത്തുകയുണ്ടായി.

കമ്പോള പരിഷ്ക്കരണങ്ങൾ കൊണ്ടുവരുന്നത് കുറെക്കൂടി മെല്ലെ ആയാൽ മതി എന്ന് തൻെറ പ്രധാന പിന്തുണക്കാർ വാദിക്കുന്നതാണ് യെൽററ്സിന് വെല്ലുവിളിയായിരിക്കുന്നത്. രാജ്യത്തെ സാമ്പത്തികനില താറുമാറാക്കുന്നതിലേക്കേ പരിഷ്ക്കരണങ്ങൾ നയിക്കുകയുള്ളൂ എന്നുപറഞ്ഞ് റഷ്യൻ വൈസ് പ്രസിഡൻറ് അലക്സാണ്ടർ റുത്സ്കോയ് അവയിൽനിന്ന് അകലുന്നു. യെൽററ്സിൻെറ അടുത്ത സഹകാരികളിലൊരാളും റഷ്യൻ പാർലമെൻറ് സ്പീക്കറുമായ റുസ്ലാൻ ഖസ്ബുലോവ് വിലകളെ സംബന്ധിക്കുന്ന ഉദാരവൽക്കരണ നടപടികളെ വിമർശിക്കുകയും ബന്ധപ്പെട്ട മന്ത്രിമാർ രാജിവയ്ക്കണമെന്നാവശ്യപ്പെടുകയും ചെയ്തിട്ടുണ്ട്.

എതിർപ്പുകളുടെ ഈ സംഘഗാനം പരിഷ്ക്കരണ പരിപാടിയിലെ അതീവ കർക്കശമായ വശങ്ങളിൽ ചിലവയുടെ കാര്യത്തിൽ അനുരഞ്ജനത്തിന് യെൽററ്സിനെ നിർബന്ധിതനാക്കിയിരിക്കുന്നു. അങ്ങനെ വാർദ്ധക്യകാല പെൻഷൻ 200 റൂബിളായി വർദ്ധിപ്പിക്കുകയും വാല്യൂ ആഡഡ് ടാക്സ് 28 ശതമാനത്തിൽനിന്ന് 15 ശതമാനമായി കുറയ്ക്കുകയും ചെയ്തു. ഈ നടപടികൾ ബഡ്ജററ് കമ്മിയെ ഇനിയും വർദ്ധിപ്പിക്കും. നാണയവിതരണം വിപുലമാക്കുന്നത് സെൻട്രൽ ബാങ്ക് തുടരുന്നതിനാൽ ഹൈപ്പർ ഇൻഫ്ളേഷൻെറ ഭീഷണി തികച്ചും യാഥാർത്ഥ്യമായിരിക്കുന്നു. വരും മാസങ്ങളിൽ ഇനിയും വിലക്കയററങ്ങൾ അനുഭവപ്പെടുമെന്ന് കരുതാം.

പരിഷ്ക്കരണ പരിപാടിയുടെ ദീർഘകാലാടിസ്ഥാനത്തിലുള്ള ഫലപരിണിതികൾ ഒട്ടേറെ ഘടകങ്ങളെയാശ്രയിച്ചാണിരിക്കുന്നത്. ലോകത്തിൻെറ മററു ഭാഗങ്ങളിൽനിന്ന് റഷ്യയ്ക്ക് ലഭ്യമാകുന്ന സഹായത്തിൻെറ വ്യാപ്തിയാണ് അവയിൽ ഏററവും പ്രധാനം. മൂന്നുതരം സഹായങ്ങൾ ആവശ്യമാണ്. അടിയന്തിര ഭക്ഷ്യസഹായമാണ് ആദ്യത്തേത്. ഇത് ഇതിനകംതന്നെ ആരംഭിച്ചുകഴിഞ്ഞിട്ടുണ്ട്. ഇ.ഇ.സിയും യു.എസ്.എയും ഗണനീയമായ അളവിൽ അടിയന്തിര ഭക്ഷ്യവസ്തുക്കൾ സംഭാവന നൽകിയിട്ടുണ്ട്. കൂടുതൽ സഹായം വന്നുകൊണ്ടിരിക്കുന്നുമുണ്ട്. പക്ഷെ, ഈ സഹായം മുഴുവൻ അർഹതപ്പെട്ട ജനങ്ങളുടെ പക്കൽ ചെന്നെത്തിച്ചേരുന്നുണ്ടോ എന്നതിനെക്കുറിച്ച് സംശയം ജാസ്തിയാണ്. വിതരണമാർഗ്ഗങ്ങളിലെ പോരായ്മകൾ കാരണം ഭക്ഷ്യവസ്തുക്കളിൽ കുറെ കരിഞ്ചന്തയിലോട്ട് മറിഞ്ഞുമറയുന്നുണ്ട്. റഷ്യയിൽ ഭക്ഷണം വിതരണം ചെയ്യാൻ നാറേറാ ഭടന്മാരെ നിയോഗിക്കാൻ

ഒരു ഘട്ടത്തിൽ പാശ്ചാത്യ ഗവൺമെൻറുകൾ ആലോചിച്ചതുമാണ്. എന്നാൽ, അമേരിക്കൻ ഭടന്മാർ മോസ്ക്കോയിലെ തെരുവുകളിൽ ദാനമായി ഭക്ഷണം വിതരണം ചെയ്യുന്നത് കാണുമ്പോൾ റഷ്യാക്കാർക്കുണ്ടായേക്കാവുന്ന മാനസികാഘാതത്തെയോർത്ത് അത് വേണ്ടെന്നു വയ്ക്കുകയാണുണ്ടായത്.

അടവുമിച്ച പ്രതിസന്ധി പരിഹരിക്കുന്നതിനും റൂബിളിനെ വിനിമയക്ഷമമാക്കാൻ വേണ്ടിയുള്ള സ്ഥിരതാഫണ്ട് സ്വരൂപിക്കാനും ധനസഹായം ആവശ്യമാണ്. ഈ പ്രശ്നങ്ങളിൽ ഇതേവരെ ഒരു പുരോഗതിയുമുണ്ടായിട്ടില്ല. ഐ.എം.എഫിൽ ചേരാനുള്ള റഷ്യയുടെ അപേക്ഷയെ പിന്തുണയ്ക്കുമെന്നു പറയുന്നുണ്ടെങ്കിലും റഷ്യയ്ക്ക് വൻ തുകകൾ പണമായി അനുവദിക്കുന്ന കാര്യത്തിൽ യു.എസ്.എ ഇപ്പോഴും അറച്ചുനില്ക്കുന്നു. എന്തായാലും പാശ്ചാത്യഗവൺമെൻറുകളുടെ പക്ഷത്ത് ഇത്തരം അറച്ചുനില്ക്കൽ തുടരുകയാണെങ്കിൽ അത് പരിഷ്ക്കരണ പരിപാടിയെ അപകടപ്പെടുത്തും. ധനസഹായത്തിൻെറ കാര്യത്തിൽ കൂടുതൽ കാലവിളംബമുണ്ടായാൽ ഹൈപ്പർ ഇൻഫ്ളേഷൻ റഷ്യയെ കവച്ചുവയ്ക്കുകയും സമയം തീരെ താമസിച്ചുപോവുകയും ചെയ്യും.

പഴയ യു.എസ്.എസ്.ആറിൽപ്പെട്ടിരുന്ന റിപ്പബ്ളിക്കുകളുടെ സാമ്പത്തിക ദേശീയതാവാദവും പരിഷ്ക്കരണ പരിപാടിയുടെ പാളം തെററിച്ചേക്കാം. ഉക്രെയ്ൻ തീരെ ഇടുങ്ങിയ ദേശീയതാവാദത്തിലധിഷ്ഠിതമായ ഒരു സാമ്പത്തിക നയമാണ് അനുവർത്തിക്കുന്നതെന്നത്രെ മോസ്ക്കോയിൽ നിന്നുള്ള റിപ്പോർട്ടുകൾ സൂചന നൽകുന്നത്. തങ്ങൾക്കും മററു സഹോദര റിപ്പബ്ളിക്കുകൾക്കുമിടയിൽ വാണിജ്യ, തീരുവ കടമ്പകൾ കെട്ടുന്ന പ്രക്രിയയിലാണ് ഉക്രെയ്ൻ. റഷ്യയുടെ നീക്കവും ആ വഴിയേതന്നെയാണ്. ഓരോ റിപ്പബ്ളിക്കിനും ധാന്യം, ഇന്ധനം, വ്യാവസായികാസംസ്കൃത പദാർത്ഥങ്ങൾ എന്നിവപോലുള്ള അവശ്യസാധനങ്ങൾക്ക് മററു റിപ്പബ്ളിക്കുകളെ മർമ്മപ്രധാനമായി ആശ്രയിക്കേണ്ടിയിരിക്കെ ആഭ്യന്തര വാണിജ്യക്കടമ്പകൾ വിലകൾ കുതിച്ചുയർത്തുകയും ഉല്പാദനം അലങ്കോലപ്പെടുത്തുകയുമേ ചെയ്യൂ. അതാകട്ടെ തുടർന്ന് പഴയ യു.എസ്.എസ്.ആറിലെ അതീവ പേലവമായ ജനാധിപത്യങ്ങളുടെ സ്ഥിരതയ്ക്കു നേരെ ഭീഷണിയാവുന്ന രാഷ്ട്രീയ പ്രതിസന്ധി സൃഷ്ടിക്കുകയും ചെയ്യും. ആ പ്രക്രിയ വാസ്തവത്തിൽ തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. റഷ്യ അത്യാവശ്യസാധനങ്ങൾ നൽകാത്തതുകൊണ്ടുണ്ടായ ദൗർലഭ്യം കാരണം എസ്തോണിയൻ ഗവൺമെൻറ് രാജിവച്ചത് ഇക്കഴിഞ്ഞയാഴ്ചയാണ്. മററു റിപ്പബ്ളിക്കുകളും അങ്ങനെ റഷ്യയുടെയും ഉക്രെയ്നിൻെറയും 'മാതൃക' പിന്തുടർന്നാൽ തൽഫലമായി ആഭ്യന്തര വാണിജ്യത്തിലുണ്ടാകുന്ന സ്തംഭനം സാമ്പത്തികരംഗം താറുമാറാകുന്നതിലേക്ക് നയിക്കും. അത്തരമൊരു സാഹചര്യം, ദേശീയതാവാദികളായി മാറാട്ടം നടത്തുന്ന ഫാസിസ്ററുകൾക്ക് റിപ്പബ്ളിക്കുകൾക്കിടയിൽ ആഭ്യന്തരക്കുഴപ്പം ഇളക്കിവിടാൻ അവസരമൊരുക്കും.

റഷ്യയിൽ ഫാസിസ്ററ് നവദേശീയതാവാദ പ്രവണതകൾ തലപൊക്കുന്നു എന്നുള്ള ഭീതി വ്യാപകമായുണ്ട്. പ്രസിഡൻറ് യെൽററ്സിൻ, അദ്ദേഹം ''റെഡ്-ബ്രൗൺ'' അവസരവാദ കൂട്ടുകെട്ട് എന്നു വിളിക്കുന്നതിനെതിരെ ജാകരൂകരായിരിക്കാൻ ജനങ്ങളെ പരസ്യമായി ആഹ്വാനം ചെയ്തിട്ടുണ്ട്. റെഡ് പഴയ കമ്മ്യൂണിസ്ററുകാരെയും ബ്രൗൺ നവദേശീയതാവാദികളെയുമാണ് ദ്യോതിപ്പിക്കുന്നത്. ഈയിടെ നടന്ന പരിഷ്ക്കരണവിരുദ്ധ പ്രകടനങ്ങൾ ഈ ഇരു ഗ്രൂപ്പുകളും സംയുക്തമായി സംഘടിപ്പിച്ചതായിരുന്നുവെന്നാണ് വിശ്വസിക്കപ്പെടുന്നത്. 'കോൺഗ്രസ് ഒഫ് പേട്രിയാററിക് ഫോഴ്സസ്' എന്ന ബാനറിൻകീഴിൽ ഒരു പുതിയ വേദി മോസ്ക്കോയിൽ ഈയിടെ രൂപംകൊണ്ടിട്ടുണ്ട്. അടുത്തുതന്നെ അതിൻെറ സമ്മേളനം നടക്കുമെന്നും ആ കോൺഗ്രസ്സിൽ പങ്കെടുക്കുന്ന പ്രതിനിധികൾ കൂടുതൽ ദേശീയതാവാദപരമായ നയങ്ങൾ നടപ്പിലാക്കണമെന്നാവശ്യപ്പെടുമെന്നും കരുതപ്പെടുന്നു. ഉക്രെയ്നെതിരെ കർക്കശ നിലപാടെടുക്കുക, വാണിജ്യക്കടമ്പകൾ എർപ്പെടുത്തുക, റഷ്യയുടെ അതിർത്തികൾ മാററിവരയ്ക്കുക തുടങ്ങിയവയാവും അവരുടെ ആവശ്യങ്ങൾ. സാമ്പത്തിക പരിതഃസ്ഥിതി വഷളാവുകയാണെങ്കിൽ ഹിററ്ലറുടെ വരവിന് തൊട്ടുമുമ്പത്തെ വെയ്മർ റിപ്പബ്ളിക്കിലേതുപോലത്തെ സാഹചര്യം റഷ്യയിലും ഉരുത്തിരിഞ്ഞെന്നുവരും.

റഷ്യയിൽ സാഹചര്യം ഇപ്പോഴും അത്ര നിരാശാജനകമല്ല. എന്നാലും വളരെയേറെ മ്ളാനതയാണ് റഷ്യയിൽ. മോസ്ക്കോയിലെ പ്രബല ദിനപത്രമായ നെത്സവിസിമയാ ഗസെററിയ സൈനിക ഓഫീസർമാർക്കിടയിൽ നടത്തിയ ഒരു അഭിപ്രായ വോട്ടെടുപ്പിൻെറ ഫലം ഈയിടെ പ്രസിദ്ധീകരിച്ചിരുന്നു. റഷ്യയും മററ് റിപ്പബ്ളിക്കുകളും തമ്മിൽ സമീപഭാവിയിൽ സായുധസംഘട്ടനത്തിന് സാദ്ധ്യതയുള്ളതായി 57 ശതമാനം സൈനിക ഓഫീസർമാരും വിശ്വസിക്കുന്നതായാണ് ആ വോട്ടെടുപ്പിൽ വെളിപ്പെട്ടത്. അതിലേറെ അമംഗളസൂചകമായിട്ടുള്ളത് ആ സൈനിക ഓഫീസർമാരിൽ 36 ശതമാനംപേർ ചില സാഹചര്യങ്ങളിൽ മുകളിൽനിന്നുള്ള ആജ്ഞ നിരസിച്ചേക്കുമെന്നും രേഖപ്പെടുത്തിയെന്നതാണ്. റഷ്യയുടെ ഇപ്പോഴത്തെ പോക്കിൽ സൈന്യത്തിന് തീരെ തൃപ്തിയില്ല എന്ന പൊതുധാരണയെ ഉറപ്പിക്കുന്നതാണ് ഈ അഭിപ്രായ വോട്ടെടുപ്പു ഫലം. യെൽററ്സിൻെറ ഉന്നത സൈനികോപദേഷ്ടാക്കളിലൊരാളായ ജനറൽ കോൺസ്ററാൻറിൻ കൊബുത്സിൻെറ വാക്കുകൾ ആ ധാരണയെ കൂടുതൽ ഉറപ്പിക്കാൻ പോന്നവയാണ്. സൈനിക ഓഫീസർമാർ ജീവിത സാഹചര്യങ്ങളെ പ്രതി ക്ഷമയുടെ നെല്ലിപ്പലകയിലെത്തിയിരിക്കുകയാണെന്നും കാര്യങ്ങൾ നിയന്ത്രണം വിട്ടേക്കാമെന്നുമാണത്രെ അദ്ദേഹം ഒരു മുന്നറിയിപ്പെന്നോണം പറഞ്ഞത്. വേറൊരു വിധത്തിൽ പറഞ്ഞാൽ, സാമ്പത്തിക പരിതഃസ്ഥിതികൾ കൂടുതൽ വഷളായാൽ ആഭ്യന്തരയുദ്ധമോ, ഒരു കൂ തന്നെയോ നടന്നേക്കാം.









കളളിക്കാട് രാമചന്ദ്രൻ



# മാടമ്പ് മനയുടെ കാല നിക്ഷേപങ്ങൾ



മാടമ്പ് കുഞ്ഞുകുട്ടൻ

*അഭിമാനകരമായ ഒരു പാരമ്പര്യത്തിൻെറ ശക്തനായൊരു കണ്ണിയാണ് ശ്രീ. മാടമ്പ് കുഞ്ഞുകുട്ടൻ. മനുഷ്യജീവിതത്തിൻെറ നിസ്സഹായതയും ആത്മീയ തിളക്കവും നിറഞ്ഞുനിൽക്കുന്നവയാണ് അദ്ദേഹത്തിൻെറ രചനകൾ.*



പഥികൻ ദേവഭൂമി തൊട്ടു നിറുകയിൽ വച്ചു. അഭിവാദ്യം ചെയ്ത് അട്ടകംപിടിച്ചു. ഏറാപ്പ് ഉത്തരീയമായി. ഏഴു കമ്പുള്ള വടിയൂന്നി മഹാപ്രയാണത്തിന് ആദ്യത്തെ കാലുവച്ചു.

അഭിവാദയേ—
ഓ ശങ്കർബാബു.
കേദാർനാഥൻെറ മംഗളഭൂമിയിൽ എല്ലാവരും ശങ്കരന്മാരാകുന്നു.

(ദേവഭൂമി)

ഉള്ളം തുടുക്കുന്ന കഥകൾക്കായി സ്വന്തം ഞരമ്പിലെ ചോരയിൽ നാരായംകുത്തുന്ന മാടമ്പ് കുഞ്ഞുകുട്ടനും ശങ്കരൻതന്നെ. മാടമ്പ് മനയിലെ ശങ്കരൻ നമ്പൂതിരി.

ഞാൻ തൃശൂർ-കുന്നംകുളം റൂട്ടിലെ ഏഴാം കല്ല് കവലയിൽനിന്ന് വലത്തേക്കു തിരിഞ്ഞത് മഹൗഷധികളും മഹാതീർത്ഥങ്ങളും നിറഞ്ഞ ദേവഭൂമിയിൽ തെളിഞ്ഞ മഹാരുദ്രൻെറ പാദമുദ്ര കണ്ടു മടങ്ങിയ മാടമ്പ് മനയിലെ ഇളയ തമ്പുരാനെ കാണാനായിരുന്നു. ശൃംഗാര ശ്ളോകങ്ങളിൽ മൈഥുന സംതൃപ്തി നേടി ഉച്ചയുറക്കത്തിലേക്കു ചായുന്ന കൊഴുത്തുരുണ്ട തമ്പുരാക്കന്മാരുടെ ഭാരം മാടമ്പ് മനയുടെ പുരാവൃത്തങ്ങൾക്ക് താങ്ങേണ്ടതില്ല. യാഗാധികാരികളായിരുന്നുവെങ്കിലും യാഗഫലം പ്രകൃതിയുടെ വരദാനങ്ങളിലുമുണ്ടെന്ന് വിശ്വസിച്ചിരുന്നവരായിരുന്നു മാടമ്പ് മനയിലെ തേജസ്വികളായ മുൻമുറക്കാർ. യജ്ജുർവേദ പൊരുളിൻെറ ഫലമുക്തിയിൽ ദൈവസാമീപ്യമറിഞ്ഞുകൊണ്ടുതന്നെ അവർ നമ്പൂതിരിയെ മനുഷ്യരാക്കുന്ന യജ്ഞത്തിലും പങ്കാളികളായി. വെളിച്ചത്തിൻെറ ജാലകങ്ങൾ തുറക്കപ്പെട്ടു. ആ വെളിച്ചത്തിലാണ് മറക്കുടയ്ക്കു കീഴിലെ കണ്ണീർ വററിയ മുഖങ്ങൾ നാം കണ്ടത്.

മേൽത്തട്ടുകളും കീഴ്ത്തട്ടുകളും നിറഞ്ഞതാണ് ഭൂമിയുടെ സാമാന്യസ്വഭാവമെങ്കിലും മാടമ്പ് മനയിലേക്കു പോകുന്ന നിരത്തിന് സമനിരപ്പായിരുന്നു. നിരത്തിന് ടാറിൻെറ മുഖാവരണം വീണിട്ട് അധികകാലമായിട്ടുണ്ടാവില്ല. മുമ്പൊരിക്കൽ, വി.ടി. ഭട്ടതിരിപ്പാടിനെക്കുറിച്ചുള്ള ഡോക്യുമെൻററി ഫിലിമിൻെറ ചിത്രീകരണകാലത്ത്, അരവിന്ദനോടൊപ്പം ഈ നിരത്തിലൂടെ സഞ്ചരിക്കുമ്പോൾ കുണ്ടുകളിലും കുഴികളിലും വീണു പിടഞ്ഞു കാറിൻെറ ടയറുകൾ വിലപിക്കുന്നുണ്ടായിരുന്നു. ഇപ്പോൾ വിലാപത്തിന് ഒരു ഒഴിവുകാലം. മദ്ധ്യാഹ്ന മൗനത്തിന് സാന്ദ്രതയേറിയിരുന്നുവെങ്കിലും നിരത്തുവക്കിലെ ഇല്ലിമരങ്ങളിൽ ഇളംകാററ് കൂടുവച്ച് രസിക്കുന്നുണ്ടായിരുന്നു. ദൂരെ എവിടെയോ ഒരു പൈക്കിടാവിൻെറ അമ്മയെ കാ

ണാനുള്ള ദാഹം ഉയർന്നു. വല്ലപ്പോഴുമൊന്നു മുറിയുമ്പോഴാണ് മദ്ധ്യാഹ്നമൗനത്തിന് ചന്തം ലഭിക്കുകയെന്നു തോന്നിപ്പോയി. മൂന്നു നാലു കിലോമീററർ സഞ്ചരിച്ചു കാണണം, ടാറിട്ട പാത ഒന്നു താഴേക്കു പിടഞ്ഞുവീണു. കാലവർഷം കുത്തിയിളക്കിയ ഇടവഴിയിലൂടെ കുത്തനെ ഇറങ്ങിച്ചെല്ലുമ്പോൾ അടയ്ക്കാമരങ്ങളുടെ തണലിൻെറ സൗമനസ്യം അനുഭവിച്ചു നില്ക്കുന്ന മാടമ്പ് മന.

മലയാളത്തിലെ 'മഹാ' മനകളുടെ ആരൂഢങ്ങളും മേൽക്കൂരയിലെ കഴുക്കോലുകളും വടക്കാഞ്ചേരിയിലും തൃശൂരിലും റോഡുവക്കത്ത് കൂടിക്കിടപ്പുണ്ട്, മൊത്തവില്പനക്കാരെയും ചില്ലറ വില്പനക്കാരെയും കാത്തുകൊണ്ട്. പ്രതാപത്തെയും സമ്പത്തിനെയും ആവശ്യത്തിലേറെ ആരൂഢങ്ങളിൽ കയററിവച്ചിരുന്നവർക്ക്



മാടമ്പ് കുഞ്ഞുകുട്ടനും കുടുംബാംഗങ്ങളും

പണ്ട് മാടമ്പ് മന ഒരു 'ചിരിക്കോപ്പ്' ആയിരുന്നിരിക്കണം. ഇരുട്ടിന് വാസമുറപ്പിക്കാൻ പാകത്തിലുള്ള പതിനാറുകെട്ടുകളെയും എട്ടുകെട്ടുകളെയുംകാൾ നല്ലത് വെളിച്ചം യഥേഷ്ടം കയറിവന്നു വിഹരിക്കുന്ന ചെറിയ നാലുകെട്ടാണെന്ന അറിവിന് ഇന്നു പൊന്നുവിലയുണ്ട്. അന്നോ? ബ്രാഹ്മണ്യത്തിൻെറ സത്ത വിനയമാണെന്ന അറിവ് ഒരു നിഷേധമായി കരുതപ്പെട്ടിരുന്ന കാലത്താണ് മാടമ്പ് മന തച്ചുശാസ്ത്രത്തിൻെറ ലാളിത്യംപോലെ ഉയർന്നു വന്നത്. മനയുടെ ലാളിത്യവും മനയ്ക്കലെ തമ്പുരാക്കന്മാരുടെ വിനയവും ജ്ഞാന സമ്പാദനത്തിനെത്തിയവർക്ക് അമൃതേത്തായി. മ്ളേച്ഛരന്മാരായ കീഴ്ജാതിക്കാരുടെ കുട്ടികളുടെ നാവിൻതുമ്പിലും എഴുത്താണി പതിഞ്ഞു. വേദമന്ത്രങ്ങളുടെയും വിജ്ഞാനത്തിൻെറയും ദാനക്രിയ ചാതുർവർണ്യം ഭേദിച്ചപ്പോൾ പതിനാറുകെട്ടുകളിൽ അമർഷം കത്തിപ്പടർന്നു. സാരമില്ല, അടയ്ക്കാമരങ്ങൾ സാന്ത്വനമരുളി. പാടങ്ങളുടെ ഹരിതവിസ്തൃതിയിൽ വരുംകാലത്തിൻെറ കതിർക്കുലകൾ നിനവിൽ കണ്ടു. പുതിയ ഉഴവുചാലുകളിൽ പുതിയ ഉണ്ണികൾ കൺതുറന്നു ചിരിക്കാതിരിക്കുന്നതെങ്ങനെ?

പരശുരാമൻ കോടാലികൊണ്ടു സമുദ്രത്തെ വിരട്ടിയോടിച്ച് കേരളം 'സൃഷ്ടിച്ച്' അത് അറുപത്തിനാലു നമ്പൂതിരിക്കുടുംബങ്ങൾക്കായി പതിച്ചു നല്കുകയും ഓരോ കുടുംബത്തിനും ഓരോ കർമ്മങ്ങൾ വിധിക്കുകയും ചെയ്തു എന്ന ജെനിസിസ് മിത്ത് സ്വീകരിക്കുകയോ നിരസിക്കുകയോ ചെയ്യാം. പരശുരാമൻെറ ആ 'ഡിവിഷൻ ഒഫ് ലേബർ' തിയറിയോളം നീളുന്ന കുടുംബവേരുകൾ അന്തസ്സായും അവകാശമായും പല നമ്പൂതിരിക്കുടുംബങ്ങളും എടുത്തു പ്രയോഗിക്കാറുണ്ട്. അറുപത്തിനാലിൽ ഒന്നിൻെറ പട്ടയരേഖ തങ്ങളുടെ പുരാവൃത്തങ്ങളിൽ ഉണ്ടെന്ന ആര്യശാഠ്യത്തിൽനിന്ന് മാടമ്പ് മന ഒഴിഞ്ഞു നില്ക്കുന്നത് വിനയംകൊണ്ടും വിവേകംകൊണ്ടുംതന്നെയാകണം. യാഗാധികാരികളായ ഭൂവൃത്തിയുള്ള പെരുമന ഗ്രാമക്കാരായ നമ്പൂതിരിക്കുടുംബം എന്ന ചരിത്രമുദ്ര മാത്രമേ അവർ സ്വീകരിക്കുന്നുള്ളൂ. ചങ്ങലയ്ക്ക് എത്ര നീളം വച്ചാലും അളന്നാൽ തീരാത്ത ഭൂമിയുടെ ഉടമസ്ഥത നമ്പൂതിരിമാരുടെ ചരിത്രത്തിൽ ഒരു പൊളിക്കഥയല്ല. മാംസനിബദ്ധത അല്പം ഏറുമെങ്കിലും അന്നത്തെ ആ ജന്മിത്വത്തിനുമുണ്ടായിരുന്നു രണ്ടാംതരമല്ലാത്ത ഒരു സൗന്ദര്യസമ്പന്നത. ആ മലയും ഈ മലയും ആളുകേറാമലയും ആനകേറാമലയും വെട്ടിനുറുക്കിത്തിന്ന് റബ്ബർ മരക്കൊമ്പുകളിൽ തലകീഴായി കിടക്കുന്ന വേതാളങ്ങളുടെ ഇന്നത്തെ നിയോ റിച്ച് സംസ്കാരത്തെക്കാൾ എത്രയോ ഉയരത്തിലായിരുന്നു പഴയ നമ്പൂതിരി ജന്മിത്വമെന്നത് വേറൊരു കഥ. സമ്പത്തിനെക്കാൾ പ്രത്യുല്പാദനശേഷി അറിവിനുണ്ടെന്ന വിശ്വാസംതന്നെയാണ് മാടമ്പ് മനയുടെ കാതൽ. അവർ പുരുഷാന്തരങ്ങളായി വേദവും (യജ്ജുർവേദം) സംസ്കൃതവും പഠിപ്പിച്ചു. ഇംഗ്ളീഷ് ഭാഷാ പഠനത്തിലൂടെ ലോകത്തിൻെറ വലിപ്പം കണ്ട ആദ്യത്തെ നമ്പൂതിരിമാരുടെ കൂട്ടത്തിൽ മാടമ്പ് മനക്കാരുമുണ്ടായിരുന്നു.

മാടമ്പ് മനയുടെ പ്രാമാണിത്തത്തെ അംഗീകരിക്കുന്ന പ്രധാനപ്പെട്ട ചരിത്രലിഖിതങ്ങളിലൊന്ന് നെഗററീവായി കുറിക്കപ്പെട്ടതാണെന്നത് ഒരു അസംബന്ധമായി തോന്നാതിരിക്കില്ല. ശുകസന്ദേശത്തിൽ പ്രകീർത്തിക്കപ്പെടുന്ന സുബ്രഹ്മണ്യൻ നമ്പൂതിരി മാടമ്പല്ല എന്നു തോന്നുന്നു എന്നൊരു നിഷേധവാക്യം ഉള്ളൂരിൻെറ സാഹിത്യചരിത്രം 1-ാം വാല്യത്തിലുണ്ട്. പഴയ തിരുവിതാംകൂർ പാണ്ഡിത്യത്തിൻെറ പരിമിതികളിലൊന്നായേ അതിനെ മാടമ്പ് കുഞ്ഞുകുട്ടൻ എന്ന ഇളമുറക്കാരൻ കരുതുന്നുള്ളൂ. ആറാട്ടുപുഴ ക്ഷേത്രത്തിലെ ഊരാളന്മാരായ മാടമ്പ് മനക്കാർക്കുള്ളതാണ് ചെങ്ങന്നൂർ അമ്പലത്തിലെ ഓതിക്കൻ സ്ഥാനം. പട്ടവൃത്തി (യാഗം ചെയ്യാനുള്ള ആഭിജാത്യം) മാടമ്പ് മനക്കാരെ നമ്പൂതിരിമാരുടെ കൂട്ടത്തിലെ സ്ഥാനികളാക്കി. സർപ്പവുമായി ബന്ധമില്ലാത്ത ഹൈന്ദവകുടുംബം എന്ന അപൂർവ്വതയും ഈ മനയ്ക്കുണ്ട്. മാടമ്പ് മനയിലുള്ളവർക്ക് സർപ്പവിഷം ഏല്ക്കില്ലത്രേ. കുഞ്ഞുകുട്ടൻെറ മുത്തശ്ശൻവരെയുള്ളവർ യാഗം നിർവ്വഹിച്ചിട്ടുണ്ട്. മുത്തശ്ശൻെറ അനുജനായ ചിത്രൻ നമ്പൂതിരി കൊടുങ്ങല്ലൂർ ഗുരുകുലത്തിൽ ഒട്ടേറെ ശിഷ്യസമ്പത്ത് സൃഷ്ടിച്ചിട്ടുണ്ട്. ശുക്രനീതി, രാമായണം, ശങ്കരാചാര്യചരിതം, കൗടില്യൻെറ അർത്ഥശാസ്ത്രം എന്നീ മഹദ് ഗ്രന്ഥങ്ങളുടെ പരിഭാഷയിലൂടെ ജീവിതം ധന്യമാക്കിയ മഹാപ്രതിഭയായിരുന്നു ചിത്രൻ നമ്പൂതിരി.

അഞ്ച് ഇന്ദ്രിയങ്ങളിലും അണുവിട കളങ്കമില്ലാത്ത ശങ്കരൻ അടിതിരിപ്പാട്. മാടമ്പ് കുഞ്ഞുകുട്ടൻെറ മുത്തശ്ശൻ, മീമാംസാപണ്ഡിതൻ, വേദങ്ങളും ഉപനിഷത്തുകളും ജീവവായുവും ജീവരക്തവും ഗണിതത്തിലും കേമൻ. വരുംവരായ്കകളുടെ ഗർഭഗൃഹങ്ങൾ കണ്ടെത്തുന്ന ജ്യോതിഷദൃഷ്ടി. പരശുരാമക്ഷേത്രത്തിലെ വരേണ്യവർഗ്ഗത്തിൻെറ ആസുരപ്രകൃതിക്കും വിളയാട്ടങ്ങൾക്കുമെതിരെ നടന്ന ആദ്യത്തെ കലാപ (അതൊരു ഒററയാൾ കലാപമായിരുന്നു)ത്തെക്കുറിച്ചുള്ള വാമൊഴി വരമൊഴികളിലും മാടമ്പ് ശങ്കരൻ അടിതിരിപ്പാടിനു ലഭിച്ച നിയോഗത്തെക്കുറിച്ച് ഒരുപാട് വാക്കുകൾ കരുതിവയ്ക്കേണ്ടി വരും. നാം സഞ്ചരിക്കുന്ന കാലപഥത്തിൽനിന്ന് ഹൃദയത്തെ പിറകോട്ട് എറിഞ്ഞു നോക്കിയാൽ നമുക്കു തോന്നും, ശങ്കരൻ അടിതിരിപ്പാട് കലാപത്തിൻെറ നിഗ്രഹശക്തികളിലൊരാളായിരുന്നുവെന്ന്. സത്യം ഗ്രഹിക്കാൻ കാലപഥം ഇടയ്ക്കൊക്കെ മാറി സഞ്ചരിക്കേണ്ടതുണ്ടെന്ന് അറിയുകതന്നെ വേണം. ശ്രുതിയും സ്മൃതിയും ഉദ്ധരിച്ച് ന്യായം വിധിക്കാൻ ബാദ്ധ്യസ്ഥരായവർ അത് ചെയ്തില്ലെങ്കിൽ രാജ്ഞനീതിക്ക് മുറിവേല്ക്കും. കല്പന ഹൃദയത്തിനെയും കല്ലിനെയും പിളർന്നിരുന്ന കാലത്തായിരുന്നുവല്ലോ പരശുരാമക്ഷേത്രത്തിൽ കുറിയേടത്ത് താത്രി എന്ന അഗ്നിനക്ഷത്രം ഉദിച്ചുയർന്നത്. ദിക്കുകളായ ദിക്കുകളിലും പുരുഷന്മാരായ പുരുഷന്മാരിലും താപപ്രസരം നടത്തിയ നക്ഷത്രം. കാലം എയ്തു തറച്ച ഒരു ആകസ്മികതയായിരുന്നില്ല കുറിയേടത്ത് താത്രി. മനസ്സിൽ നൂറു നിശ്വാസങ്ങളുതിർത്ത് നൂറു ജപങ്ങൾ നടത്തി, ഭരദേവതകളെ ധ്യാനിച്ച് ഒരു വിസ്ഫോടനം. അതായിരുന്നു കുറിയേടത്ത് താത്രി എന്ന ദുർഗ്ഗ.

കല്പകശ്ശേരി ഇല്ലത്തുനിന്ന് കുറിയേടത്തേക്ക് കൊടുത്ത പട്ടിൽപ്പൊതിഞ്ഞ ഒരു കനൽക്കട്ടയായിരുന്നു താത്രി. കുറിയേടത്ത് ഇല്ലത്തിൻെറ പുറംഭൂമിയിലെ പനമ്പട്ട തിന്നാൻ പ്രതാപം നിറഞ്ഞ ഒരു ഇല്ലത്തിലെ ആനകളെ കൊണ്ടുകെട്ടുമായിരുന്നു. ആനകളോടൊപ്പം ഉണ്ണിനമ്പൂതിരിമാരുമെത്തുമായിരുന്നുവത്രേ. ആനകളുടെ കേളികൾ കാണുന്നതിനെക്കാൾ ഉണ്ണിനമ്പൂതിരിമാർക്ക് കമ്പം കുറിയേടത്ത് വേളികഴിച്ചു കൊണ്ടുവന്ന ആ കനൽക്കട്ടയെ കാണാനായിരുന്നു. ദേവലോകത്തുനിന്നു മേഘങ്ങൾക്കിടയിലൂടെ ഊർന്നുവീണ ഒരു ദേവതയെപ്പോലെ താത്രി. കണ്ണുകളിൽ മദജലം തുളുമ്പിനിറയും. നോട്ടങ്ങൾക്ക് ആവാഹനശക്തി. നിലത്ത് പെരുവിരൽകൊണ്ടു കുറിക്കുന്ന ക്ഷണക്കുറിപ്പ്. നമ്പൂതിരി യുവതിയുടെ ദാമ്പത്യം പീഡനമുറിയായിത്തീരുമ്പോൾ അത് ഭേദിക്കാൻ ചുഴററിയെറിയേണ്ട ആയുധം പരപുരുഷവേഴ്ചതന്നെയാണെന്നും താത്രി അറിഞ്ഞു. പിന്നെ ഒരു കത്തിപ്പടരലായിരുന്നു. അഗ്നിക്ക് കത്തിപ്പടരാൻ വേണ്ടത് മഹാവൃക്ഷങ്ങൾതന്നെയാണ്.

നമ്പൂതിരിയെ മനുഷ്യനാക്കാനുള്ള മഹാവിപ്ളവം നയിച്ച വി.ടി. ഭട്ടതിരിപ്പാടിൻെറ ഹൃദയത്തിൽ വന്നുവീണ മറക്കുടയ്ക്കുള്ളിലെ മഹാനരകത്തിൽനിന്നുള്ള ആദ്യവിലാപം കുറിയേടത്ത് താത്രിയുടേതാവാം. തൻെറ കർമ്മപഥം തിരഞ്ഞെടുക്കലിൽ താത്രിയും സ്മാർത്തവിചാരവും വഹിച്ച പങ്കിനെക്കുറിച്ച് വി.ടി പലവട്ടം പറയുകയും എഴുതുകയും ചെയ്തിട്ടുണ്ട്. താത്രിയെ സ്മാർത്തവിചാരം ചെയ്തു ഭ്രഷ്ട് കല്പിക്കുമ്പോൾ വി.ടിക്ക് എട്ടോ ഒമ്പതോ വയസ്സ് പ്രായം. എങ്കിലും ചരടുപൊട്ടിച്ചുയർന്ന കൊടുങ്കാററിൻെറ അലർച്ചയിൽ ഇല്ലങ്ങളും മനകളും ഉലയുന്നത് ആ ഉണ്ണിനമ്പൂതിരി അറിയുകയും കാണുകയും ചെയ്തു. കുറിയേടത്ത് താത്രിയെ വി.ടി കണ്ടിട്ടുണ്ട്. ബാല്യത്തിലെ ആ അനുഭവത്തെക്കുറിച്ച് പിന്നീടെപ്പോഴോ മാടമ്പ് കുഞ്ഞുകുട്ടനോടു വി.ടി പറഞ്ഞ വാക്കുകളിൽ കവിത തുളുമ്പിനില്പുണ്ട്— താത്രിക്കുട്ടി നടക്കുമ്പോൾ മണലിൽ താമര വിരിയുന്നുണ്ടെന്നു തോന്നിപ്പോകുമത്രെ.

തൻെറ അവതാരോദ്ദേശ്യം നിറവേററുന്നതുപോലെ കുറിയേടത്ത് താത്രി തന്നെ പ്രാപിച്ച പുരുഷന്മാരുടെ പേരുകൾ ഓർമ്മയുടെ നാൾവഴികളിൽ കുറിച്ചിട്ടു. തൻെറ അഭീഷ്ടം സാധിച്ചെടുക്കാൻ താത്രി ചാതുർവർണ്യം കടങ്കഥയാക്കി മാററി. തൻെറ നിശയിലെ അതിഥികൾ ഏതെങ്കിലും ഒരു കർമ്മരംഗത്ത് പ്രാഗല്ഭ്യം കാണിച്ചവരായിരിക്കണമെന്ന നിർബന്ധം താത്രിക്ക് ഉണ്ടായിരുന്നുവത്രേ. ക്രീം ഒഫ് ദ സൊസൈററി കുറിയേടത്തു കയറിയിറങ്ങി. വെളുത്തു തുടുത്ത നമ്പൂതിരിമാരെക്കാൾ താത്രിക്ക് ഇഷ്ടം കാവുങ്ങൽ ശങ്കരപ്പണിക്കരെപ്പോലുള്ള കലാദൈവങ്ങളെയായിരുന്നു. അരങ്ങത്ത് കാവുങ്ങൽ രൗദ്രവേഷങ്ങൾ കെട്ടിയാടുമ്പോൾ, ആ ചുവടുകളെയും കൈമുദ്രകളെയും നയിക്കുന്ന ആറാം ഇന്ദ്രിയശക്തി തന്നിലേക്കു പടർന്നു കയറാൻ താത്രി മോഹിച്ചിരുന്നുവെന്നും കേട്ടറിവുകൾ പറയുന്നു. കുറിയേടത്ത് അകത്തുള്ളാളെക്കുറിച്ച് ഓരോന്നു കേൾക്കാൻ തുടങ്ങിയതോടെ പ്രമാണിമാർക്ക് അരിശം കയറി. മനുവിൻെറ സ്മൃതികളെ ഒരു അന്തർജ്ജനം തീയിലിട്ട് രസിക്കയോ. ഒരുവട്ടം മാത്രമല്ല ഒരുപാടുവട്ടം പിഴച്ച അന്തർജ്ജനത്തിൻെറ കഥ കൊച്ചിരാജാവിനെ ഉണർത്തിച്ചു. കുറിയേടത്തു താത്രിയെ സ്മാർത്തവിചാരം ചെയ്യാൻ കല്പനയായി. കൂട്ടത്തിലൊരു കാര്യം പറയേണ്ടതുണ്ട്. താത്രിക്കുട്ടിയുടെ രാത്രിയുടെ പങ്ക് ലഭിച്ചവരിൽ പലർക്കും ഉറക്കം കെട്ടു. അശ്രീകരം. സ്മാർത്തവിചാരണവേളയിൽ തങ്ങളുടെ പേരെങ്ങാനും പറഞ്ഞാലോ. എങ്കിൽ ഭ്രഷ്ടായതുതന്നെ. വടക്കാഞ്ചേരിക്കടുത്ത് ആന കമ്പക്കാരും വിഷവൈദ്യന്മാരുമുള്ള ഒരു ഇല്ലമുണ്ട്. താത്രി എന്ന സർപ്പത്തിൻെറ വിഷം അവരിൽ ചിലർക്കും ഏററിരുന്നു. താത്രിയെ തങ്ങളുടെ ഔട്ട്ഹൗസിലെത്തിച്ചു കൊല്ലാൻ അവർ ഒരു ശ്രമം നടത്തി. വിധി താത്രിയുടെ പക്ഷം ചേർന്നുനിന്നു. തീർപ്പുകൾ കല്പിക്കാൻ തീരുമാനിച്ചതുകൊണ്ട് ആ വധോദ്യമം നടക്കാതെ പോയി.

മലയാളവർഷം 1080-മാടമ്പ് മനയിൽനിന്ന് അത്ര അകലെയല്ലാത്ത ഒരു ഇല്ലത്ത് വച്ചായിരുന്നു കുറിയേടത്ത് താത്രിയുടെ വിചാരണ നടന്നത്. മാടമ്പ് മനയിലെ ശങ്കരൻ അടിതിരിപ്പാട് മുഖ്യ മീമാംസകനായി. ഭ്രഷ്ട് കല്പിക്കാനുള്ള സുപ്രീം പവർ അദ്ദേഹത്തിനാണ്. വിചാരണ തുടങ്ങി. ചോദ്യങ്ങൾക്ക് താത്രിക്കുട്ടിയുടെ പൊള്ളുന്ന മറുപടികൾ. തന്നെ പ്രാപിച്ച പുരുഷന്മാരുടെ പേരുകൾ കുറിയേടത്ത് താത്രി ഓർമ്മയുടെ നാൾവഴിയിൽനിന്നു പുറത്തെടുത്തു. നാവിൻതുമ്പത്തുനിന്ന് തെറിച്ച് പുറക്കോയിൽ വന്നുവീണ പേരുകൾ കേട്ടു കാററുപോലും വീശാൻ മറന്നുനിന്നു. മാടമ്പ് ശങ്കരൻ അടിതിരിപ്പാടിന് അഗ്നിപരീക്ഷ. താത്രിയുടെ പിഴയ്ക്കാത്ത നാവിൽനിന്നും വന്ന രണ്ടു പേരുകൾ തൻെറ സ്വന്തം അനുജന്മാരുടേത്. നമ്പ്യാത്തനും പരമേശ്വരനും. അനുജന്മാർക്ക് ഭ്രഷ്ട് കല്പിച്ചു. താത്രി അറുപത്തിനാലു പേരുകൾ പറഞ്ഞു. അറുപത്തഞ്ചാമത്തെ പേര് പറയാൻ നാവ് ഉയർത്തുമ്പോൾ നാടുവാഴും അരചൻെറ കല്പന. മതി. താത്രിക്കുട്ടി പരിഹാസം നുരയുന്ന ചിരിയോടെ അരചനെ നോക്കി. അറുപത്തഞ്ചാമത്തെ പേര് പറയുന്നതിന് വിലക്ക് കല്പിച്ചില്ലായിരുന്നുവെങ്കിൽ അരചൻെറ അഭിമാനം അറമ്പിക്കടൽ തിന്നു രസിക്കുമായിരുന്നു.



ഫോട്ടോ സാഹിയാ അഷ്റഫ്

മാടമ്പും, പത്നിയും, മകളും

മാടമ്പ് കുഞ്ഞുകുട്ടൻ ഓർക്കുന്നു— കുട്ടിക്കാലത്ത് താത്രിയുടെ പേരു പറയുന്നതിനുപോലും ഇല്ലങ്ങളിലും മനകളിലും വിലക്കുണ്ടായിരുന്നു. എങ്കിലും മുതിർന്നവരുടെ പൂർവ്വസ്മൃതികളിൽനിന്ന് താത്രിയുടെ കഥ

കുഞ്ഞുകുട്ടൻ അപഹരിച്ചെടുത്തു. കുഞ്ഞുകുട്ടനോടൊപ്പം സത്യങ്ങളും അർദ്ധസത്യങ്ങളും പൊളികളും നിറഞ്ഞ താത്രിയുടെ കഥയും വളർന്നു. ഒടുവിലത് 'ഭ്രഷ്ട്' എന്ന നോവലിൻെറ രൂപത്തിൽ അക്ഷരങ്ങളിലേക്ക് വാർന്നൊഴുകി.

കുറിയേടത്ത് താത്രിയുടെ ജീവിതകഥയ്ക്ക് ഒരുപാടു ഉപഖണ്ഡങ്ങളുണ്ട്. ഭ്രഷ്ട് കല്പിക്കപ്പെട്ടവരിൽ ഒരാൾ അന്നു തൃശ്ശിവപേരൂരിൽ മജിസ്ട്രേട്ടായിരുന്ന ഗോപാലമേനോനായിരുന്നു. പാലക്കാട്ടെ പ്രഭുത്വം മുത്തുക്കുട പിടിച്ചുനിന്നിരുന്ന തറവാട്ടിലെ അംഗം. ആളുകൊണ്ടും അർത്ഥംകൊണ്ടും ദേശം വാഴുന്നവർക്കും തുല്യർ. അഷ്ടദിക്ക് പാലകരിൽപ്പോലും അസൂയ വളർത്തുന്ന മണിമാളിക. (മോഹൻെറ 'മംഗളം നേരുന്നു' എന്ന മലയാള സിനിമയിൽ നെടുമുടി വേണുവിൻെറ തറവാടാകുന്നത് ഈ മണിമാളികയാണ്.) പാലക്കാട്ടെത്തിയിരുന്ന ബ്രിട്ടീഷ് ധ്വരമാർപോലും വന്ദിച്ചുനിന്നുപോകുംവിധം സൂര്യതേജസ്വികളായ കാരണവന്മാർ. അത്തരം കുടുംബത്തിലെ ഒരു അംഗത്തിന് ഭ്രഷ്ട് കല്പിക്കപ്പെടുമ്പോൾ അതു അപഹാര ക്രിയകൾ കൊണ്ടുപോലും ഒഴിയാത്ത കളങ്കമായിത്തീരുക സ്വാഭാവികം. ഗോപാലമേനോൻ ,പിന്നെ ഭാരതപ്പുഴയ്ക്ക് അപ്പുറം കടന്നിട്ടില്ല. ഭ്രഷ്ടിൻെറ കലിബാധയിൽ നിന്ന് ഒരു ആശ്രയം മോഹിച്ച ഗോപാലമേനോൻ എത്തിച്ചേർന്നത് സിലോണിലായിരുന്നു. അവിടെവച്ചു സത്യഭാമ എന്നൊരു സ്ത്രീയെ വിവാഹം കഴിച്ചു ഗൃഹസ്ഥാശ്രമ പ്രവേശം നേടിയ മേനോന് രണ്ട് ആൺകുട്ടികളുണ്ടായി. രണ്ടാമത്തവൻ ജനിച്ചപ്പോൾ അഷ്ടഗ്രഹങ്ങൾ നിർലോഭം അനുഗ്രഹം ചൊരിഞ്ഞിട്ടുണ്ടാവണം. കുട്ടി വളർന്നു വലുതായപ്പോൾ സിനിമാനടനായി. വാള് വീശിയും വടി വീശിയും ആകാശത്തിനു ചുവട്ടിൽ മലക്കം മറിഞ്ഞും അവൻ വെള്ളിത്തിരയിലെ മന്നാതിമന്നനായി. ആണ ഇട്ടാൽ അത് നടത്തിവിടുന്ന ഏഴൈതോഴനായി. ബാലററ് പെട്ടി അവനെ തമിഴകത്തിൻെറ രാജാവായി വാഴിച്ചു. അവൻ വാഴ്ത്തപ്പെട്ടവൻ. മരിച്ചിട്ടും ആ പുരച്ചരിതലൈരുടെ ഓർമ്മയാണല്ലോ ഇന്നും തമിഴകത്തു വാഴുന്നത്.

കാവുങ്ങൽ ശിവശങ്കരപ്പണിക്കരുടെ അവസ്ഥ കൈവിഷം ലഭിച്ചവനെപ്പോലെയായി. ഭ്രഷ്ട് നൽകിയ മനോവിഷമത്തിൽ കൈമുദ്രകളും ചുവടുകളും പിഴച്ചു. ശിവശങ്കരപ്പണിക്കർ കഥകളിവേഷം അഴിച്ചുവച്ച് കുറെക്കാലം പാലക്കാടു ഭാഗത്ത് അരിക്കച്ചവടം നടത്തിയത്രേ. പുഴയിലൂടെ വഞ്ചിയിൽ അരി വിൽക്കാൻ വരുന്ന ശിവശങ്കരപ്പണിക്കർ തൻെറ കുട്ടിക്കാല കഥകളിൽ ഒന്നാണെന്ന് എം.ടി.വാസുദേവൻനായർ ഒരിക്കൽ പറഞ്ഞത് ഇതെഴുന്നയാൾ ഓർക്കുന്നു. ഭ്രഷ്ട് കല്പിക്കപ്പെട്ടവരിൽ ഒരാളിൻെറ മകൻ ഇന്ന് കേരളത്തിലെ ഏററവും വലിയ ഇടതുപക്ഷ പാർട്ടിയുടെ മദ്ധ്യകേരളത്തിലെ നേതാക്കന്മാരിലൊരാളാണ്. മൂന്നുതവണ തുടരെ എം.എൽ.എയായെങ്കിലും ഇക്കുറി രാജീവ് വധത്തിൻെറ ഗ്രഹണം ബാധിച്ച് തോൽവിയടഞ്ഞു.

തൻെറ പകയുടെ ഹോമകുണ്ഡത്തിൽ അറുപത്തിനാലു പുരുഷന്മാരുടെ സ്ഥാനപ്പെരുമയുടെ തലയറുത്ത് ഹോമം നിർവ്വഹിച്ച കുറിയേടത്ത് താത്രി തൻെറ അവതാരോദ്ദേശം പൂർത്തിയാക്കിയിട്ടുണ്ടാവണം. കാലത്തിനോടൊപ്പം നടക്കാൻ കൊതിച്ച കുറെ ഉണ്ണി നമ്പൂതിരിമാർ സ്വന്തം ചിന്തകളെ ആ ഹോമകുണ്ഡത്തിലിട്ട് ചുട്ടുപഴുപ്പിച്ചെടുത്തു. അവർ തൊടുത്തുവിട്ട പുതിയ ചിന്തകളുടെ സുദർശന ചക്രങ്ങൾ മഹാ നരകങ്ങളെ മറയ്ക്കുന്ന മറക്കുടകളുടെ ശിരച്ഛേദനം നടത്തി. കുറിയേടത്ത് താത്രിയേയും അറുപത്തിനാലു പുരുഷന്മാരേയും ഭ്രഷ്ടാക്കിയ സ്മാർത്ത വിചാരത്തിൻെറ മുഖ്യ മീമാംസകനായിരുന്ന മാടമ്പ് ശങ്കരൻ അടിതിരിപ്പാടിൻെറ ഇളയ പുത്രൻ അധ്വക്കേററ് മാടമ്പ് നാരായണൻ നമ്പൂതിരി, നമ്പൂതിരിമാർക്ക് യഥാർത്ഥ ജന്മം നൽകാൻ പടയണി നടത്തി സ്മൃതികളേയും ശ്രുതികളേയും തകിടംമറിച്ചവരിൽ ഒരാളായി മാറിയത് മാടമ്പ് മനയുടെ മഹാ മുദ്രകളിൽ ഒന്നായി പതിഞ്ഞിരിക്കുന്നു. തീവണ്ടിയുടെ പ്രയാണ മന്ത്രത്തിന് ചെവി നൽകാതെ കാലത്തിനെ ഭേദിച്ചു നടക്കുകയായിരുന്ന കുറിയേടത്ത് താത്രിയെ ഒരു ആംഗ്ളോ ഇന്ത്യൻ എൻജിൻ ഡ്രൈവർ തൻെറ ജീവിതത്തിലേക്ക് കൂട്ടിക്കൊണ്ടുപോയതും അവരുടെ ചെറുമകൾ മലയാളസിനിമയിൽ വശീകരണശക്തിയുള്ള നക്ഷത്രമായി പൊന്തിയതുമായ വിധിവിശേഷങ്ങൾ എഴുതപ്പെടാത്തതൊന്നുമല്ലല്ലോ.

മാടമ്പ് മനയുടെ കാലനിക്ഷേപങ്ങൾ ഖനനം ചെയ്യപ്പെടുമ്പോൾ മഹാമുദ്രകൾ കണ്ടെടുക്കാൻ കഴിയുമെന്ന സത്യത്തോടു പുതിയൊരു സത്യം കൂട്ടിച്ചേർക്കേണ്ടതുണ്ട്. വർത്തമാനകാല ഭൂമി മലയാളത്തിൽ മാടമ്പു മനയ്ക്ക് ചൊൽവിളി ലഭിക്കുന്നത് കുഞ്ഞുകുട്ടൻ എന്ന എഴുത്തുകാരനിലൂടെയാണെന്ന സത്യമാണത്. കുഞ്ഞുകുട്ടന് സാഹിത്യരചന ഒരു കുലത്തൊഴിൽ പോലെയാണെന്നു പറഞ്ഞാൽ അത് നീതി നിരസിക്കുന്ന ഒരു സാമാന്യ പ്രസ്താവനയാകുകയേയുള്ളൂ. കാളപൂട്ട്, വേട്ട, ഗജപാലനം, വേദോപനിഷത്തുകളിലൂടെയുള്ള പ്രയാണം, കുടുംബജീവിതത്തിൻെറ സുഖചരന്ദസ്സുകൾ, പുണ്യമുഹൂർത്തങ്ങളെ തൊട്ടു നിറുകയിൽ വയ്ക്കൽ ഇതിനിടയിലെപ്പോഴോ സംഭവിക്കുന്ന ശക്തമായ ഒരു വീർപ്പുമുട്ടൽപോലെ തന്നെയാകണം സാഹിത്യരചനയുടെ സ്രോതസ്സുകൾ തുറക്കപ്പെടുന്നത്. ആത്മപീഡനം അക്ഷരരൂപത്തിൽ കടലാസ്സിലേക്ക് വീഴുമ്പോൾ ഗംഗോത്രിയിൽ മുങ്ങിനിവർന്നു കയറുന്നതിൻെറ സുഖമുണ്ടാകാതെ തരമില്ല. അക്ഷരത്തിൻെറ ബാന്ധവം ഹൃദയത്തിനോടാണ്. അതുകൊണ്ടു ലക്ഷ്മീകടാക്ഷ ദുർലഭത സംഭവിക്കുമെന്ന് ഈ എഴുത്തുകാരനറിയുകയും ചെയ്യാം. തനിക്ക് അർഹമായ പ്രശസ്തി നിഷേധിക്കപ്പെടുന്നതിലും മാടമ്പിന് ഖിന്നതയൊന്നുമില്ല. സാഹിത്യ വിമർശനവും സാഹിത്യനിരൂപണവുമെല്ലാം ഒരുതരം ആഭിചാര ക്രിയയാണല്ലോ ഇവിടെ. ഒരാളെ ഒന്നു പൊക്കിവിടണമെങ്കിൽ സംഘം ചേർന്നിരുന്ന് കബന്ധങ്ങളെക്കൊണ്ടുപോലും മന്ത്രം ചൊല്ലിച്ചുകളയും. ആചാര്യസ്ഥാനമുള്ളവർ ജപിച്ചു നൽകിയ ഏലസ്സ് വാക്കുകളുടെ കഴുത്തിൽ കെട്ടിയാൽ ഐശ്വര്യം സഹശയനത്തിനെത്താതിരിക്കില്ല. ക്ഷിപ്രഫലപ്രാപ്തി നൽകുന്ന മന്ത്രച്ചരടുകൾ ഒറിജിനൽ റൈറ്റിങ്ങിൻെറ ശക്തിപ്രസരത്തിൽ ഉരുകിപ്പോകുകയേയുള്ളൂ. എടുകുടുക്കേ.... എന്നു പറയുമ്പോൾ യഥേഷ്ടം വിളമ്പാൻ പാകത്തിൽ വരുന്ന രചനാകൗശലമുള്ളവരോടു മാടമ്പിനു തെല്ലു അസൂയയുമില്ല. അത് അവരുടെ രീതി. അതിനാണ് കയ്യടിയെങ്കിൽ അതിലും വിരോധമില്ല. വെളിപാടുപോലെയാണ് സാഹിത്യ

ശേഷം 38-ാം പേജിൽ





വെട്ടൂർ രാമൻനായർ

# ജില്ലാ കൗൺസിലുകൾ നിർത്തലാക്കണം

**ജില്ലാ കൗൺസിലുകൾ വഴി അധികാരം തങ്ങളിലേക്ക് കൈമാറുകയല്ലാ, അവർക്ക് ഒരു പുതിയ യജമാനനെക്കൂടി അടിച്ചേല്പിക്കുകയാണ് ചെയ്യുന്നത്. ഈ യജമാനനെ തങ്ങൾക്ക് വേണ്ടായെന്ന് നികുതിദായകർ ഉറക്കെ പ്രഖ്യാപിക്കണം. രാഷ്ട്രീയം വയററിപ്പിഴപ്പാക്കിയ കുറെ പരോപജീവികൾക്കല്ലാതെ മററാർക്കും ഇവ ഇല്ലാതായതുകൊണ്ട് ഒന്നും വരാനില്ല.**



"മഹാത്മാഗാന്ധിയുടെ സങ്കല്പങ്ങളും മൂന്നു പതിറ്റാണ്ടുകാലത്തെ ജനങ്ങളുടെ സ്വപ്നവും" ആയി ജില്ലാകൗൺസിലുകളെ വിശേഷിപ്പിച്ചുകണ്ടപ്പോൾ, മുദ്രാവാക്യങ്ങളുടെ അദ്ഭുതശക്തിയെപ്പറ്റിയാണ് ഞാൻ ഓർമ്മിച്ചത്. രാഷ്ട്രീയക്കാരുടെ ചതിയൻ മുദ്രാവാക്യങ്ങൾക്ക് ഇത്രയും ശക്തിയുണ്ടെങ്കിൽ തട്ടിപ്പുപരസ്യങ്ങളുടെ വലയിൽ ജനം വീഴുന്നതിൽ എന്തിനതിശയിക്കണം?

മഹാത്മാഗാന്ധിയെ നമുക്കു പൂജിക്കുവാനുള്ള ഒരു വിഗ്രഹമല്ലാതെ, പിന്തുടരാനുള്ള ഒരു ദേശികനായി നാം ഒരിക്കലും അംഗീകരിച്ചിരുന്നില്ലാ എന്നതാണ് സത്യം. ഗാന്ധിജി തന്നെ, സ്വന്തം പിന്തുടർച്ചക്കാരനായി പ്രഖ്യാപിച്ച പണ്ഡിറ്റ്ജിപോലും ഭരണതലത്തിൽ ഗാന്ധിയൻ ആദർശങ്ങൾ നടപ്പിലാക്കിയില്ല. കഴിവതും സ്വയംപര്യാപ്തമായ ഗ്രാമങ്ങൾ ആയിരുന്നല്ലോ ഗാന്ധിജിയുടെ സ്വപ്നം. ഇന്ത്യൻ ഭരണാധികാരികൾ ഒരിക്കലും ആവഴിക്കു ചിന്തിച്ചിട്ടില്ല. ഗാന്ധിജിക്കു ബലിയിടുംപോലെ ചില ഗ്രാമവ്യവസായങ്ങളൊക്കെ നിലനിർത്തിയെങ്കിലും വൻകിട വ്യവസായങ്ങളെ ആശ്രയിക്കുന്ന ഒരു സമ്പദ് വ്യവസ്ഥയാണ് നമ്മുടേതെന്ന് ആർക്കും അറിയാം. പരസ്യങ്ങൾക്കുമാത്രം കോടിക്കണക്കിന് രൂപാ മുടക്കാൻ കഴിയുന്ന കൂറ്റൻ വ്യവസായങ്ങൾക്കല്ലാതെ ചെറുകിട വ്യവസായങ്ങൾക്ക് ഒന്നും ഇനി നിലനില്പില്ല. സ്വയം പര്യാപ്തമായ ഗ്രാമങ്ങൾ പോകട്ടെ, സ്വയം പര്യാപ്തമായ സംസ്ഥാനങ്ങൾപോലും ഇല്ലാതായിരിക്കുന്നു. ഇത്തരം ഒരു വ്യവസ്ഥിതിയിൽ, രാഷ്ട്രീയ പാർട്ടികളിലെ മൂന്നാംകിട നേതാക്കൾക്ക് കേറിക്കിടക്കാൻവേണ്ടി ഉണ്ടാക്കിയ ജില്ലാകൗൺസിലുകളെ മഹാത്മാജിയുടെ സങ്കല്പങ്ങളുമായി ബന്ധിപ്പിക്കുന്നത് മിതമായ ഭാഷയിൽ പറഞ്ഞാൽ വഞ്ചനയാണ്.

ജില്ലാ കൗൺസിലുകളുടെ രൂപീകരണത്തിലൂടെ അധികാരം ജനങ്ങളുടെ കൈകളിലേക്ക് കൈമാറുകയാണെന്ന് പറഞ്ഞു ധരിപ്പിക്കാൻ കഴിയുന്നത്, ആവർത്തിച്ചുള്ള മുദ്രാവാക്യം വിളിയുടെ അദ്ഭുതശക്തികൊണ്ടുമാത്രമാണ്. ജനങ്ങൾ തിരഞ്ഞെടുക്കുന്ന എം.എൽ.എ.മാരും അവർ തിരഞ്ഞെടുക്കുന്ന മന്ത്രിമാരും ചേർന്നു ഭരിക്കുന്ന ജനാധിപത്യവ്യവസ്ഥയിൽ തന്നെ അധികാരം ജനങ്ങളുടെ കൈകളിൽ എത്തുന്നുണ്ടോ? അഞ്ചുകൊല്ലത്തിലൊരിക്കലോ, നമ്മൾ തിരഞ്ഞെടുത്തവർ തമ്മിൽ തല്ലിപ്പിരിയുമ്പോഴോ ഒരു വോട്ടുചെയ്യാനുള്ള അധികാരമല്ലാതെ മറ്റെന്താണ് ജനാധിപത്യം നമുക്കുനൽകിയത്! ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു വിനയെന്ന നിലയ്ക്ക് നാം അതിനെ അംഗീകരിക്കുന്നു. ഭരണത്തിൽ സാധാരണ പൗരന് ഒരു കാര്യവും ഇല്ലെന്നും പുതിയ പുതിയ നിയമങ്ങൾവഴി അവൻ കൂടുതൽ കൂടുതൽ അടിമയായിത്തീരുകയാണെന്നും ഉള്ള സത്യം മുദ്രാവാക്യങ്ങളുടെ മാന്ത്രികശക്തിയിലൂടെ ഭരണാധികാരികൾ മറച്ചുപിടിക്കുകയാണ്.

രാജ്യഭരണം നടത്തുന്ന ന്യൂനപക്ഷങ്ങളുടെ നിലനില്പിനുവേണ്ടി അവർ സ്വയംഭരണ സ്ഥാപനങ്ങളെന്നപേരിൽ കോർപ്പറേഷനുകളും മുനിസിപ്പാലിറ്റികളും പഞ്ചായത്തുകളും സൃഷ്ടിച്ചു. അധികാരമാകുന്ന അപ്പത്തിൻെറ പൊട്ടും പൊടിയും അവയുടെ ചുമതലക്കാർക്കും കിട്ടി. സ്വയം ഭരണസ്ഥാപനങ്ങൾ എന്നുവിളിക്കുന്ന ഈ സ്ഥാപനങ്ങളുടെ പ്രസിഡൻറിനും ഏതാനും കൗൺസിലർമാർക്കും കിട്ടിയ അധികാരങ്ങൾ ജനങ്ങൾക്കു കിട്ടിയതാണോ? ഒരു പഞ്ചായത്തിലെ അല്ലെങ്കിൽ മുനിസിപ്പാലിറ്റിയിലെ—പത്തോ മുപ്പതോ അംഗങ്ങൾ ആണോ ജനങ്ങൾ? ഈ സാധാരണജനങ്ങൾക്ക് സർക്കാരിനു പുറമെ ഒരു യജമാനനെക്കൂടി കിട്ടിയതല്ലാതെ എന്ത് അധികാരമാണ് ഈ സ്ഥാപനങ്ങൾവഴി കിട്ടിയത്? നികുതിപിരിക്കാൻ ഒരു സ്ഥാപനം കൂടി ഉണ്ടായാൽ അധികാരം ജനങ്ങളിൽ എത്തുമോ? ഈ സ്വയം ഭരണസ്ഥാപനങ്ങൾ ഏതെങ്കിലും തരത്തിൽ ജനഹിതത്തെ മാനിക്കുന്നുണ്ടോ? മാനിച്ചില്ലെങ്കിൽ അവരെ ചോദ്യം ചെയ്യാൻ വല്ല സംവിധാനവും ഉണ്ടോ?

മിക്ക സ്വയംഭരണസ്ഥാപനങ്ങൾക്കും പിരിക്കുന്ന കരം ശമ്പളത്തിനുമാത്രമേ മതിയാകൂ. സർക്കാർ പലതരത്തിൽ നൽകുന്ന സഹായധനംകൊണ്ടാണ് അവയൊക്കെ പേരിനുമാത്രമുള്ള വികസനപ്രവർത്തനങ്ങൾ നടത്തുന്നത്. അതിനാൽ പണമുണ്ടാക്കാൻവേണ്ടി അവർ ചെയ്യുന്ന ജനദ്രോഹം പല സ്ഥലങ്ങളിലും മനുഷ്യവർഗ്ഗത്തിൻെറ നിലനില്പിനുതന്നെ ഭീഷണിയാകുന്നുണ്ട്.

ഒരു ഉദാഹരണം മാത്രം എടുത്തുകാണിക്കാം.

പുഴകളിൽ നിന്നും മണൽവാരാനുള്ള അവകാശം സ്വയംഭരണസ്ഥാപനങ്ങൾ ലേലം ചെയ്തുകൊടുക്കുന്നു. അങ്ങനെ മണൽവാരി ക്രമേണ പുഴകൾ അഗാധമാകുകയും തീരം ഇടിഞ്ഞുവീഴുകയും ചെയ്തു. ഇതിനെപ്പറ്റിയുള്ള പരാതിമൂലം പൊറുതിമുട്ടുമ്പോൾ ചില മാസങ്ങളിൽ മണൽവാരൽ നിർത്തിയെന്നുവരും. പക്ഷേ അപ്പോഴേക്കും ആറ്റിൽ ഒരുതരി മണൽപോലും ഉണ്ടാവില്ല. വെള്ളം പൊങ്ങി മണൽ ഉണ്ടായിത്തുടങ്ങുമ്പോൾ പിന്നെയും മണൽവാരൽ തുടരും. ഇതിൻെറ ഫലമായി പുഴകൾ അഗാധമായിക്കഴിഞ്ഞു. മീനച്ചിലാറുതന്നെ ഇപ്പോൾ പതിനഞ്ച് അടി മുതൽ ഇരുപതടിവരെ താണു. ജലനിരപ്പ് ഇത്രയും താണതുകൊണ്ട് പുഴവക്കിലെ കിണറുകളിൽ വേനൽക്കാലത്ത് വെള്ളം കിട്ടുന്നില്ല. പുഴയുടെ തീരങ്ങൾ ഇടിഞ്ഞുവീണ് പുരയിടങ്ങൾ നശിക്കുന്നു. ഇപ്പോൾ പഴയ മീനച്ചിലാറല്ല, അതിൻെറ കങ്കാളം മാത്രമാണ് അവശേഷിച്ചിരിക്കുന്നത്. ഈനില തുടർന്നാൽ വേനൽക്കാലത്തു വെള്ളംകിട്ടാതെ ആറ്റിൻെറ തീരത്തുതാമസിക്കുന്നവർ നാടുവിട്ടു പോകേണ്ടിവരാം. ഇതൊന്നും മുനിസിപ്പാലിറ്റിക്കും പഞ്ചായത്തിനും പ്രശ്നമല്ല. അവർ ഇപ്പോഴും മണൽവിറ്റ് കാശുവാങ്ങുന്നു. ജനങ്ങൾ ആർ.ഡി.ഒ.യുടേയും മുനിസിഫിൻേറയും കോടതികൾ കയറിയിറങ്ങുന്നു. അധികാരം ജനങ്ങളിലേക്ക് പകർന്നതിൻെറ ലളിതമായ ഉദാഹരണം!

സർക്കാരിനും സ്വയംഭരണസ്ഥാപനങ്ങൾക്കും ഇടയിൽ മൂന്നാമത് ഒരു യജമാനനെക്കൂടി കിട്ടാതെ ജനങ്ങളുടെ സ്വപ്നം സാക്ഷാൽക്കരിക്കപ്പെടുകയില്ലെന്ന് പ്രചരിപ്പിക്കാൻ കഴിയുന്നത് തീർച്ചയായും സാമർത്ഥ്യം തന്നെ!

കൂടിയചെലവുള്ള കെട്ടിടം പണികൾക്കും പലവിധ വികസനപ്രവർത്തനങ്ങൾക്കും അനുവാദം കിട്ടുന്നതിന് തിരുവനന്തപുരം വരെ പോകാതെ കഴിക്കാൻ ജില്ലാകൗൺസിലുകൾ ഉപകരിക്കുമെന്ന വാദം പ്രത്യക്ഷത്തിൽ

# മൊറാർജി പിറന്നാളാഘോഷിക്കുമ്പോൾ

എം.പി. നാരായണപിള്ള





ജീവിച്ചിരിക്കുന്ന മുൻമന്ത്രിമാരിൽ ഏററവും പ്രായം ചെന്നയാൾ ഒരുപക്ഷെ മൊറാർജി ദേശായിയായിരിക്കണം.

നാലുവർഷത്തിലൊരിക്കൽ മാത്രമേ അദ്ദേഹത്തിന് പിറന്നാൾ ആഘോഷിക്കേണ്ടി വരാറുള്ളൂ. ഫെബ്രുവരി ഇരുപത്തൊമ്പതിന് ജനിക്കുന്നവർക്ക് അത്തരം ചില സൗകര്യങ്ങൾ ഉണ്ടല്ലോ.

ഈ ഫെബ്രുവരി 29-ന് അദ്ദേഹത്തിന് 97 വയസ്സായി. (അതോ തൊണ്ണൂററിരണ്ടോ നൂറോ എന്നെനിക്കറിയില്ല. കുറെ പ്രായമായാൽ മൊയ്തു മൗലവിയെപ്പോലെ പ്രായത്തിന്റെ കണക്കുവയ്ക്കാൻ പാടാണല്ലോ.)

ഇന്ത്യയുടെ പ്രധാനമന്ത്രി എന്നതിലേറെ മൊറാർജി ലോകശ്രദ്ധ പെട്ടെന്ന് പിടിച്ചുപററിയ സംഭവം 1977-ൽ ട്യൂബർകുലോസിസ് അസ്സോസിയേഷന്റെ ഒരു മീററിംഗിൽ നടത്തിയ പ്രസംഗമായിരുന്നു. അവിടെ വന്ന ക്ഷയരോഗ വിദഗ്ദ്ധൻമാരായ ഡോക്ടർമാരോട് സ്വമൂത്ര ചികിൽസയെപ്പററിയും അതിലൂടെ ക്ഷയരോഗം മാററാനുള്ള സാധ്യതകളെക്കുറിച്ചും അദ്ദേഹം സംസാരിച്ചു. ''കഴിഞ്ഞ അഞ്ചാറുവർഷമായി'' താൻ മൂത്രം കുടിക്കുന്നുണ്ടെന്നും അദ്ദേഹം വെളിപ്പെടുത്തി.

ടൈം മാഗസിനടക്കം ലോകത്തുള്ള ഒട്ടുമുക്കാലും പ്രമുഖ വാർത്താമാധ്യമങ്ങൾ ഇത് അച്ചടിച്ചു. പലരും ചിരിച്ചു. പരിഹസിച്ചു. പക്ഷെ; പതിനഞ്ചു വർഷത്തിനുശേഷം മൊറാർജി ദേശായി വിഡ്ഢിവേഷം കെട്ടിയതിന് ഫലമുണ്ടായിരിക്കുന്നു. അലോപ്പതിക്കാർ തലകുത്തി തപസ്സിരുന്നിട്ടും ശതകോടി ഡോളറുകൾ ചെലവാക്കിയിട്ടും മരുന്ന് കണ്ടുപിടിക്കാനാവാത്ത എയ്ഡ്സ് എന്ന മഹാവ്യാധിക്ക് 'സ്വമൂത്ര ചികിൽസ' ഒരുപരിധിവരെ ഫലപ്രദമാണെന്ന് മനസ്സിലായിരിക്കുന്നു.

എയ്ഡ്സ് ബാധിച്ചൊരാൾക്ക് ചെറിയൊരു വ്യണം വന്നാൽ അത് ശരീരം മുഴുവൻ പടരുകയാണ് ചെയ്യുന്നത്. ശരീരത്തിന്റെ പ്രതിരോധശക്തി നഷ്ടപ്പെട്ടാൽ ജലദോഷം വന്നാൽപ്പോലും മാറില്ലല്ലോ. കഴിഞ്ഞവർഷം ഒരു എയ്ഡ്സ് രോഗിയുടെ വ്യണത്തിന് മുകളിൽ അയാളുടെ തന്നെ മൂത്രംപുരട്ടി ചികിൽസിക്കാൻ തുടങ്ങി. ആ വ്യണം പടർന്നില്ല. ഇതേത്തുടർന്ന് പല എയ്ഡ്സ് രോഗികളും തങ്ങളുടെ ശരീരത്തിന്റെ പ്രതിരോധശക്തി നിലനിർത്താനായിസ്വമൂത്ര ചികിത്സയിലേക്ക് തിരിഞ്ഞു. ഇതെത്തുടർന്ന് സ്വമൂത്ര ചികിത്സയുടെ ഗുണങ്ങൾ പല രാജ്യങ്ങളിലും ഗൗരവമായി പരിശോധിച്ചു തുടങ്ങിയിരിക്കുന്നു.

ഈ ചികിൽസാരീതി ഫലപ്രദമാണെന്ന് കാണുകയും ലോകം ഇത് അംഗീകരിക്കുകയും ചെയ്താൽ നന്ദിപറയേണ്ടത് മൊറാർജി ദേശായിയോടായിരിക്കില്ലേ?

ഗുജറാത്തിലെ മുൻമുഖ്യമന്ത്രി ജീവരാജ് മേത്തയിൽ നിന്നാണ് സ്വമൂത്ര ചികിൽസയെപ്പററി മൊറാർജി ദേശായി അറിയുന്നതും സ്വയം പരീക്ഷിച്ചുനോക്കാൻ തയ്യാറാകുന്നതും. അതോടെ അദ്ദേഹം കുത്തിവയ്പുകൾ എല്ലാം നിറുത്തി. കോളറയ്ക്ക് കുത്തിവയ്ക്കാതെ ആസ്ട്രേലിയ സന്ദർശിക്കാൻ അവിടുത്തെ ഗവൺമെൻറ് സമ്മതിക്കില്ലെന്ന് വിദേശകാര്യ വകുപ്പ് അറിയിച്ചപ്പോൾ, മൊറാർജി ദേശായി പരിപാടിതന്നെ റദ്ദാക്കി. ആസ്ട്രേലിയൻ ഗവൺമെൻറ് അദ്ദേഹത്തിനു വേണ്ടി നിയമം മാററിയതുകൊണ്ടുമാത്രം ആ യാത്ര നടന്നു. അത്രയ്ക്ക് പ്രാധാന്യമാണ് തന്റെ മൂത്രചികിൽസയ്ക്ക് മൊറാർജിദേശായി കൊടുത്തിരുന്നത്.

സ്വമൂത്ര ചികിൽസയുടെ വിജയത്തിന് മറെറാരു ഉദാഹരണം കൂടി പറയാൻ പററും. അടുത്ത കാലത്ത് കുളിമുറിയിൽ കാലുതെററി വീണതിന്റെ ഫലമായി ഒരു ഓപ്പറേഷൻ മൊറാർജിക്ക് വേണ്ടിവന്നു. ഈ പ്രായത്തിൽ ഓപ്പറേഷൻ നടത്തുന്നതിനോട് ഡോക്ടർമാർക്ക് യോജിപ്പില്ലായിരുന്നു. പക്ഷെ, അദ്ദേഹത്തിന്റെ നിർബന്ധപ്രകാരം ഓപ്പറേഷൻ നടത്തി. അത് നൂറുശതമാനവും വിജയകരവുമായിരുന്നു. ആള് പൂർണ്ണ ആരോഗ്യത്തോടെ വീട്ടിൽ തിരിച്ചെത്തി.

വിദ്യാഭ്യാസത്തിന്റെ പേരിൽ വിവരക്കേട് പറഞ്ഞുനടക്കുന്ന ബുദ്ധിശൂന്യന്മാർ പതിവായി ഉന്നയിക്കുന്ന ഒരു വിരട്ടുയുക്തിയുണ്ട്. ശരീരത്തിന് ആവശ്യമില്ലാത്തതുകൊണ്ട് പുറത്തേക്ക് കളയുന്ന മൂത്രം വീണ്ടും അകത്തേക്ക് അയയ്ക്കുന്നതുകൊണ്ട് വല്ല ഫലവുമുണ്ടോ?

ബയോകെമിസ്ട്രിയുടെ ബാലപാഠം വായിച്ചിട്ടുള്ളവരാരും ഈ ചോദ്യം ചോദിക്കില്ല.( അസാമാന്യമായ വിഡ്ഢിത്തരങ്ങളൊക്കെ നമ്മുടെ നാട്ടിൽ പ്രചരിപ്പിക്കുന്നത് വിദ്യാസമ്പന്നരായി അഭിനയിച്ചുനടക്കുന്നവരാണെപ്പോഴും.) ശരീരത്തിൽ പൊട്ടാസ്യം ആവശ്യത്തിനില്ലാതിരിക്കുന്നത് വലിയ ആപത്തായിട്ടാണല്ലോ കരുതുന്നത്. പതിവായി ഇൻസുലിനെടുക്കുന്ന പ്രമേഹരോഗികൾക്ക് പൊട്ടാസ്യത്തിന്റെ പോരായ്മ വിപത്തായിക്കണ്ട് മുൻകൂർ പ്രതിവിധികൾ ചെയ്യാറുണ്ട്. മനുഷ്യരുടെ നൂറുമില്ലി മൂത്രത്തിൽ ശരാശരി നൂററിമുപ്പത്തേഴ് മില്ലിഗ്രാം പൊട്ടാസ്യമുണ്ട്. ഒട്ടും പൊട്ടാസ്യമില്ലാത്ത ആഹാരം മാത്രം കഴിച്ചാലും നിരാഹാരമെടുത്താലും നമ്മുടെ മൂത്രത്തിൽ പൊട്ടാസ്യം കാണും. ഇതിന് കാരണം മനുഷ്യന്റെ കിഡ്നികൾ പ്രവർത്തിക്കുന്നതിലെ ഒരു രാസപ്രവർത്തനം പൊട്ടാസ്യത്തിനെ റീപ്ളെയ്സുചെയ്ത് മററു ചില രാസവസ്തുക്കൾ സ്വീകരിച്ചുകൊണ്ടാണ്. (ഇതൊക്കെ വിശദീകരിച്ചെഴുതാനുള്ള മലയാള ഭാഷ എനിക്ക് വശമില്ല. ക്ഷമിക്കണം. ബയോ കെമിസ്ട്രി പഠിച്ചിട്ടുള്ള ആരോടെങ്കിലും ചോദിച്ചാൽ അവർക്കറിയാവുന്ന ഭാഷയിൽ വിശദീകരിച്ചുതരും.)

ആഹാരത്തിൽ വേണ്ടത്ര പൊട്ടാസ്യമില്ലാതെ വന്നാൽപ്പോലും ശരീരത്തിലുള്ള ശേഷിച്ച പൊട്ടാസ്യം വലിച്ചെടുത്ത് കിഡ്നികൾ മൂത്രത്തിലൂടെ പുറന്തള്ളിക്കൊണ്ടിരിക്കും. ശരീരത്തിന്റെ പ്രവർത്തനത്തിന് അനുപേക്ഷണീയമായ പൊട്ടാസ്യമാണിങ്ങനെ നിരുപാധികം പുറന്തള്ളുന്നതെന്ന് നമ്മൾ മറക്കരുത്. ഈ പൊട്ടാസ്യം തിരിച്ചകത്തേക്ക് വിടുന്നതല്ലേ ഏററവുമെളുപ്പത്തിൽ പൊട്ടാസ്യത്തിന്റെ പോരായ്മ പരിഹരിക്കാനുള്ള മാർഗ്ഗം?



മൊറാർജിദേശായി

**പതിനഞ്ചു വർഷത്തിനുശേഷം മൊറാർജി ദേശായി വിഡ്ഢിവേഷം കെട്ടിയതിന് ഫലമുണ്ടായിരിക്കുന്നു. അലോപ്പതിക്കാർ തലകുത്തി തപസ്സിരുന്നിട്ടും ശതകോടി ഡോളറുകൾ ചെലവാക്കിയിട്ടും മരുന്നു കണ്ടുപിടിക്കാനാവാത്ത എയ്ഡ്സ് എന്ന മഹാവ്യാധിക്ക് 'സ്വമൂത്ര ചികിത്സ' ഒരു പരിധിവരെ ഫലപ്രദമാണെന്ന് മനസ്സിലായിരിക്കുന്നു.**

ഇപ്പോൾ ബോംബെയിൽ ആയിരക്കണക്കിന് കോപ്പികൾ വിററഴിയുന്ന ഗാലാ പബ്ളിഷേഴ്സിന്റെ ''ഓട്ടോ യൂറിൻ തെറാപ്പി'' എന്ന പുസ്തകത്തിൽ നാണുഭായി കാളിദാസ് ചിതാലിയ എന്ന മനുഷ്യൻ ലോകപ്രസിദ്ധമായ ടാററാ ഹോസ്പിററലിലെ കാൻസർ വിദഗ്ദ്ധന്മാരെ അത്ഭുതപ്പെടുത്തിക്കൊണ്ട് തന്റെ കാൻസർ മാററിയ കഥയെഴുതിയിട്ടുണ്ട്. (1976 മാർച്ച് 19-ാം തീയതി ആശുപത്രിയിൽ പ്രവേശിച്ച ചിത്താലിയായുടെ കാർഡ് നമ്പർ AH-3603 ആണ്.) കാൻസറിന് ഏററവും നല്ല ചികിൽസകളിലൊന്നായിതിനെ കാണുന്നു.

സ്വമൂത്ര ചികിൽസയിൽ പലപ്പോഴും മൂത്രം കുടിക്കണമെന്നു തന്നെ നിർബന്ധമില്ല. ചൊറിച്ചിൽ, എക്സിമ, പാണ്ട്, മുഖക്കുരു, മുടികൊഴിച്ചിൽ തുടങ്ങി പല രോഗങ്ങൾക്കും രോഗിയുടെതന്നെ മൂത്രംപുരട്ടി അരമണിക്കൂർ വച്ചുകൊണ്ടിരുന്നതിനുശേഷം കഴുകി കളഞ്ഞാൽ മതിയാകും. രോഗത്തിന്റെ ഏററക്കുറച്ചിലനുസരിച്ച് ദിവസം ഒന്നോ ഒന്നിലധികം പ്രാവശ്യമോ, ഈ കലാപരിപാടി ആവർത്തിക്കണം. എത്ര കടുത്ത സൈനസ്സും സ്വമൂത്രംകൊണ്ടുള്ള ''നേതിക്രിയ'' മൂന്നോ നാലോ ദിവസം നടത്തിയാൽ പരിഹരിക്കുമെന്ന് വിദഗ്ദ്ധന്മാർ അവകാശപ്പെടുന്നു.

ബോംബെയിലിപ്പോൾ ഗുജറാത്തികൾക്കിടയിലാണ് സ്വമൂത്ര ചികിൽസയുടെ ഭ്രമം പടർന്നു പിടിച്ചിരിക്കുന്നത്. മററു നാട്ടുകാരും ഈ വഴിക്ക് ധാരാളമായി വരുന്നുണ്ട്. പല സ്ഥലത്തും സ്വമൂത്ര ചികിൽസക്കാരുടെ അസ്സോസിയേഷനുകളുണ്ട്. ഇതിൽ വൈദഗ്ദ്ധ്യം നേടിയവരുടെ ഉപദേശവും കിട്ടുന്നുണ്ട്.

ഇന്ത്യയുടെ പ്രധാനമന്ത്രിയെന്ന നിലയിൽ മൊറാർജി ദേശായിക്ക് ചെയ്യാൻ കഴിഞ്ഞതിന്റെ പലമടങ്ങ് വലിയൊരു സേവനമായിരിക്കില്ലേ ഈ രംഗത്ത് അദ്ദേഹമുണ്ടാക്കിയ ഉണർവ്വ് എന്ന് നമ്മൾ സംശയിക്കേണ്ടിയിരിക്കുന്നു. നാലുവർഷം കൂടുമ്പോൾ വരുന്ന മൊറാർജിദേശായിയുടെ ഈ പിറന്നാൾ ദിവസത്തിൽ അദ്ദേഹത്തിന്റെ സേവനത്തിന് ഒരു പുതിയ മാനം കൈവരികയാണോ?

---

കഴമ്പുള്ളതായി തോന്നാം. ഈ അധികാരങ്ങൾ ന്യായമായും കളക്ടർമാർക്ക് നൽകിയാൽ മതി. അത് ജനാധിപത്യപരമല്ലെന്നുണ്ടെങ്കിൽ ജനം തിരഞ്ഞെടുത്ത മുനിസിപ്പാലിറ്റികൾക്കും പഞ്ചായത്തുകൾക്കും, അവ നല്കാമല്ലോ. അതിനുവേണ്ടി ജനങ്ങളുടെമേൽ ഒരു പുതിയ യജമാനനേയും ഭാരിച്ച സാമ്പത്തികബാദ്ധ്യതയും കെട്ടിവയ്ക്കണമെന്നുണ്ടോ?

മുനിസിപ്പാലിറ്റികൾക്കും പഞ്ചായത്തുകൾക്കും എല്ലാം മുകളിൽ അവയുമായി ഒരു ബന്ധവും ഇല്ലാതെ—പ്രത്യേക തിരഞ്ഞെടുപ്പിലൂടെ–ജില്ലാ കൗൺസിലുകൾ ഉണ്ടാകുന്നത് പഞ്ചായത്ത് രാജ് എന്ന സങ്കല്പത്തിനു തന്നെ യോജിച്ചതല്ല. ജില്ലാ കൗൺസിലുകൾക്ക് ജനങ്ങൾക്കിടയിൽ വേരുകളില്ല. ഗുണത്തിനായാലും ദോഷത്തിനായാലും അതുള്ളത് പഞ്ചായത്തുകൾക്കും മുനിസിപ്പാലിറ്റികൾക്കും കോർപ്പറേഷനുകൾക്കുമാണ്. ജില്ലാ തലസ്ഥാനത്തിരുന്നു ഭരണം നടത്തുന്ന കൗൺസിലിന് കളക്ടർക്കുള്ള ബന്ധം പോലും ജനങ്ങളുമായില്ല. തഹസീൽദാർമാരും വില്ലേജ് ആഫീസർമാരും വഴി ഏതെങ്കിലും ഒരു സന്ദേശം ജനങ്ങളിൽ എത്തിക്കാൻ കളക്ടർമാർക്ക് കഴിയും. ജില്ലാകൗൺസിലിന് അതിനു സംവിധാനം ഇല്ല. ഉണ്ടാക്കുന്നത ദുർവ്യയവും അനാവശ്യവും ആണുതാനും.

ജില്ലാ കൗൺസിലുകൾ വേണമെന്നു നിർബന്ധമാണെങ്കിൽ അത് ജില്ലകളിലെ സ്വയംഭരണ സ്ഥാപനങ്ങൾക്ക് അന്യമല്ലാത്ത അവയുടെ തന്നെ കേന്ദ്രഘടകമാവണം. മുനിസിപ്പാലിറ്റികളുടെയും പഞ്ചായത്തുകളുടെയും പ്രസിഡൻറുമാർ തിരഞ്ഞെടുക്കുന്ന ജില്ലാ കൗൺസിലുകൾക്ക് കൂടുതൽ പ്രയോജനപ്രദമായി പ്രവർത്തിക്കാൻ കഴിയും. ജില്ലാ കൗൺസിലുകളിൽ ഇത്രയേറെ അംഗങ്ങളുടെ ആവശ്യവും അപ്പോൾ ഉണ്ടാകുന്നില്ല. പ്രാദേശിക സ്വയംഭരണ സ്ഥാപനങ്ങളുടെ അദ്ധ്യക്ഷന്മാർ അടങ്ങിയ സഭയ്ക്ക് കൗൺസിലിനെ ഫലപ്രദമായി നിയന്ത്രിക്കാൻ കഴിയും. കൗൺസിലുകളുടെ ബജറ്റ് പാസ്സാക്കുകയും പ്രാദേശികാവശ്യങ്ങൾ കൗൺസിലിന്റെ ശ്രദ്ധയിൽ കൊണ്ടുവരുകയും ചെയ്യാൻ ഈ സഭകൾക്ക് സാധിക്കും. ഈ സമ്പ്രദായത്തിൽ വേണമെങ്കിൽ താലൂക്ക് കൗൺസിലുകളും ഉണ്ടാക്കാം.

ദിനംപ്രതി രാഷ്ട്രീയകക്ഷികളുടെ അടിമകളായി തീർന്നുകൊണ്ടിരിക്കുന്ന ജനങ്ങൾക്ക്, സ്വയംഭരണം അർദ്ധശൂന്യമായിക്കഴിഞ്ഞു. ഒരു തിരഞ്ഞെടുപ്പും ഒരു യജമാനനും കുറഞ്ഞുകിട്ടിയാൽ അവർക്ക് അത്രയും അനുഗ്രഹമായിരിക്കും. മാത്രമല്ലാ, ജില്ലാ കൗൺസിലുകളുടെ പാതകങ്ങൾക്ക് തങ്ങൾ നേരിട്ട് ഉത്തരവാദികളല്ലല്ലോ എന്ന് സാധാരണ പൗരന് സമാധാനിക്കയും ചെയ്യാം. പക്ഷേ, ജനാധിപത്യം എന്നാൽ ജനത്തെ അടിമയാക്കാനുള്ള യജമാനന്മാരെ തിരഞ്ഞെടുക്കാനുള്ള അവകാശം എന്ന് സ്ഥാപിച്ചുകഴിഞ്ഞതുകൊണ്ട് ജില്ലാ കൗൺസിലുകൾ എന്ന യജമാനന്മാരെയും തങ്ങൾക്കു തന്നെ തിരഞ്ഞെടുക്കണമെന്ന് പൊതുജനം ആവശ്യപ്പെട്ടുകൂടാത്തതല്ല!

ജില്ലാ കൗൺസിലുകൾ വഴി അധികാരം ജനങ്ങളിലേക്ക് കൈമാറുകയല്ലാ, അവർക്ക് ഒരു പുതിയ യജമാനനെക്കൂടി അടിച്ചേൽപ്പിക്കുകയാണ് ചെയ്യുന്നത്. ഈ യജമാനനെ തങ്ങൾക്ക് വേണ്ടായെന്ന് നികുതിദായകർ ഉറക്കെ പ്രഖ്യാപിക്കണം. രാഷ്ട്രീയം വയറ്റിപ്പിഴപ്പാക്കിയ കുറെ പരോപജീവികൾക്കല്ലാതെ മറ്റാർക്കും ഇവ ഇല്ലാതായതുകൊണ്ട് ഒന്നും വരാനില്ല. അധികാരങ്ങൾ എടുത്തുകളയുകയല്ലാ ഈ അല്ലാഗുളുസ്തനം വെട്ടിമാറ്റുകയാണ് സർക്കാർ ചെയ്യേണ്ടത്.

# ചരിത്രത്തിന് ഇടവേളകളില്ല

എ.വി. അനിൽകുമാർ





ചിന്തയുടെയും സമീപനത്തിന്റെയും ശൈലിയുടെയും അപൂർവതയാൽ, മലയാള സാഹിത്യവിമർശനത്തിലും അതിലേറെ നമ്മുടെ സാംസ്കാരിക ജീവിതത്തിലും തലയുയർത്തി നിൽക്കുന്ന വ്യക്തിത്വമാണ് എം.എൻ. വിജയന്റേത്. മൗലികതയാണ് സാഹിത്യത്തിന്റെ പ്രധാന ഗുണമെന്ന് സാർവത്രിക വാദമുണ്ടായപ്പോൾ അതിൽനിന്ന് മാറിനിന്ന് മൗലികത എന്നൊന്നില്ലെന്ന് ഏകാന്തഗംഭീരമായ ശബ്ദത്തോടെ വിളിച്ചു പറഞ്ഞു അദ്ദേഹം. വ്യക്തിത്വത്തിന്റെ പ്രശ്നമെടുക്കുമ്പോൾ അവിടെയും എതിർ വാദവുമായി വിജയൻ മാസ്റ്റർ പ്രത്യക്ഷപ്പെടും. ബൂർഷ്വാസിയുടെ ഒരു ഉൽപ്പന്നം മാത്രമാണ് വ്യക്തിത്വം എന്ന പ്രതിവാദം.

രാഷ്ട്രീയ പ്രയോഗമാണ് ചെറുപ്പം മുതലേ വിജയൻ മാസ്റ്റർ ഒരു പോരാളിയെപ്പോലെ നിർവഹിച്ചുവന്നത്. വസ്തുതകളിൽ ഭൂരിപക്ഷം പ്രശ്നമല്ലെന്ന മുദ്രാവാക്യത്തോടെ അദ്ദേഹം താൻ കണ്ട സത്യങ്ങൾ നിർഭയമായി വിളിച്ചുപറയുന്നു. ജനങ്ങളുമായി ബന്ധപ്പെടാത്ത, അവരുടെ കണ്ണീരൊപ്പാത്ത എല്ലാം തന്നെ തനിക്കന്യമാണെന്ന് അദ്ദേഹം പ്രവൃത്യാ തെളിയിക്കുന്നു. ഹ്യൂമനിസവും ചെറുഗ്രൂപ്പുകളും പരിസ്ഥിതി രാഷ്ട്രീയവും ഒക്കെ നിലവിലുള്ള വ്യവസ്ഥയെ അടിയുറപ്പിക്കാനാണ് പരോക്ഷമായി സഹായകമാകുന്നതെന്ന തിരിച്ചറിവോടെ അദ്ദേഹം അതിലൊന്നും തലവെച്ചു കൊടുക്കാതെ തൊഴിലാളി വർഗ്ഗ രാഷ്ട്രീയത്തിന്റെ കൂടെ നില്ക്കുന്നു.



എം.എൻ. വിജയൻ

നമ്മുടെ സാംസ്കാരിക നായകന്മാർ മുഴുവൻ ആണവനിലയത്തിനെതിരെ ക്രുദ്ധരായി സമരപാതയിലിറങ്ങുമ്പോൾ അതിനെ സഹതാപത്തോടെ നോക്കിക്കാണുകയാണ് വിജയൻമാസ്റ്റർ. ആണവനിലയം കേരളത്തിൽ വേണമെന്ന് അദ്ദേഹം പറയുന്നില്ല. എന്നാൽ അതിനെതിരായ സമരത്തിൽ യുക്തിയോ ശാസ്ത്രീയതയോ ഇല്ലെന്ന് അദ്ദേഹം വ്യക്തമാക്കുന്നു.

ഫ്രോയിഡിയൻ ചിന്തയുടെ സാംസ്കാരിക

തീപിടിച്ച ഈ കാലഘട്ടത്തിൽ മനുഷ്യപക്ഷം നില്ക്കുന്ന ഒരു ബുദ്ധിജീവിക്ക് സാഹിത്യത്തിന്റെ വൃത്തത്തിൽ അടങ്ങിയിരിക്കാൻ കഴിയില്ലെന്ന് കണ്ട് വിജയൻ മാസ്റ്റർ സാംസ്കാരിക-രാഷ്ട്രീയ മേഖലയിൽ ഊന്നി നില്ക്കുന്നു. തന്റെ രോഗങ്ങളെയും പീഡകളെയും അവഗണിച്ച് അദ്ദേഹം കേരളത്തിലെ സാംസ്കാരിക സദസ്സുകളെ നവ്യാശയങ്ങൾ വാരിയെറിഞ്ഞ് ഞെട്ടിച്ചുണർത്തുന്നു. അഥവാ കലാവിഷയങ്ങളെക്കുറിച്ചുള്ള പ്രഭാഷണങ്ങൾ പോലും നിസ്വവർഗ പക്ഷപാതത്താൽ നിർഭരമാകുന്നു. ശൈലിയുടെയും സ്വരത്തിന്റെയും അപൂർവ്വത മാത്രമല്ല ആ പ്രഭാഷണങ്ങളെ തേജോമയമാക്കുന്നത്. ആശയങ്ങൾ പ്രയോഗിക്കുന്നതിലെ മൗലികതയാണ്; ഉറക്കുവാനല്ല ഉണർത്തുവാനായുള്ള ഒരു യത്നമാണ് ആ വാക്ധോരണി നിർവഹിക്കുന്നതെന്നതാണ്. ഒരു യഥാർത്ഥ വിപ്ളവകാരിക്കുമാത്രം സാധ്യമായ ജാഗരണയത്നം നിർവഹിച്ചുകൊണ്ടിരിക്കുന്ന വിജയൻ മാസ്റ്ററുമായി നടത്തിയ ദീർഘഭാഷണത്തിൽ നിന്നുള്ള ഏതാനും ഭാഗങ്ങളാണ് താഴെ കൊടുക്കുന്നത്.

## മാർക്സിസം

പ്രതിസന്ധികൾ പെട്ടെന്ന് ഉണ്ടായതോ പെട്ടെന്ന് അവസാനിക്കുന്നതോ അല്ല. ഏതൊരു ഭാവിയും ഭൂതത്തിന്മേലും വർത്തമാനത്തിന്മേലുമേ പടുത്തുയർത്താനാവൂ. ഒരു വ്യവസ്ഥയ്ക്കകത്തു നിന്നേ അതിനെ ശരിപ്പെടുത്താനാവൂ. ഇപ്പോഴുള്ള ആളുകളെ വെച്ചുകൊണ്ടേ പുതിയ ആളുകൾ രൂപപ്പെടുകയുള്ളൂ. ഭൗതിക സാഹചര്യങ്ങളുമായി ബന്ധപ്പെടുത്താതെ കമ്മ്യൂണിസത്തിന്റെ പ്രശ്നങ്ങൾ പരിശോധിക്കുന്നത് അതിന് ആശയവാദത്തിന്റെ സ്ഥാനം നൽകുന്നതിന് തുല്യമായിരിക്കും. രാഷ്ട്രീയം പരാജയങ്ങളുടെ തുടർക്കഥയാണ്; ഒരേ ഒരു പരാജയമല്ല. ഇപ്പോഴത്തേത് നിരവധി പരാജയങ്ങളിലൊന്നുമാത്രം.

ഒരാൾക്കും അയാളുടെ ടൂൾ അയാളാഗ്രഹിക്കും പടി ഉപയോഗിക്കാനാവില്ല. പ്രയോഗത്തിന്മേലുള്ള സ്വയംവിമർശനം പലപ്പോഴും ആചാരമാകാറുണ്ട്. പൊളിറ്റിക്കൽ കൺഫെഷൻ റിച്വലിസ്റ്റിക് ആകുമെന്നർത്ഥം. സിദ്ധാന്തം ഭൂമിയിലിറങ്ങിയില്ലെങ്കിൽ അത് യാന്ത്രികമാവുകയും ചെയ്യും.

തത്വമേ അംഗീകരിക്കാൻ കഴിയൂ. പ്രയോഗം വേറെയാണ്. അവിടെയാണ് ജാഗ്രത ആവശ്യം. ബോധം പ്രവൃത്തിയിൽ നിന്ന് വ്യത്യസ്തമാണ്. ഏത് ശാസ്ത്രീയ സിദ്ധാന്തത്തെയും പ്രയോഗത്തിന്റെ വെളിച്ചത്തിലാണ് പരിശോധിക്കേണ്ടത്. പ്രതിസന്ധികൾക്ക് ശാശ്വത പരിഹാരം ഇല്ല തന്നെ. ചരിത്രത്തിന് ഇടവേളകളില്ല. പുറത്തിരുന്ന് ഒന്നും നിയന്ത്രിക്കാനാവില്ല. ചരിത്രം ഒഴുകുമ്പോൾ ഒരാൾക്ക് കരയിൽ കയറി നില്ക്കാനാവില്ലെന്നർത്ഥം.

## പ്രത്യയശാസ്ത്രത്തിന്റെ അന്ത്യം

ബൂർഷ്വാസിക്ക് അതിനെതിരായ പ്രചാരണത്തെ തന്നെ ഭക്ഷിക്കാൻ' കഴിയും. നാഗ്പൂർ നാരങ്ങപോലെ അതിന് സുരക്ഷിത കവചമുണ്ട്. കുരുത്തക്കേട് ഗുരുത്വത്തിന്റെ ഭാഗമായി മാറ്റാനുള്ള 'ടെക്നോളജി' അതിനുണ്ട്. ബൂർഷ്വാ സമുദായത്തിന് സ്വയം സംരക്ഷണത്തിന്റെ ഉപാധികൾ രൂപപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ട്. അമേരിക്കയിൽ കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് വീടുണ്ടാക്കിക്കൊടുത്ത് അവരെ അടക്കിയിരുത്താനുള്ള പുതിയ സാധ്യതകൾപോലും അവർ ആരായും! ഇവിടെ കഷ്ടപ്പെട്ടാലും അവിടെ സുഖമായിരിക്കാം എന്നാണല്ലോ പ്രബോധനം. നമ്മുടെ പ്ളാനിങ്ങും അങ്ങനെയല്ലേ? നിങ്ങൾ മുണ്ടുമുറുക്കിയുടുത്താൽ മക്കൾക്ക് നന്നാകാമെന്ന്!

പ്രത്യയശാസ്ത്രം മരിക്കുന്നുവെന്ന് നാം തുടർച്ചയായി കേൾക്കുന്നു. ലോകാവസാനം എന്നാൽ പ്രളയമാണ്; ബിബ്ളിക്കൽ പ്രളയം. നികുതി കൊടുക്കാതിരുന്നാൽ നിയമമില്ലാതാവില്ല. പ്രകൃതിയിലേക്ക് മടങ്ങുകയെന്നതും ആവർത്തിക്കപ്പെടുന്നു. ബുദ്ധന്റെ ദർശനങ്ങൾക്ക് ആയിരം കൊല്ലമാണ് ആയുസ്സ് പ്രഖ്യാപിച്ചത്. കമ്മ്യൂണിസത്തിന് എഴുപതു കൊല്ലമാണെന്ന് ഇപ്പോൾ വേറൊരു കൂട്ടർ.

## 'പരാജയപ്പെട്ട ദൈവം'

പരാജയപ്പെട്ട ദൈവ'ത്തെക്കുറിച്ച് പ്രചാരണങ്ങൾ അഴിച്ചുവിട്ട കാലയളവിനുശേഷമാണ് കമ്മ്യൂണിസ്റ്റു പാർട്ടി ഇവിടെ വളർന്നത്; കേരളത്തിലും ബംഗാളിലും മറ്റും ശക്തമായി ത്തന്നെ. സ്റ്റീഫൻ സ്പെൻഡറും മറ്റും സോവിയറ്റ് സമുദായത്തിലെ വൈകൃതമായി ഉയർത്തിയത് സ്വാതന്ത്ര്യത്തിന്റെ പ്രശ്നമായിരുന്നല്ലോ? സോവിയറ്റ് യൂണിയനിലെ ഇപ്പോഴത്തെ ഒരു പ്രശ്നവും സ്വാതന്ത്ര്യത്തെ ച്ചൊല്ലിയല്ല. ഭക്ഷണമായിരുന്നു പ്രശ്നം. ദാരിദ്ര്യമല്ല, ഉപഭോഗവസ്തുക്കളുടെ ദാരിദ്ര്യമാണ് അവിടെ കുഴപ്പമുണ്ടാക്കിയത്.

ഉപഭോഗോല്പന്നങ്ങളുടെ ചെലവിൽ യുദ്ധച്ചെലവും ശീതയുദ്ധസന്നാഹങ്ങളും സോവിയറ്റ് യൂണിയന് നടത്തേണ്ടിവന്നു. ഇതേ സ്ഥിതി അമേരിക്കയിലും സംഭവിച്ചുകൊണ്ടിരിക്കയാണ്. ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയാണവിടെ. ജെ.കെ. ഗാൽബ്രെയ്ത്തും ഇ.ജെ. ഹോബ്സ്ബാമും മറ്റും അത് ആവർത്തിച്ച് ഓർമ്മപ്പെടുത്തുന്നുണ്ടല്ലോ? സ്വന്തം ജനങ്ങളെ നിഷേധിച്ചുകൊണ്ടാണ് അമേരിക്ക ആയുധവ്യാപാരം നടത്തുന്നത്.

സി.എ.എ. ആണ് മനുഷ്യസ്വാതന്ത്ര്യത്തിന് ഇപ്പോൾ ഗ്യാരണ്ടി നിൽക്കുന്നത്. എന്തൊരു വിരോധാഭാസം. സി.ഐ.എ. അലവൻസിന്റെ പേരാണ് ഇന്ന് സ്വാതന്ത്ര്യം! അത് തിരിച്ചറിഞ്ഞ സ്റ്റീഫൻ സ്പെൻഡർ രാജി വച്ചില്ലേ? പ്രത്യയശാസ്ത്രത്തിന്റെ അന്ത്യം പ്രവചിച്ചവരും ദൈവം മരിച്ചെന്ന് വിലപിച്ചവരും പുതിയ ആശയങ്ങളെയും ദൈവങ്ങളെയും ഉയർത്തിക്കാട്ടിക്കൊണ്ടേയിരിക്കുന്നു; സ്വയം സംരക്ഷണത്തിനുവേണ്ടി. കല കലയ്ക്കുവേണ്ടി എന്ന പ്രചാരണം പോലും അതാണല്ലോ?

## ഹ്യൂമനിസം

യൂറോപ്യൻ ഹ്യൂമനിസം ദൈവത്തെ കേന്ദ്രസ്ഥാനത്തുനിന്ന് കുടിയിറക്കുകയും അവിടെ മനുഷ്യനെ പ്രതിഷ്ഠിക്കുകയും ചെയ്തു. ദൈവത്തിൽ നിന്ന് പുറത്തു കടക്കാനാണ് പഴയ ഹ്യൂമനിസ്റ്റുകൾ ആവശ്യപ്പെട്ടത്. ഇപ്പോഴത്തെ ഹ്യൂമനിസ്റ്റുകൾ കമ്മ്യൂണിസത്തിൽ നിന്ന് പുറത്തുകടക്കാൻ പറയുന്നു. 1940 കളിൽ ഇതൊരു സജീവ ചർച്ചാവിഷയമായി വന്നപ്പോൾ ഞങ്ങൾ മനുഷ്യന്റെ ചേരിയിലാണെന്നാണ് ചിലർ പറഞ്ഞത്. ഹ്യൂമനിസം യാഥാർത്ഥ്യമാകണമെങ്കിൽ പണമാണ് ദൈവമെന്ന മുതലാളിത്തത്തിന്റെ പാഠത്തെ പിന്തള്ളണം. മൂലധനം പിടിച്ചടക്കി വീതിക്കണം. വാസ്തവത്തിൽ വ്യവസ്ഥയെ നിലനിർത്താനുള്ള മറയാണിന്ന് ഹ്യൂമനിസം. മുതലാളിത്തത്തെ നശിപ്പിക്കുന്നില്ലെങ്കിൽ ഹ്യൂമനസിസത്തിന് അർത്ഥമുണ്ടാകില്ല. ജീവകാരുണ്യപ്രവർത്തനങ്ങൾ ഉപരിതലത്തെ മാത്രമെ സ്പർശിക്കുന്നുള്ളൂ. യാഥാർത്ഥ്യത്തോടുള്ള ക്ഷമാപണമാണിത്. സംഭാവനകൊണ്ട് സമത്വമുണ്ടാവില്ലല്ലോ? ലോട്ടറി ടിക്കറ്റ് സോഷ്യലിസമാണെന്ന് ആരെങ്കിലും പറയുമോ? സമുദായത്തെ തന്നെ മാറ്റുകയല്ലാതെ മറ്റ് പോംവഴിയൊന്നുമില്ല.



***ഒരു സാഹിത്യചിന്തകനായിട്ടാണ് എം.എൻ. വിജയൻ രംഗത്തു വന്നത്. ഇന്ന് അദ്ദേഹം മനുഷ്യനുമായി ബന്ധപ്പെട്ട എല്ലാ വിഷയങ്ങളെക്കുറിച്ചും ചിന്തിക്കുന്നു. അദ്ദേഹത്തിന്റെ ആശയങ്ങൾ അപൂർവതകൊണ്ടും നവ്യതകൊണ്ടും മൗലികമായിത്തീരുന്നു. ആ ഒറ്റയാന്റെ ആശയലോകത്തിലൂടെ ഒരു ആരാധകന്റെ യാത്ര.***

## ഹിന്ദുവർഗീയത

അധികാരത്തിനുള്ള കുറുക്കുവഴിയാണിന്ന് വർഗീയവാദം. തൊഴിലാളി വർഗത്തെ സംഘടിപ്പിക്കുന്നതിന് ബദലായുള്ള സംഘടിപ്പിക്കലാണത് മുതലാളി-തൊഴിലാളി ബന്ധമാണ് യാഥാർത്ഥ്യമെങ്കിലും ജാതി-മതം-ജന്മം കൊണ്ടുള്ള വ്യക്തിത്വം യാഥാർത്ഥ്യമായി കരുതാൻ അവ അനുശീലിപ്പിക്കുന്നു. ഭാഷ ഉപയോഗിക്കുക എന്നപോലെ സ്വാഭാവികമാണ് മതത്തെ ഉപയോഗിക്കുക. എല്ലാ ഫാസിസ്റ്റ് പ്രസ്ഥാനങ്ങൾക്കും മാസ് അപ്പീലിങ്ങ് ഒരു തന്ത്രമാണ്.

ട്രേഡ് യൂണിയനുകൾ ഫാസിസത്തിന്റെ വളർച്ചയിൽ ആവശ്യമാണെന്നും പിന്നെ അത് പിരിച്ചുവിടാമെന്നും ഹിറ്റ്ലർ മെയ്ൻ കാംഫിൽ പറയുന്നുണ്ട്. മുസോളിനി അങ്ങനെ ചെയ്തു. ഇവിടെ ആർ.എസ്.എസ്സിന്റെ തൊഴിലാളി സംഘടനയായ ബി.എം.എസ്. ആ നിലയിലാണ് സംഘടിപ്പിക്കപ്പെട്ടിരിക്കുന്നത്. വൈഷ്ണവ പ്രസ്ഥാനം ഇന്ത്യയിൽ പ്രയോഗിച്ച തന്ത്രങ്ങൾ വീണ്ടും അവതരിച്ചിരിക്കുന്നു. പൂർണ്ണമായ നീതിക്കുവേണ്ടി വാദിക്കുക, പ്രയോഗികമായി, ഈ ആശയങ്ങളിൽ നിന്ന് ബോധപൂർവ്വം അകലുക ഇതാണ് ഇന്ത്യയിലെ വർഗീയ രാഷ്ട്രീയത്തിന്റെ മുഖം.

കായികസംഘടനയുടെ ഉത്ഭവവും ഹിറ്റ്ലറിൽ നിന്ന് പ്രചോദനമുൾക്കൊണ്ടാണ്. ഗീത പഠിച്ചിട്ട് ഉണ്ടാകുന്നതിനേക്കാൾ വലിയ ഐക്യം ശാരീരിക പ്രദർശനത്തിലൂടെ സാധ്യമാകും. കായിക പിന്നോക്കാവസ്ഥകൊണ്ടാണ് ഇന്ത്യക്ക് വിദേശികൾക്ക് മുമ്പിൽ തലകുനിക്കേണ്ടിവന്നതെന്ന പ്രചാരണത്തിനടിസ്ഥാനം ഇതാണ്.

കായിക സംഘടനാ രൂപീകരണത്തിന് രണ്ടു ലക്ഷ്യമാണുള്ളത്. 1) ശാരീരിക ചലനം കൂട്ടബോധം സൃഷ്ടിക്കും. 2) ശാരീരികശക്തി ആത്മവിശ്വാസം ഉണർത്തിവിടുകയും ചെയ്യും. നാസി പാർട്ടിയുടെയും ഹിറ്റ്ലറുടെ സംഘടനാ മോഡലിലുമാണ് ബി.ജെ.പി.യും ആർ.എസ്.എസ്സും സംഘടിപ്പിക്കപ്പെട്ടിട്ടുള്ളത്. ഹിറ്റ്ലറുടെ മെയ്ൻ കാംഫും ഗോൾവാഡ്കറുടെ വിചാരധാരയും ഒരേ രീതിശാസ്ത്രമാണ് പങ്കിടുന്നത്.

ജാതി വ്യവസ്ഥയെ ഈശ്വരപ്രിയമായ വ്യവസ്ഥയായി വ്യാഖ്യാനിക്കുന്നു. വ്യാസാ സൊസൈറ്റി എന്നാണ് മുക്കുവ സംഘടനയ്ക്ക് പേരിട്ടിരിക്കുന്നത്. പ്രാദേശിക ദേവന്മാരെ ആര്യ ദേവന്മാരാക്കുകയാണ്. ചരിത്രം വളച്ചൊടിക്കുകയും ചെയ്യുന്നു. മിത്തുകളെ തകർക്കുന്നതിനേക്കാൾ നല്ലത് അത് വിലയ്ക്കുവാങ്ങുകയാണെന്ന തന്ത്രവും അവർ പരീക്ഷിക്കുന്നു.

## ഗാന്ധിസം

സാംസ്ക്കാരികമായ ഒത്തുതീർപ്പുകളാണ് ഗാന്ധിസം ഇന്ന്. ഗാന്ധിജിയുടെ ആശയങ്ങളിലെ എല്ലാ ഇനങ്ങളും പണ്ടേ ഉപേക്ഷിക്കപ്പെട്ടു. ഗാന്ധിയൻ സമ്പദ്വ്യവസ്ഥ

മുതൽ ഗാന്ധിസത്തിൻെറ എല്ലാ സ്ഥാപനങ്ങളും വഴിയാധാരമാക്കപ്പെട്ടു. റിബേറ്റിൽ വിൽക്കുന്ന ഒരിനമാണ് ഇവിടെ ഗാന്ധിസം. കാടുവെട്ടുമ്പോൾ നാഗത്താൻമാരെ കുടിയിരുത്തുന്നതുപോലെ, ഗാന്ധിസത്തെയും ഗാന്ധിയൻമാർ മൂലയ്ക്കിരുത്തി. നൂറുപശുക്കളെ ഭക്ഷണം കൊടുക്കാതെ ആലയിൽക്കെട്ടി നാം അഹിംസയെക്കുറിച്ച് പറയുന്നു. 'ധർമ്മം ധർമ്മക്കാരനുമായിപോലും' എന്ന് വൈലോപ്പിള്ളി പറഞ്ഞത് ഇതുകൊണ്ടാണ്.

രാഷ്ട്രീയ-സാമ്പത്തികാധികാരങ്ങളുടെ. കേന്ദ്രീകരണത്തെ ഗാന്ധിജി ഭയന്നിരുന്നു. അദ്ദേഹത്തിൻെറ ആ സങ്കല്പനങ്ങളെ കൊല്ലാതെ മൂലയ്ക്കിരുത്തിയിരിക്കുന്നു. വാസ്തവത്തിൽ അതുതന്നെയാണല്ലോ പ്രശ്നങ്ങൾക്കുള്ള ഇന്ത്യൻ പരിഹാരമാർഗം.

നിരന്തരമായ വിലയിടിവ് ഇന്ത്യയിൽ ഗാന്ധിസത്തിനാണുണ്ടായിട്ടുള്ളത്. ഗോർബചേവ് കമ്മ്യൂണിസം ഉപേക്ഷിച്ചതുപോലെ,



എം.എൻ. വിജയൻ

ഇന്ത്യയിൽ ഗാന്ധിയൻമാരാണ് ഗാന്ധിസം ഉപേക്ഷിച്ചത്. ഗോർബചേവിനേക്കാളും റഷ്യയേക്കാളും വേഗത്തിലായിരുന്നു അതെന്നു മാത്രം.

## സോഷ്യൽ ഡെമോക്രസി

ഇത് അന്ധമായ ഒരു ആക്ഷേപപ്രചാരണമാണ്. ഇവയെല്ലാം നമ്മളോടിത് പറയുന്നതിനുമുമ്പ് കമ്മ്യൂണിസ്റ്റുകാർ ജനാധിപത്യരീതിയിലൂടെ ഇവിടെ സംസ്ഥാന ഭരണത്തിലെത്തിയിരുന്നു. ഏതു മാനദണ്ഡത്തിൻെറ വെളിച്ചത്തിലായാലും കമ്മ്യൂണിസ്റ്റ് പാർട്ടി തന്നെയാണ് ഏറ്റവും ജനാധിപത്യപരം. പതിറ്റാണ്ടുകളായി തിരഞ്ഞെടുപ്പില്ലാത്ത സംഘടനയിൽ ഒരു ദിവസം ഒരാൾ പ്രധാനമന്ത്രിയായി കയറിവരുന്നു. ഇതിനെ ജനാധിപത്യമെന്ന് വിളിക്കാൻ നാം ഒരു മടിയും കാണിക്കുന്നില്ല. എന്നിട്ട് സോവിയറ്റ് യൂണിയനിൽ ജനാധിപത്യമില്ലെന്ന് പറയുക. നല്ല തമാശ! ഇന്ത്യക്കാരനുമാത്രം പറ്റിയ ആത്മവഞ്ചന. ഏതെങ്കിലും രാജാവ് ഭരിക്കണമെന്നുള്ള വഴി നമ്മുടെ അടിമ മനോഭാവത്തിൻെറ നിദർശനമാണ്.

## പരിസ്ഥിതി രാഷ്ട്രീയം

ചില വേളകളിൽ ശാസ്ത്രവും മതമാകുന്നു. ശാസ്ത്രം അറിവ് മാത്രമാണ്, പൂർണ്ണമായ സമാന്തരജീവിത വ്യവസ്ഥയാകുന്നില്ല. മനുഷ്യൻ പ്രകൃതിയിൽ ജീവിക്കുകയും പ്രകൃതിയെ ഹ്യൂമനൈസ് ചെയ്യുകയുമാണ്. പ്രകൃതിയുമായുള്ള മുതലാളത്തിൻെറ ബന്ധം ചൂഷണത്തിൻേറതാണ്. ഗ്രീൻ പൊളിറ്റിക്സ് മുതലാളിത്ത ഉൽപ്പാദന ബന്ധത്തെയും ചൂഷണത്തെയും സംബന്ധിക്കുന്ന വിമർശനമാകാതെ തരമില്ല. എണ്ണ കുറച്ച് കുഴിച്ചെടുത്ത് വില കൂട്ടുകയെന്നത് ഹ്യൂമൻ ബാലൻസ് അല്ല. അത് മുതലാളിത്ത ബാലൻസാണ്.

പ്രകൃതിരാഷ്ട്രീയം അല്ലെങ്കിൽ പരിസ്ഥിതി രാഷ്ട്രീയം പക്ഷികളെയും കുളത്തെയും പറ്റി മാത്രം ഉൽക്കണ്ഠപ്പെടുന്നതാവരുത്. മുതലാളിത്ത താൽപ്പര്യം മനുഷ്യതാൽപ്പര്യവുമായി വൈരുധ്യത്തിലാണ്. ലാഭോത്തേജിതമായ മുതലാളിത്ത വ്യവഹാരങ്ങൾ പരിക്ഷണങ്ങളെ വികൃതപ്പെടുത്തുന്നു.

പരിസ്ഥിതി രാഷ്ട്രീയം ചിലർക്ക് ആത്മാർത്ഥമാണ്, മറ്റു ചിലർക്കാകട്ടെ അത് ബോധപൂർവ്വമാണ്. കാടിനെ നശിപ്പിച്ച് നാടിനെക്കുറിച്ച് പറയുകയെന്ന പുതിയ തന്ത്രം നമ്മുടെ മുന്നിലുണ്ടല്ലോ?

## മാധ്യമമർദ്ദനം

മാധ്യമങ്ങൾ പെയ്തുകൊണ്ടിരിക്കുന്ന പെരുമഴയിൽ നിന്നും ഒരു കുടയും നമ്മെ രക്ഷിക്കാതായിട്ടുണ്ട്. മതവും ധനവും നീതിയും സംസ്കാരവും മാത്രമല്ല മനുഷ്യനിർമ്മിതമായതെന്തും ചൂഷണത്തിൻെറയും മർദ്ദനത്തിൻെറയും ഉപകരണമാക്കാമെന്നും അനുഭവം നമ്മെ പഠിപ്പിക്കുന്നുണ്ട്. വാർത്തകൾ എത്തിക്കുകയാണ് മാധ്യമങ്ങളുടെ ലക്ഷ്യമെങ്കിലും ഇന്ന് അവയുടെ ഫലം ഇച്ഛകൾ ഉല്പാദിപ്പിക്കുകയാണ്. ആഗ്രഹങ്ങൾ നിർമ്മിക്കാനുള്ള, കൊതിപ്പിക്കാനുള്ള യന്ത്രങ്ങളായി മാധ്യമങ്ങൾ മാറിക്കൊണ്ടിരിക്കുന്നു.

ഇന്ത്യയിലെ വലിയ പത്രങ്ങളുടെ താളുകളിൽ അമ്പത്തഞ്ച് ശതമാനത്തിലധികം പരസ്യത്താളുകളാണ്. വാർത്തകളും പത്രാധിപരുടെയും വായനക്കാരുടെയും പരാതികളും ചേർത്താൽ ബാക്കി നാല്പത് നാല്പത്തഞ്ച് ശതമാനമേ വരൂ. തുടർച്ചയായ പരസ്യപ്രവാഹത്തിലൂടെ ജനങ്ങൾ ഒന്നും ഏശാത്ത അവസ്ഥയിലാണ്. പല കമ്പനികളും ജനങ്ങളെ പരസ്യങ്ങളിലൂടെ ചൂഷണം ചെയ്യുന്നതോടൊപ്പം തന്നെ പരസ്യം ചെയ്ത് നശിച്ചുപോവുകയുമാണ്. തീവണ്ടിസ്റ്റേഷനിൽ കിടക്കുറങ്ങുന്ന പട്ടിയുടെ നിസ്സംഗതയാണ് ഈ പരസ്യപ്രവാഹങ്ങളോട് പലർക്കും. പത്രങ്ങൾ സത്യത്തിൽ മുഖംമൂടികളാകരുതെന്നും സാർവലൗകികമാധ്യമ സങ്കേതങ്ങൾ തമസ്കരണത്തിനും വക്രീകരണത്തിനും സർഗശക്തിയെ നിസ്തേജമാക്കുന്ന ഉപഭോഗ സംസ്കാരത്തിനും കൂട്ടുനിൽക്കരുതെന്നും വിളിച്ചു പറയാൻ സമയമായിരിക്കുന്നു.

## നവഫാസിസം

ജർമ്മനിയിലും ഇറ്റലിയിലുമെല്ലാം പുത്തൻ ഫാസിസ്റ്റു മുന്നേറ്റങ്ങളുടെ സൂചനകൾ ഉള്ളതായി വാർത്തകൾ കാണിക്കുന്നു. ജനാധിപത്യത്തിൻെറ ആഭ്യന്തര വൈരുദ്ധ്യമാണിത്. ജനാധിപത്യ വിരുദ്ധർക്കും അതിനുള്ളിൽ വളരാം. രണ്ടാം ലോക മഹായുദ്ധകാലത്ത് ഇന്ത്യയിലെ ചെറുപ്പക്കാരിലൊരു വിഭാഗം ഹിറ്റ്ലറെ ആരാധിച്ചിരുന്നു. ഒരിക്കലും തോല്പിക്കാനാവാത്ത ശക്തിയുടെ പ്രതീകമായി ഹിറ്റ്ലർ അന്ന് ഉയർത്തപ്പെടുകപോലും ചെയ്തു. ഇന്ന് സൂപ്പർ ബോയ്മാർ ഉയർന്നുവരുന്നുണ്ട്. അതാണ് മൊട്ടത്തലയൻമാരായ നവ ഫാസിസ്റ്റ് യുവാക്കളുടെ പ്രകടനങ്ങൾ അടിവരയിടുന്നത്.









# പിറവി



തെക്കേ വീട്ടിൽ ഒരു നീലനക്ഷത്രം:
കുരിശിലേറിയവൻെറ
ആഴമേറിയ കണ്ണുകൾപോലെ.

പുല്ലിനെയും പുഴുവിനെയും അത്
ആകാശവുമായി കോർത്തിണക്കുന്നു.
വെള്ളശ്ശംഖുപുഷ്പത്തിൻെറ ധമനികളിൽ
മേഘങ്ങളുടെ നീലരക്തം നിറയ്ക്കുന്നു
മുറ്റത്തെ മണൽപ്പരപ്പിനെ
മലഞ്ചെരിവിലെ തടാകമാക്കുന്നു
വീട്ടുവരാന്തയെ മുന്തിരിത്തോപ്പാക്കുന്നു
ചുട്ടുപൊള്ളുന്ന ഹൃദയങ്ങളെ
സ്നേഹത്തിൻെറ നീലക്കുഴമ്പുകൊണ്ടു
തണുപ്പിക്കുന്നു

വടക്കേവീട്ടിൽ ഒരു ചുകപ്പുനക്ഷത്രം:
കുരിശിലേറിയവൻെറ
നിറഞ്ഞ ഹൃദയം പോലെ

ചന്ദ്രനെയും സപ്തർഷികളെയും അത്
ഭൂമിയുമായി കോർത്തിണക്കുന്നു
വേലിയിലെ മുള്ളുകളിൽ
ചെമ്പരത്തികൾ വിടർത്തുന്നു
പ്രാവിൻെറ ചിറകുകളിൽ
വേഗത്തിൻെറ അഗ്നിനിറയ്ക്കുന്നു
കുഞ്ഞുങ്ങളുടെ വായിൽ
ചെറിപ്പഴങ്ങളിട്ടുകൊടുക്കുന്നു
രാത്രിയുടെ ജലപ്പരപ്പിൽ
താമരകളുണർത്തുന്നു
ഹേമന്തം മരവിപ്പിച്ചഭൂമിയെ
ത്യാഗത്തിൽ ചുട്ടുചുകപ്പിച്ച്
വസന്തത്തിനുപാകമാക്കുന്നു

നമ്മുടെ വീട്ടിൽ അവിശ്വാസിയുടെ
കറുപ്പുനക്ഷത്രം:

കിഴക്കേ വീട്ടിലെ മഞ്ഞനക്ഷത്രം
മൂടൽമഞ്ഞിനെ മുഴുപ്പൊന്നാക്കുമ്പോൾ
പടിഞ്ഞാറേ വീട്ടിലെ പച്ചനക്ഷത്രം
സ്വർഗ്ഗത്തിലേക്ക് ഇലകളുടെ കോവണിപണിയുമ്പോൾ,
നമ്മുടെ മുറ്റത്ത് ഒരമാവാസി വിരിയുന്നു
ഇരുട്ടിൻെറ കാക്കകളിരമ്പുന്നു
ഒരു കറുത്തദേവത നമ്മെ ഭരിക്കാനിറങ്ങിവരുന്നു
അവൾ നമ്മുടെ കണ്ണുപൊട്ടിക്കുന്നു
നമ്മിൽ പകനിറയ്ക്കുന്നു
നമ്മുടെ സ്വപ്നങ്ങളെ രാഹു ഗ്രസിക്കുന്നു.

'ആഹ്ളാദിക്കൂ', കുയിലുകൾ പാടുന്നു
'ആഹ്ളാദിക്കൂ', പൂവുകൾ നുരയുന്നു
'ആഹ്ളാദിക്കൂ', കടലുകൾ പതയുന്നു

പടക്കങ്ങൾക്കും പൂത്തിരികൾക്കുമിടയിലിരുന്ന്
ഞാനൊരു കറുത്ത മത്താപ്പുകത്തിക്കുന്നു:

ഈ പിറവി ക്രിസ്തുവിൻേറതല്ല.

8 -ാം പേജിൽനിന്നും തുടർച്ച

പ്രസ്താവനകളിറക്കി—ഭരണരംഗത്തെ സ്തംഭനത്തിൽ ഖേദം രേഖപ്പെടുത്തിക്കൊണ്ട്. ഫലത്തിൽ ആൻറണി ഗ്രൂപ്പിനെ സഹായിക്കുന്നതായിരുന്നു ആ നിലപാടെങ്കിലും, മുഖ്യമന്ത്രിക്കെതിരെ ഉണ്ടായ മറ്റു ചില പരാതികളാണ് ഒരു പരസ്യപ്രസ്താവനയ്ക്ക് അവരെ പ്രേരിപ്പിച്ചത്. സ്വന്തം നിലയിൽ തീരുമാനങ്ങളെടുത്ത് മുന്നോട്ടു പോകാൻ വയ്യാത്ത സാഹചര്യത്തിലാണ് ലീഗ് മന്ത്രിമാർ. വ്യവസായരംഗത്ത് പുത്തൻ ചലനങ്ങൾ ഉണ്ടാകുമെന്ന് പ്രതീക്ഷ ഉണർത്തിയെങ്കിലും അതൊന്നും സഫലമാക്കാൻ ലീഗ് മന്ത്രിക്ക് കഴിഞ്ഞിരുന്നില്ല. മുഖ്യമന്ത്രിയേക്കാൾ സൂപ്പർ മുഖ്യമന്ത്രിയായി പ്രവർത്തിച്ചിരുന്ന ചീഫ് സെക്രട്ടറിയുടെ പ്രവർത്തനശൈലിയോടായിരുന്നു ലീഗ് മന്ത്രിമാരുടെ നീരസം. അത് നേരിട്ട് പ്രകടിപ്പിക്കാതെ, മറ്റൊരു വിധത്തിൽ അവർ രേഖപ്പെടുത്തിയതായിരുന്നു ഭരണത്തെപ്പറ്റിയുള്ള അതൃപ്തി പ്രകടിപ്പിക്കൽ.

ഇതിനിടയിൽ ആൻറണി ഗ്രൂപ്പിൽപ്പെട്ട പതിനെട്ടു എം.എൽ.എ. മാർ ഭരണത്തിൽ നിന്നും മാറിനിൽക്കുമെന്ന് ചിലർ പ്രചരിപ്പിച്ചു. ഉമ്മൻചാണ്ടിയുടെ നേതൃത്വത്തിൽ മുസ്ലിം ലീഗുമൊത്ത് ആൻറണിഗ്രൂപ്പ് മന്ത്രിസഭ രൂപീകരിക്കുമെന്നും മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി ഉൾപ്പെടുന്ന പ്രതിപക്ഷം അതിനെ പുറത്തുനിന്ന് പിന്താങ്ങുമെന്നും അവർ കണക്കുകൾ ഉദ്ധരിച്ച് പറഞ്ഞു. പക്ഷേ അതൊരു ചാപിള്ളയായിരുന്നുവെന്ന് വളരെ വേഗം തെളിഞ്ഞു. പ്രധാന കാരണം, വഴിപിരിയാനുള്ള മുസ്ലിം ലീഗിൻെറ വൈമനസ്യമായിരുന്നു. കോൺഗ്രസ്സുകാർ തമ്മിൽ അടിക്കുന്നതിൽ ഇടപെടുന്നതേ ശരിയല്ലെന്ന് ഒരുവിഭാഗം ലീഗുകാർക്ക് അഭിപ്രായമുണ്ടായിരുന്നു. പ്രതിപക്ഷങ്ങളുടെ പിന്തുണയോടെ ഭരണം നടത്തുന്നതിനോടും ആ വിഭാഗത്തിന് എതിർപ്പുണ്ടായിരുന്നു. കാത്തിരുന്നു കാണാം എന്ന സമീപനം ലീഗ് കൈക്കൊണ്ടതോടെ ബദൽ മന്ത്രിസഭാ രൂപീകരണശ്രമം തണുത്തുറഞ്ഞിരിക്കുകയാണ്. എന്നാൽ എപ്പോൾ വേണമെങ്കിലും അത് സജീവമാകാവുന്നതേയുള്ളൂ.

കരുണാകര പക്ഷക്കാർ ഈ നീക്കങ്ങൾ അറിഞ്ഞിട്ടുണ്ടെന്നു തന്നെയല്ല, മറുമരുന്നു പ്രയോഗിക്കാനും തുടങ്ങിയിട്ടുണ്ട്. അതിലൊന്ന് ലീഗിനെ കൂടുതൽ അടുപ്പിക്കാനുള്ള ശ്രമമാണ്. ലീഗിനെ വിട്ടൊരു കളിക്ക്, ഏതായാലും കരുണാകരൻ തയ്യാറാകുകയില്ലെന്ന് ഏവർക്കും അറിവുള്ളതാണ്. ആ സ്വാധീനത്തിൽനിന്നും ലീഗിനെ മാറ്റിയെടുക്കാൻ ആർക്ക് കഴിയും? അതിനെ ആശ്രയിച്ചിരിക്കയാണ് സംസ്ഥാന രാഷ്ട്രീയത്തിൻെറ ഭാവി.

### നിയമസഭയിലെ കക്ഷിനില

| | |
|---|---|
| കോൺഗ്രസ് | 55 |
| മുസ്ലിം ലീഗ് | 18 |
| കേരള കോൺ. (എം.) | 10 |
| കേരള കോൺ. (ബി.) | 2 |
| സി.എം.പി. | 1 |
| എൻ.ഡി.പി. | 2 |
| മാർക്സിസ്റ്റ് പാർട്ടി | 30 |
| സി.പി.ഐ. | 12 |
| ജനതാദൾ | 3 |
| കേരള കോൺ. (ജെ.) | 1 |
| കോൺഗ്രസ് (എസ്) | 2 |
| ആർ.എസ്.പി. | 2 |
| സ്വതന്ത്രൻ | 1 |

# കൊടും ഭീകരൻ

എൻ. പ്രഭാകരൻ





ഒളിച്ചും വളച്ചും പറയാൻ എനിക്കറിയില്ല. 'നേരെ വാ, നേരോ പോ' അതാണെന്റെ രീതി. ഡോക്ടർക്കും അതാണ് സൗകര്യം. എന്നെ അനുനയിക്കുകയോ, ഭീഷണിപ്പെടുത്തുകയോ, ഹിപ്നോട്ടൈസ് ചെയ്യുകയോ ഒന്നും വേണ്ട. ഉള്ള കാര്യം ഉള്ളതുപോലെ ഞാൻ പറഞ്ഞുതരാം. സമയം ലാഭം, വാചകം ലാഭം, അദ്ധ്വാനം ലാഭം. ചികിൽസ വേണോ വേണ്ടയോ എന്ന് തീരുമാനിക്കേണ്ടത് താങ്കളാണ്. എനിക്കാണെങ്കിൽ എന്നെക്കുറിച്ച് യാതൊരു സംശയവുമില്ല. ഞാൻ മനസ്സുകൊണ്ടും ശരീരംകൊണ്ടും പൂർണ്ണ ആരോഗ്യവാനാണ്. എന്നുവച്ച് എന്റെ ഭാര്യയും കുട്ടികളും അയൽക്കാരും സുഹൃത്തുക്കളും ഇത്രയുമൊക്കെ മിനക്കെട്ടത് വെറുതെയാകേണ്ട. ഇഞ്ചക്ഷൻ വെക്കാം, ഗുളിക വിഴുങ്ങാം, അടിയോ ഇടിയോ എന്താണെന്നുവച്ചാൽ അതും സഹിക്കാം.

ഇലക്ഷൻ നടന്നത് രണ്ടുമാസം മുമ്പാണെന്നത് ഡോക്ടർക്കോർമ്മയുണ്ടല്ലോ. അസംബ്ളിയിലേക്കും പാർലമെന്റിലേക്കും ഒന്നിച്ച്. കടപ്പുറത്ത് ഒരു സ്കൂളിലായിരുന്നു എനിക്ക് ഡ്യൂട്ടി. സെക്കന്റ് പോളിംഗ് ഓഫീസർ. ഇൻഡലിബിൾ ഇങ്ക് കൈകാര്യം ചെയ്യുന്ന ആൾ. ഉച്ചവരെ കനത്ത പോളിംഗ് ആയിരുന്നു. പിന്നെപ്പിന്നെ സംഗതി മന്ദഗതിയിലായി. പുറത്തിറങ്ങിനിന്ന് ഒരു സിഗരററ് വലിച്ചാലോ എന്നാലോചിക്കയായിരുന്നു. അപ്പോഴാണ് ഒരു പെൺകുട്ടിയുടെ വരവ്. സുന്ദരിയായിരുന്നു. അവൾ ഇടതുകയ്യിലെ ചൂണ്ടുവിരലിന് പകരം നടുവിരലാണ് നീട്ടിക്കാണിച്ചത്. മററെന്തോ ഓർത്തുപോയ ഞാൻ മഷിവെച്ചു കൊടുക്കുകയും ചെയ്തു. പോളിംഗ് ഏജൻറുമാരിലൊരുത്തൻ അത് കണ്ടുപിടിച്ചു. ''എവിടെ നോക്കിയാടാ കുത്തുന്നത്?'' അവൻ ചാടിയെണീററു. എതിർചേരിയിലുള്ളവരും ചാടിയെണീററു. കശപിശയായി. ഉന്തും തള്ളുമായി. ചന്തപ്പറമ്പിനേക്കാൾ കഷ്ടമായി. ഇടയിലൊരുത്തൻ എന്റെ നേർക്ക് വിരൽചൂണ്ടി പറഞ്ഞു ''സ്വബോധം വേണെടോ, സ്വബോധം''. ''—ബോധം'' ഞാനൊരശ്ളീലം പറഞ്ഞുപോയി. പിന്നെ പറയാനുണ്ടോ? പുള്ളിപ്പുലി ചാടിവീഴുംപോലെ അവൻ എന്റെ മേൽ ചാടിവീണു. വാതിൽക്കൽ നിന്നിരുന്ന പൊലീസുകാരൻ ഓടിവന്നില്ലായിരുന്നെങ്കിൽ എന്റെ ശവം വീണേനെ. പ്രിസൈഡിംഗ് ഓഫീസർ പാവമൊരു ഹിന്ദിമാഷായിരുന്നു. അയാൾ പലവട്ടം വന്ന് മാപ്പുപറഞ്ഞിട്ടാണ് സ്ഥിതിഗതികൾ ശാന്തമായത്.

പിറേറ ദിവസം കൗണ്ടിംഗ്. അന്നുമെനിക്ക് ഡ്യൂട്ടിയുണ്ടായിരുന്നു. അമ്മയ്ക്ക് സുഖമില്ലെന്ന് കമ്പിയടിച്ച് ഞാൻ രക്ഷപ്പെട്ടു. പിന്നെ ഒരാഴ്ചത്തെ ലീവുമെടുത്തു. എല്ലാം കഴിഞ്ഞ് കുളിച്ച് കുപ്പായമിട്ട് ഓഫീസിലെത്തിയ ദിവസംതൊട്ടാണ് കുഴപ്പം എന്ന് മററുള്ളവരൊക്കെ പറയുന്ന സംഗതിയുടെ തുടക്കം. കൃത്യമായ തീയതി, സ്ഥലം, സമയം എല്ലാം എനിക്കോർമ്മയുണ്ട്. അംബികാ ഓയിൽമിൽസിന്റെ മച്ചുംപുറത്ത് ഞങ്ങളുടെ യൂണിയനാപ്പീസ്. സമയം വൈകുന്നേരം ആറുമണി. യൂണിയന്റെ അടിയന്തിരയോഗം. അജണ്ടയിലെ ആദ്യത്തെ ഇനം ഞങ്ങളുടെ താലൂക്ക് സെക്രട്ടറിയുടെ മേൽ ജില്ലാ കമ്മിററി കൈക്കൊണ്ട ശിക്ഷാനടപടിയെക്കുറിച്ചുള്ള വിശദീകരണം. ഉച്ചയ്ക്ക് മുമ്പേ സ്ഥലത്തെത്തി പലേടത്തും ചുററിക്കറങ്ങി വന്ന ജില്ലാ സെക്രട്ടറി സൂചിവീണാൽ കേൾക്കുന്ന നിശ്ശബ്ദതയ്ക്കുമേൽ മൗനത്തിന്റെ കുടമുടച്ചു. (ഒരു സാഹിത്യം പറഞ്ഞുപോയി; ഡോക്ടറത് ക്ഷമിക്കണം.)

ജില്ലാ സെക്രട്ടറി ആള് ചില്ലറക്കാരനല്ല. ഇരുത്തംവന്ന പ്രകൃതം. അഹന്തയും പുച്ഛവും നിറഞ്ഞ ശബ്ദം. മുന്നിലിരിക്കുന്നവരെല്ലാം വിഡ്ഢികളാണെന്ന് കരുതാനുള്ള കഴിവ്. ആരെയും ഇരുത്തിക്കളയുമെന്ന ഭാവം.

കടുകടുത്ത ഭാഷയിലാണ് കക്ഷി സംസാരിച്ചു തുടങ്ങിയത്. സംഭവം വളരെ നിസ്സാരമാണ്. താലൂക്ക് സെക്രട്ടറി മൻമോഹൻ അവന്റെ ഓഫീസിലെ വിധവയും കുട്ടികളില്ലാത്തവളുമായ ഒരു സ്ത്രീയെയുംകൂട്ടി തിരുവനന്തപുരത്ത് പോയി ഒരു ഹോട്ടലിൽ മുറിയെടുത്തു. ഒരു സ്പെഷ്യൽ ഓർഡർ ശരിയാക്കാനായി മന്ത്രിയെ കാണാൻ ചെന്ന ജയരാജൻ ജെ.എസ്. അവരെ കയ്യോടെ പിടികൂടി. സംഗതി പാട്ടായി. യൂണിയന്റെ അന്തസ്സ് കെട്ടു. നിലവാരം തകർന്നു. ജില്ലാ എക്സിക്യൂട്ടീവ് ചേർന്ന് മൻമോഹനെ താലൂക്ക് സെക്രട്ടറി സ്ഥാനത്തുനിന്ന് നീക്കം ചെയ്യാൻ തീരുമാനമെടുത്തു.

ജില്ലാ സെക്രട്ടറിയുടെ വിശദീകരണത്തിന്റെ വായ്ത്തല മിന്നിത്തിളങ്ങുന്നതിനിടയിൽ ഞാനൊരു ചോദ്യം ചോദിക്കാനായി എഴുന്നേററു. ചോദ്യം എന്റെ നാവിൻതുമ്പത്ത് തന്നെ ഉണ്ടായിരുന്നു. ''മൻമോഹൻ ഒരു പുരുഷൻ, അവരൊരു സ്ത്രീ, സമൂഹത്തിനാണെങ്കിൽ......'' മുഴുമിപ്പിക്കാൻ എനിക്ക് കഴിഞ്ഞില്ല. പെട്ടെന്നൊരു വെടിപൊട്ടി. ഒന്നല്ല രണ്ട്; അല്ല മൂന്ന്. ശബ്ദം ഞാൻ വ്യക്തമായി കേട്ടിരുന്നു. സെക്രട്ടറിയുടെ ഇടതുചെവി തെറിച്ചുപോകുന്നത് ഞാൻ കണ്ണാലെ കണ്ടിരുന്നു. ജീവനുംകൊണ്ട് ഞാൻ പുറത്തേക്ക് ചാടി. പിന്നാലെ ആരൊക്കെയോ ഓടിയിറങ്ങി. ''ഏ.കെ. ഫോർട്ടി സെവൻ തോക്കാണ്; അല്ലെങ്കിൽ എം.സിക്സ്റീൻ'' തോക്കിനെക്കുറിച്ചുള്ള പരിമിതമായ പരിജ്ഞാനംവച്ച് ഞാൻ വിശദീകരിച്ചു. എന്തുകൊണ്ടോ അവരെല്ലാവരും വാപൊത്തി ചിരിച്ചുകളഞ്ഞു.



രണ്ടാമത്തെ സംഭവം ഓർഫനേജ് ഹൈസ്ക്കൂളിന്റെ മുന്നിൽവച്ചാണ്. ഇത്തിരി നേരത്തെ ഓഫീസിൽ നിന്നിറങ്ങിയതായിരുന്നു ഞാൻ. എന്റെ കൂടെ പണ്ട് കോളേജിൽ പഠിച്ച ഒരു പെൺകുട്ടി. (ഇപ്പോൾ മുതിർന്ന സ്ത്രീയായി കേട്ടോ) സ്ക്കൂളിന്റെ കമാനം കടന്നുവരുന്നു. കണ്ടിട്ടൊരുപാട് കാലമായി. മുമ്പ് ഞാൻ അവളെ സ്വപ്നത്തിൽ എത്രയോ തവണ ചുംബിച്ചിട്ടുണ്ട്. അവളെ കാണുമ്പോഴെല്ലാം അസാധാരണമായ സുഖവും ആശ്വാസവും ഞാനനുഭവിച്ചിട്ടുണ്ട്. പൊരിവെയിലിൽ നിന്ന് തെങ്ങിൻതണലിലേക്കിറങ്ങി നിൽക്കുന്നതുപോലെ. അല്ലെങ്കിൽ, ചെങ്കുത്തായൊരു കുന്നുകയറിയെത്തുമ്പോൾ വിശാലമായൊരു തടവും അതിന് നടുവിൽ ഒരു കിണററിൻ കരയിൽ നിറയെ കായ്കളുള്ള നെല്ലിമരവും കാണുന്നതുപോലെ.

കാലം അവ്ളിൽ ഒരുപാട് മാററം വരുത്തിയിട്ടുണ്ട്. മുഖത്ത് പഴയ പ്രസരിപ്പില്ല. നടത്തത്തിന് പഴയ ചൊടിയും ചുണയുമില്ല. എന്നിട്ടും അവളെ കണ്ടപ്പോൾ പഴയതുപോലുള്ള തോന്നലുകളെല്ലാം എനിക്കുണ്ടായി.

അവളെ പിടിച്ചുനിർത്തി കളിതമാശയായി എന്തെങ്കിലും പറയാൻ ഞാൻ മുന്നോട്ടു കുതിച്ചതായിരുന്നു. ആകാശമിടിഞ്ഞുവീഴുന്നതുപോലെ ഒരൊച്ച കേട്ടു. കുറേ നേരത്തേക്ക് കണ്ണഞ്ചിക്കുന്ന വെളിച്ചവും കാതടപ്പിക്കുന്ന ശബ്ദവും മാത്രം. പിന്നെ ഞാൻ ചെന്നു നോക്കുമ്പോൾ ഓർഫനേജ് സ്ക്കൂളിന്റെ മുന്നിൽ പൊട്ടക്കിണറുപോലെ വലിയൊരു കുഴി. സംഗതി ചെറുകിട റോക്കററ് ബോംബായിരുന്നുവെന്ന കാര്യത്തിൽ അന്നും ഇന്നും എനിക്ക് സംശയമില്ല.



ഇനി ഏററവുമൊടുവിൽ മിനിഞ്ഞാന്ന് രാത്രി നടന്ന സംഭവം. ഗാന്ധി മൈതാനിയിൽ വിമുക്തഭടന്മാരുടെ സമ്മേളനം നടക്കുകയായിരുന്നു. കൃത്യം പത്തുമണിക്ക് മിമിക്സ് പരേഡുണ്ടെന്ന് നോട്ടീസിൽ കണ്ട് അത് കാണാനും കേൾക്കാനും കൊതിച്ച് ഞാൻ ചെന്നതായിരുന്നു. ചെല്ലുമ്പോൾ അവസാനത്തെ പ്രസംഗകൻ മൈതാനത്തെയാകെ വിറപ്പിക്കുകയായിരുന്നു. 'നമ്മുടെ രാഷ്ട്രം, അന്തഃശക്തി, വിശ്വാസനഷ്ടം, സ്വത്വനാശം, കാശ്മീർ' എന്നൊക്കെ ഞാൻ കേട്ടു. പെട്ടെന്നൊന്നും തീരാനിടയില്ലല്ലോ എന്ന് വിമ്മിട്ടപ്പെട്ടുകൊണ്ടിരിക്കെ ചുമലിലൊരു കൈ വന്നുവീണു. ''അല്ലാ, സാറും പണ്ട് പട്ടാളത്തിലുണ്ടായിരുന്നോ?'' തിരിഞ്ഞുനോക്കുമ്പോൾ മുമ്പൊരിക്കൽ ട്രഷറി വരാന്തയിൽവച്ച് പരിചയപ്പെട്ട ഒരു റിട്ടയേഡ് മിലിട്ടറിക്കാരൻ. മെലിഞ്ഞ് കോലുപോലെയുള്ള രൂപം. സമൃദ്ധമായ ചിരി. അന്നയാൾ പെൻഷൻ വാങ്ങാൻ വന്നതായിരുന്നു. കൊല്ലം കുറച്ചായി. എന്നിട്ടും എത്ര പെട്ടെന്നാണ് തിരിച്ചറിഞ്ഞത്.

ആളിപ്പോൾ നല്ല ഫിററിലാണ്. നേരെനിൽക്കാൻ തന്നെ പാടുപെടുന്നു. ''എന്തൊരു കഷ്ടാണ് സാർ. പട്ടഷാപ്പിന്റെ മുന്നിലും സിംഗ്ൾലൈൻ ഫോർമേഷൻ. നൂറ് മില്ലി അകത്താക്കാൻ അരമണിക്കൂർ നേരം ക്യൂവില് നിന്നു. എന്തൊരു കഷ്ടാണ് സാർ.'' പറഞ്ഞുതീരുംമുമ്പ് അയാൾ ചുമച്ചുതുടങ്ങി ചുമ പെരുകിപ്പെരുകി ശ്വാസം കിട്ടാതായപ്പോൾ അയാളെന്റെ ചുമലിലേക്ക് ചാഞ്ഞു. പെട്ടെന്ന് സ്റേറജിലൊരു പൊട്ടിത്തെറിയുണ്ടായി. കൂട്ടനിലവിളിയും പരക്കംപാച്ചിലും. ആരൊക്കെ ിച്ചു, എന്തൊക്കെ സംഭവിച്ചു എന്നെനിക്കറിയില്ല. സംഗതി ടൈംബോംബാണെന്ന് മാത്രം എനിക്കുറപ്പുണ്ടായിരുന്നു. എന്തായാലും കണ്ണടച്ചുതുറക്കുന്ന നേരംകൊണ്ട് ഞാൻ മൈതാനത്തിന് പുറത്തെത്തി. സാക്ഷി പറയാൻ പൊലീസ് സ്റേറഷനിൽ ചെല്ലാനും പിന്നെ കോടതി കയറാനുമൊക്കെ ആർക്കാണ് നേരം.

വീടിന്റെ ഉമ്മറത്ത് ഞാൻ കാലുകുത്തിയില്ല, ഭാര്യയും മക്കളും ചാടിപ്പിടഞ്ഞുവന്ന് നിന്ന നില്പിൽ എന്നെ തുറിച്ചുനോക്കാൻ തുടങ്ങി. അവരുടെ മൂക്കിന്റെ ദ്വാരങ്ങൾ വിടരുന്നതും മുഖം ചുളിയുന്നതും കണ്ണുകൾ ഭയംകൊണ്ടിളകിമറിയുന്നതും ഞാൻ കണ്ടു. 'എന്താ സംഗതി, എന്താ, എന്താ?' എന്ന് ഞാൻ വേവലാതിപ്പെട്ടു.

''അച്ഛനെ വെടിമരുന്ന് മണക്കുന്നു'' അതുംപറഞ്ഞ് എന്റെ ഇളയമകൻ അകത്തേക്കോടി.

''എന്നാലും എന്റെ മനുഷ്യാ, ബോംബുവെക്കാനും വെടിവയ്ക്കാനും നിങ്ങൾക്കെവിടുന്ന് കിട്ടീ ഈ ധൈര്യം? ഞാനൊരു കാര്യം പറഞ്ഞാൽ എലിയെപ്പോലെ പതുങ്ങിക്കളിക്കുന്ന നിങ്ങൾ. എൻറീശ്വരാ, എനിക്കീ ഗതി വന്നല്ലോ'' നിറഞ്ഞൊഴുകുന്ന കണ്ണീരിനിടയിലൂടെ ഭാര്യ പരിതപിച്ചു.

പുറത്ത് റോഡിൽ പൊലീസ് ജീപ്പിന്റെ ഇരമ്പലും നീണ്ട വിസിലടിയും അട്ടഹാസങ്ങളും ഞാൻ കേട്ടു. പിന്നാമ്പുറത്തെ മതിലുചാടി ഞാൻ ഓടി. കാണാത്ത വഴികളിലൂടെ ആരൊക്കെയോ മുന്നിൽ വന്നു ചാടി. അവരെന്നെ പിടിച്ചുകെട്ടി. പിന്നെയെന്താ? ചോദ്യം ചെയ്യൽ, സാരോപദേശങ്ങൾ, കൊടുമ്പിരിക്കൊണ്ട ഭീഷണികൾ, ഒടുവിൽ ദാ, ഇവിടെ ഞാൻ എത്തി. രാമേശ്വരത്തും ഫരീദ്കോട്ടിലും പത്തുകൊല്ലംമുമ്പ് ജമ്മുവിലും ഞാൻ പോയിട്ടുണ്ടെന്നത് നേരാണ്. ലുധിയാനക്കാരനായ ഹുക്കുംസിങ്ങ് എന്നൊരു ലോറി ഡ്രൈവറെ കേരളത്തിലെ ഒരു ചായക്കടയിൽ വച്ച് ഞാൻ പരിചയപ്പെട്ടിട്ടുണ്ടെന്നതും നേരാണ്. പക്ഷേ, തോക്കുപിടിക്കാനോ, ടൈംബോംബ് വയ്ക്കാനോ, റോക്കററ് ബോംബ് കൈകാര്യം ചെയ്യാനോ എനിക്കറിയില്ല. ഇത് സത്യമാണ്. നൂററുക്ക് നൂറുശതമാനം സത്യം. എന്റെ ഭാര്യയും കുട്ടികളും പറയുന്നത് മുഴുവൻ കളവാണ്. നാട്ടുകാരുടെ കാര്യമാണെങ്കിൽ പറയേണ്ടതില്ല.

പൊലീസ് കേസും കുണ്ടാമണ്ടികളുമൊക്കെ പുരോഗമിക്കുന്നുണ്ട് എന്നെനിക്കറിയാം. മിനിഞ്ഞാന്നത്തെ സംഭവത്തെക്കുറിച്ചന്വേഷിക്കാൻ സ്പെഷ്യൽ ഇൻവെസ്ററിഗേഷൻ സ്ക്വാഡിനെ നിയോഗിച്ചു കഴിഞ്ഞു. അവർ അരിച്ചുപെറുക്കി കാര്യം കണ്ടെത്തും. എന്റെ കാര്യം പോക്കാണ്. തെളിവുകളെല്ലാം പ്രതികൂലം. ഇലക്ഷൻ നടപടികളെ അട്ടിമറിക്കാൻ എന്തിന് ഞാൻ ശ്രമിച്ചു? ഓരോ സംഭവം നടന്നപ്പോഴും ഉപയോഗിച്ച ആയുധമേതെന്ന് കൃത്യമായി പറയാൻ എനിക്കെങ്ങനെ കഴിഞ്ഞു!? സംഭവസ്ഥലത്തുനിന്ന് ഓടി രക്ഷപ്പെടാൻ എന്തിന് ഞാൻ തിടുക്കം കാണിച്ചു.? എന്തിന് ഞാൻ കുററബോധംകൊണ്ട് വിറച്ചു? എന്തിന് ഞാൻ....ഇല്ല; ഒന്നിനും കൃത്യമായൊരുത്തരമില്ല. എനിക്കിനി രക്ഷയില്ല. ജീവപര്യന്തമെങ്കിലും തീർച്ച.

പി.എഫിൽനിന്ന് നോട്ട് റീഫണ്ടബിൾ ലോണായി പതിനയ്യായിരംരൂപ കിട്ടാൻ അപേക്ഷ ഞാൻ കൊടുത്തിട്ടുണ്ട്. ഇരുപതു കൊല്ലം സർവീസ് പൂർത്തിയാക്കിയതിന്റെ നേട്ടം.

ഇനി ഭേദപ്പെട്ടൊരു ക്രിമിനൽ വക്കീലിനെ കണ്ടെത്തണം. പണം അയാളെ ഏല്പിക്കണം.



ബാക്കി കാര്യം അയാളും ദൈവവുംചേർന്ന തീരുമാനിക്കട്ടെ. ഞാനതിൽ കയ്യിടുന്നില്ല. ഡോക്ടർ എനിക്കൊരുപകാരം ചെയ്താൽ മതി. കഴിഞ്ഞ മൂന്നുമാസമായി ഞാൻ ട്രീററുമെൻറിലാണെന്നൊരു സർട്ടിഫിക്കററ് തരണം. മനോരോഗങ്ങൾ എത്രയെങ്കിലുമുണ്ടല്ലോ. ഏതെങ്കിലുമൊന്നിന്റെ പേരെഴുതിക്കോളൂ. ഇഷ്ടംപോലെ സമയമെടുത്ത് ആലോചിച്ച് ചെയ്താൽ മതി. ഒരു കളവെഴുതേണ്ടി വരുമെന്നതിൽ വിഷമമുണ്ടാകാം. കളവല്ലെന്ന് സ്വയം വിശ്വസിപ്പിച്ചാൽ മതി. ഉപദേശിക്കുകയാണെന്ന് കരുതരുത്. കുററബോധത്തിൽനിന്ന് രക്ഷപ്പെടാനുള്ള മാർഗ്ഗം അതാണ്. ഇക്കാലത്ത് സകലമാന മനുഷ്യരും ചിരിച്ചുരസിച്ച് മുന്നേറുന്ന മാർഗ്ഗം.

സംസാരിച്ച് ഞാൻ സമയം കളയുന്നില്ല. നാളെ വൈകുന്നേരം വരാം. അന്യരെ സഹായിക്കണമെന്ന്, നല്ലതായിട്ട് എന്തെങ്കിലുമൊക്കെ ചെയ്യണമെന്ന് ഡോക്ടർക്കുമുണ്ടാവുമല്ലോ ഒരു മോഹം. അത് സഫലമാക്കിയാൽ മതി. ശരി ഡോക്ടർ തൽക്കാലം ഞാൻ പോവുന്നു. ദൈവം സഹായിച്ചാൽ നാളെ കാണാം; നാളെ!

# ചാട്ടവാറും തൂക്കിലിടൽ

കോട്ടയത്തെഴുന്നള്ളീ സത്യദൈവം, കുററങ്ങൾ
കേട്ടു കശ്മലർക്കുററ ശിക്ഷകൾ വിധിക്കുവാൻ!
തിരുനക്കരെപ്പൊതുമൈതാനമദ്ധ്യം തന്നിൽ
കരുതിക്കെട്ടിപ്പൊക്കിക്കോടതി ശോഭിക്കുന്നു.
ആരോപണങ്ങൾക്കേകും ശിക്ഷകൾ കേൾക്കാൻ മണൽ-
ചോരാത്ത മട്ടിൽ ജനം ചുററിലും കാണാകുന്നു.
ന്യായപീഠമേറുന്നു ദൈവം, കുററപത്രങ്ങൾ
വായിക്കുമുദ്യോഗസ്ഥൻ യൂണിഫോമിൽ നിൽക്കുന്നു.
ഏറിടുമാകാംക്ഷതൻ നിമിഷം, ചെറുസൂചി-
വീണിടും ശബ്ദംപോലുമലയ്ക്കും നിശ്ശബ്ദത!

2

കുററവാളിതൻ കൂട്ടിൽ മെല്ലിച്ചു തലമുടി
പറെറവെട്ടിയോരെണ്ണക്കറുമ്പൻ നിന്നീടുന്നു.
തലതാഴ്ത്തി നിൽക്കുമാ പ്രതിയോ പ്രചണ്ഡമാം
പല മോഷണക്കേസുമടവിൽ നടത്തിയോൻ!
കുററപത്രം വായിച്ചുകേൾക്കവേ സർവ്വേശ്വരൻ
തെററിന്നു നിജശിക്ഷയീവിധം വിധിക്കുന്നു:-
''തൽക്കാലം ജനങ്ങൾതൻ മദ്ധ്യത്തിൽ വച്ചിട്ടുള്ള
മുക്കാലി തന്നിൽക്കെട്ടി മൂന്നടി കൊടുക്കുക!''

3

ചേണുററ നാലാൾ പ്രതിക്കൂട്ടിൽ നിൽക്കുന്നു, പെണ്ണു-
കാണുവാൻ വരും യുവകോമളന്മാരെപ്പോലെ!
താങ്കൾ കാതോർക്കൂ, കുററം കേൾക്കുക; പട്ടാപ്പകൽ
ബാങ്കുകൾ കവർച്ച ചെയ്തീടിനാർ സംഘം കൂടി!
കുററപത്രം വായിച്ചുകേട്ട നീതിമാൻ ദൈവം
തെററിന്നു ഇവം ശിക്ഷയേവം നിശ്ചയിക്കുന്നു:-
''മുഷ്ക്കരാം പ്രതികളിലോരോരോ യുവാവിനും
മുക്കാലി തന്നിൽക്കെട്ടി നാലടി വീതം നൽകൂ!''

4

ഈശൻെറ മുന്നിൽ പ്രതിക്കൂട്ടിലെത്തുന്നൂ കൊമ്പൻ-
മീശയുള്ളൊരു തടിമാടനാളനന്തരം!
ആടിനെത്തീററും കൊച്ചുകുട്ടിയിൽ ബലാത്സംഗ-
പാടവം തെളിയിച്ച കശ്മലൻ ഭയങ്കരൻ!
''തല മുണ്ഡനം ചെയ്തു മുക്കാലി തന്നിൽക്കെട്ടി-
ത്തരമോടടിക്കട്ടെയഞ്ചടി''—ചൊല്ലീ ദൈവം.

5

കാരുണ്യം തെല്ലും വേണ്ടെന്നുള്ള ഭാവത്തിൽ, മാറിൽ-
താരുണ്യം തുളുമ്പുന്ന മൂന്നു ടീനേജേഴ്സ് നിൽപ്പൂ!
'തന്നിഷ്ടംപോലേ സ്വന്തം വീടുവിട്ടിറങ്ങിപ്പോയ്,
കന്യകാത്വത്തിൻ തിളപ്പിളകി ഭ്രമിക്കുന്നോർ!'
കുററപത്രം വായിച്ചുതീരവേ സർവ്വേശനും
ചെററുനേരം ചിന്തിച്ചു ശിക്ഷ പ്രഖ്യാപിക്കുന്നു:-
''ആസനം തന്നിൽ പാടു തടിച്ചുപൊങ്ങും മട്ടി-
ലാറടി വീതം നൽകി വീട്ടിലേക്കയയ്ക്കുക!''

6

ധനമോഹത്താൽ കൊലപാതകം ചെ,യ്തേറുന്ന-
വിന തന്നയൽക്കാർക്കുമാൾക്കാർക്കും വരുത്തിയോൻ
വന്നുനിൽക്കുന്നൂ പ്രതിക്കൂട്ടിൽ, കുററപത്രത്തിൽ-
നിന്നു കാര്യങ്ങൾ കേട്ടോരീശൻ വചിക്കുന്നു:-
''കൊല്ലുവാനാണോ മർത്ത്യജീവിതം കൊടുത്തൂ ഞാൻ?
കൊല്ലമേഴിവൻ കൊടും തടവിൽ കിടക്കട്ടെ!''

7

കണ്ണുകൾ തുറക്കുവിൻ പിന്നൊരു 'മ' വാരിക-
തന്നുടെ പത്രാധിപർ നിൽക്കുന്നൂ പ്രതിക്കൂട്ടിൽ!
ചുററുമാളുകൾ കാതുകൂർപ്പിച്ചു നിന്നീടുമ്പോൾ
കുററപത്രമീമട്ടിൽ വായിച്ചുകേട്ടു ജനം:-
''കൊലപാതക,മാത്മഹത്യകൾ, ബലാത്സംഗം,
കൊടുതാം കവർച്ചകൾ, വ്യാജ-ജാരവേഴ്ചകൾ,
സെക്സുതന്നഴിഞ്ഞാട്ടം, കാമമാദകകേളി-
മിക്സു ചെയ്തതാം കടുംനീല നോവലിൻകൂട്ടം,
കുററകൃത്യവും കുത്തിനിറച്ചു വാരം വാരം
ചിത്രവാരിക നാട്ടിലിറക്കി,ത്തമോഗുണം
മാനവസാസ്ക്കാരത്തിൽപ്പരത്തി,പ്പൊതുജന-
മാനസം മലിനമാക്കീടുന്നതൊന്നാം കുററം!
'ഉത്തമ കുടുംബ വാരിക'യെന്നുരച്ചോരോ-
ക്ഷുദ്രവസ്തുത നൽകിയിക്കിളിപ്പെടുത്തിയും,
ഗുണകാംക്ഷിയെന്നുള്ള ഭാവേന നാട്ടാരുടെ
പണം ചൂഷണം ചെയ്വതിവർതൻ രണ്ടാം കുററം!''

8

''മതി, കൂടുതൽ വേണ്ട'' ചൊല്ലി സർവ്വേശൻ:- ''ചിന്താ-
ഗതി ജീർണ്ണമാക്കുന്ന കുററമേ കൊടുംകുററം!
മോഷണം, ബലാത്സംഗം, കൊലപാതകമെല്ലാം
കേവലം നാട്ടിൽ ന്യൂനപക്ഷത്തെ ബാധിക്കുന്നു.
മാനസം മലിനമാക്കുന്ന കുററമോ, നാടിൻ-
മാനവും ബഹുജനനന്മയും കെടുത്തുന്നു!
ആകയാലിവർക്കുഗ്രൻ ശിക്ഷ നൽകേണം; ജീവൻ-
പോകുവോളവും തൂക്കിലിടുക; വേഗം വേണം!''
കൈയടിക്കുന്നൂ ജനം, കച്ചോടക്കാപട്യത്തിൻ-
കൈതവക്കെടുതിയിൽനിന്നു മോചിതരെപ്പോൽ!





# വേർപാടുകളുടെ വിരൽപ്പാടുകൾ

## പതിമൂന്ന്

ഏട്ടൻ നിഷ്പ്രയാസം പരിഹാരം കണ്ടെത്തി: ''നീയന്തിനാടോ വെഷമിക്കണത്, ഞാൻ വെലിയിട്ണ്ല്ല്യ. എന്നാപ്പോരെ?''

''അത്, പക്ഷേ...''

''എന്നേക്കൊണ്ട് കഴീണതൊക്കെ ഞാൻ ചെയ്തു. ഇനി, ഞാൻ തൊട്ട് ശുദ്ധം പോണത് പേടിച്ച്, ആരും ഒഴിയണ്ട.''

കെട്ട ബീഡി വീണ്ടും കത്തിച്ച് ഏട്ടൻ ചിരിച്ചുനിന്നു. കടുക്കക്കഷായം മുന്നിലേക്കു വയ്ക്കുംമുമ്പ് കുട്ടിക്കാലത്ത് അമ്മ ആദ്യം തരുന്ന ശർക്കരത്തുണ്ടുപോലെ ഒരു ചിരി.

''ഏട്ടൻ ഇല്ല്യാതെ...''

''ഞാൻ ആ നേരത്ത് പൊഴയിൽ പോയി വേറെ വെലിയിട്ടോളാം. ഭൂദാനയജ്ഞത്തിന് നാടുമുഴുവൻ കാൽനട നടന്ന ആളല്ലെ, പത്തടി നടന്ന് രണ്ടും അനുഭവിച്ചോളും!''

''ഏട്ടനെ തളളിപ്പറയുന്നതിന് കൂട്ടുനില്ക്കാൻ ഞാനില്ല.''

''കാര്യം നടക്കണോ, ഇങ്ങനെയായാലേ പററൂ,'' ഏട്ടൻ ബീഡിക്കുററി വലിച്ചെറിഞ്ഞു: ''ഇവടെ അമ്മയ്ക്കും വലിയ നിർബ്ബന്ധം. വെലിയിട്ടില്ല്യെങ്കിൽ പ്രേതം വന്നാലോ എന്ന പേടികൊണ്ടാണെങ്കിലും പൂതത്തിനും പിടിവാശി.''

തടിച്ചിവലിയമ്മയെ ഏട്ടൻ സ്നേഹത്തോടെ വിളിക്കുന്നത് പൂതം എന്നാണ്. വേറെ ആരെങ്കിലും ഈ ഓമനപ്പേര് വിളിച്ചാലേ തടിച്ചിവലിയമ്മയ്ക്ക് അലോഹ്യവും [illegible]

''ചെയ്യുന്നെങ്കിൽ എല്ലാരുംകൂടി ചെയ്യണം.''

''മഹാന്മാരാരും വര്ല്ല്യ!''

''നമ്മടെകൂടെ കൂട്ണോര് കൂടട്ടെ. അല്ലാത്തവര് വേണ്ട.''

''ഞാനും നീയും മാത്രേ, അവസാനം, വെലിക്ക് കാണൂ!'' കൊമ്പൻമീശ തടവി ഏട്ടൻ ചിരിച്ചു.

''പഴേ തറവാട്ടിലാണ് ഏറെ ശാഠ്യം.''

''അവിടന്നാണ് ഏറെപ്പേരും വരാനും ഉള്ളത്.''

''അവർക്കാർക്കും അമ്മാമയോട്...''

കീറത്തട്ടികമറയുടെ പിന്നിൽ തടിച്ചിവലിയമ്മ അവസാനവാചകമെന്ന സ്വരത്തിൽ തറപ്പിച്ചു പറഞ്ഞു: ''കൂറുള്ളോരടെ ചോറേ മരിച്ചുപോയേ്യാരും ഉണ്ണൂ. നിങ്ങള് രണ്ടാളുന്നെ ധാരാളം മതി!''

ഏട്ടൻ ഉറക്കെ ചിരിച്ചു: ''പൂതം പറഞ്ഞാൽ അതിന് അപ്പീലില്ല!''

''നീയ്യ് ചിരിച്ചോ!'' വലിയമ്മ ചിറി കോട്ടി: ''എപ്പഴാണാവോ ആമീൻെറ വരവ്, കുടിയൊഴിപ്പിക്കാൻ!''

''എന്തിന്, വല്ല്യമ്മെ?''

''നിൻെറ അമ്മായിയമ്മ അയച്ചിട്ട്! അല്ലാണ്ടെ എങ്ങനെ? 'കട എൻെറ കയ്യിലാന്ന'ല്ലെ പണ്ടേ ഞെളിച്ചില്. ഇപ്പൊ കാര്യം ശരിം ആയി. ഭർത്താവിൻെറ സ്വത്തിന് ഭാര്യയ്ക്കല്ലാതെ ആർക്കാ അവകാശം? മററുള്ളോരടെ ഗതി വഴിയാധാരം! ആ, ആകെ മുങ്ങി; ഇനിയെന്തിനാ കുളിര്? വല്ല പീടികത്തിണ്ണേലും കെടന്ന് ചാവാനാവും യോഗം!''

''അയ്യത്തട!'' ഏട്ടൻ സ്വരംകൊണ്ട് വിപരീതാർത്ഥമുണ്ടാക്കി: ''അതാ വീഴ്ണു, ആകാശം! ഓടിക്കോളിൻ!''

''അതേതെ!'' വലിയമ്മ പരിഹസിച്ചു: ''ചിറിച്ച് കളിച്ച് നടന്നോളൊണ്ടു! ഇരിക്കക്കൂര ഇല്ല്യാണ്ടെയാവുമ്പൊ അറിയാം!'' പിന്നെ സ്വരം മാററി: ''ഇവനും മററും ഇവടെ ഉള്ള സമയത്ത് എന്തെങ്കിലും തീരുമാനിച്ച്ല്ല്യെങ്കിൽ... ഇല്ല്യ, ഞാൻ ഒന്നും പറേണ്ല്ല്യ.''

''ഒന്നും നിശ്ചയിക്കാൻ ഇല്ല്യ!'' ഏട്ടൻ ഉടുമുണ്ട് മടക്കി മാറത്ത് കയററിക്കുത്തി തുടതലോടി. ചുവന്ന നിക്കറിൻെറ വക്കുകൾ കാഴ്ചപ്പുറത്തായി: ''മര്യാദയ്ക്കാണെങ്കില് ഇത് തറവാട്ടുമൊതലാണ്. ഒരോഹരി അമ്മായിക്കും കിട്ടും. അല്ലെങ്കിൽ ഇതൊക്കെ എൻെറയാണ്. ഏത് പടനായരാണ് വരാമ്പോണത് പിടിച്ചിറക്കാൻ എന്ന് ഞാനൊന്ന് നോക്കട്ടെ!''

''എല്ലാം നീയ്യ് ചെയ്യ്ണ സ്ഥിതിക്ക് ഈ തുക എനിക്ക് തരണം.'' അച്ഛൻ ഒരു കടലാസ്സുതുണ്ട് രണ്ടു വിരലുകൾക്കിടയിൽപ്പിടിച്ച് നീട്ടിക്കാണിച്ചു: മരിച്ച ദിവസം വേണ്ടിവന്ന ചെലവാണ്.''

''ഇതെന്ത് പുതുമ!'' അമ്മ അമ്പരന്നു: ''ആരോടാ കണക്കു പറേണത്! അവൻ കൊണ്ടോന്ന കാശൊക്കെ ആ മേശേലല്ലെ വെച്ചിരിക്കണത്?''

''അങ്ങനെയല്ല,'' അച്ഛൻ കനപ്പിച്ച് പറഞ്ഞു: ''ഉപ്പിനു വേറെ, ഉപ്പുമാങ്ങയ്ക്ക് വേറെ!''

അമ്മ ആ കടലാസ്സുതുണ്ട് പിടിച്ചുവാങ്ങാൻ ആഞ്ഞു: ''പിന്നെ! കടുകുമാങ്ങയ്ക്കും ചെത്തുമാങ്ങയ്ക്കും ചെനമാങ്ങയ്ക്കും വേറെ! അതങ്ങട്ട് ചീന്തിക്കളഞ്ഞാട്ടെ!''

അച്ഛൻ അമ്മയെ തടഞ്ഞു: ''നില്ക്കട്ടെടോ! തനിക്കറിയില്ല്യ. ഞാൻ ഈ കാര്യത്തില് ഇടപെടില്ല. കാരണം, എനിക്ക് അവൻെറകൂടെ കഴിഞ്ഞവളുടെ കാര്യം നോക്കണം, എൻെറ കുട്ട്യോളുടെ കാര്യം നോക്കണം. ഈ ഏടാകൂടത്തില് രണ്ടും വയ്യ!''

അത്താഴപ്പുറമേയുള്ള കുടുംബസദസ്സ് കലുഷമാവുകയായി. അമ്മയുടെ തൊണ്ടയിടറി: ''അങ്ങനെ കയ്യ് കഴുക്യാലൊന്നും ശരിയാവില്ല!''

''അല്ലാതെ, ഞാൻ എന്തു ചെയ്യും?''

''ഏട്ത്ത്യേമ്മയ്ക്ക് കുട്ടികളോ പ്രാരബ്ധമോ ഒന്നും ഇല്ല്യ. ഒക്കെക്കൂടി ഏട്ത്ത്യേമ്മയ്ക്കെന്തിനാണ്? ഏടത്തിമാര് എവടെപ്പോവും?''

''ഒന്നാലോചിച്ചാൽ, കുട്ട്യോളുംകൂടി ഇല്ല്യാത്തോർക്കല്ലെ ഒരു താങ്ങ് വേണ്ടത്?''

''ഇന്നുള്ളതിലേറെ ഉറപ്പുള്ള എന്ത് താങ്ങാണ് ഏട്ത്ത്യേമ്മയ്ക്ക് ഇനി വേണ്ടത്!''

''ആര്? ഞാനോ?''

''എന്താ സംശയം?''

''അതാണ് പറഞ്ഞത്,'' അച്ഛൻെറ മുഖം മങ്ങി: ''ഞാൻ ഇതില് കക്ഷിയേ അല്ല. ആര് എന്ത് വേണെങ്കിലും തീരുമാനിക്കട്ടെ.''

''ഒക്കെ വേണ്ടപോലെ നിശ്ചയിക്കാൻ പിന്നെ വേറെ ആരാ?''

''ആരെങ്കിലും നിശ്ചയിക്കട്ടെ. ഞാൻ ഇതിന് ആളല്ല,'' അച്ഛൻ അവസാനിപ്പിച്ചു.

''അതിന്, സ്വത്തിൻെറ കാര്യങ്ങളൊന്നും ഇപ്പൊ ആരും പറഞ്ഞില്ലല്ലൊ, അച്ഛാ.''

''ഇല്ല്യ. ശരി. അതും ആരെങ്കിലും

പറയണ്ടെ? പാപ്പരായ ഒരാൾ മരിച്ചാൽ മററുള്ളവർ വേണ്ടത് ചെയ്യണം. സ്വത്തുള്ള ഒരാൾ മരിച്ചാലോ? ആ സ്വത്തിന് അവകാശപ്പെട്ടവർ വേണം കാര്യങ്ങൾ ചെയ്യാൻ. ഞാൻ എന്റെ ഒടപ്പിറന്നോളോട് ചോദിച്ചു. ആരടെ സ്വത്തും എന്റെ കൈവശം ഇല്ല്യ ഏട്ടാ എന്ന് അവള് കയ്യ് മലർത്തി. സ്വത്തൊക്കെ നിന്റെയാണെന്ന് നീയ്യ് കരുതുന്നെങ്കിൽ ചെലവൊക്കെ നിയ്യ് ചെയ്യ്!''

''എന്റെയോ!''

''പിന്നെയെന്തിന് നീയീ വേണ്ടാപ്പണിക്ക് പോണു?''

അച്ഛന്റെ ധർമ്മസങ്കടം മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല. അമ്മാവനുവേണ്ടി ക്രിയ നടത്താൻ അമ്മയ്ക്കുള്ള മോഹം തട്ടിക്കളയാനും വയ്യ.

''കടമ...'' എന്ന് അച്ഛനോട് പറഞ്ഞു നോക്കി.

''എന്ത് കടമ? അവന് ഇതൊക്കെ ഒന്ന് കല്ലും നെല്ലും തിരിച്ച് വെയ്ക്കായിരുന്ന്ല്ല്യെ? അതെന്തേ ചെയ്യാത്തത്? എല്ലാരേം ഒരേപോലെ മോഹിപ്പിച്ച് കൊണ്ടുനടത്താം എന്ന് വിചാരിക്കാൻ പാടുണ്ടോ?''

''കഴിഞ്ഞത് കഴിഞ്ഞ്ല്ല്യെ, ഇനി...''

''എന്നെ അവൻ പെടുത്തിയ കെണി കണ്ടില്ലേ? ഞാൻ എന്തു ചെയ്യും? ആരുടെ ഭാഗം പറയും? താണജ്ഞാതിക്കാരുടെ ചീത്ത കേക്കാൻ എനിക്കു വയ്യ!''

''അച്ഛന് അത്ര നിർബ്ബന്ധാണെങ്കിൽ ഈ പണം ഞാൻ വേറെത്തരാം.''

''നിർബ്ബന്ധാണ്.''

''ശരി.''

''അത് വേണ്ട,'' അമ്മ കെഞ്ചി.

''സാരല്ല്യമ്മെ'' എന്ന് സമാധാനിപ്പിച്ചു: ''കണക്ക് പറയണത് ഞങ്ങള് തമ്മിൽ അല്ല.''

''അല്ലാതെ പിന്നെ ആര് തമ്മിലാ?''

ചിരിച്ച് കഴിച്ചുകൂട്ടി: ''മരിച്ചവരും മരിക്കാത്തവരും തമ്മില്!''

○

''ഒരു മാന്തയ്യ് വെട്ടി ആ പാവത്തിനെ ദഹിപ്പിക്കാൻ ആരും ഉണ്ടായ്ല്ല്യ. കുഴിമറയാണ് ചെയ്തതേയ് ഇപ്പൊ പിണ്ഡസദ്യ ഊട്ടീട്ടെന്താ കാര്യം!''

കൂപ്പിന്റെ മറവിനപ്പുറത്ത് കുളിക്കുന്ന സ്ത്രീകളിൽ ആരോ.

ആരെന്ന് ശബ്ദംകൊണ്ട് മനസ്സിലായില്ല.

പരിദേവനം നീണ്ടു: ''ഒന്നും അല്ല, എന്റേന്ന് പറയാൻ ആരും ഇല്ല്യാത്തോരടെ ഗതി ഇതന്നെ! അല്ലാതെന്താ!''

''കത്തിച്ചുകളഞ്ഞാൽ പുണ്യായയ്യോ, കൂട്ടരെ?''

''ഒന്നുല്ല്യെങ്കിൽ മണ്ണിന്റെ ചോട്ടില് പുഴു തിന്ന് കെടക്കണ്ടലോ!''

''അതെന്തേ, അയാളെ ദഹിപ്പിക്കാത്തത്, ആവോ?''

''ആരെങ്കിലും വേണ്ടേ?''

''ദഹിപ്പിച്ചൂന്നേ ഞാൻ കരുതീത്. ഇല്ല്യ, അല്ലെ! കാർന്നോമ്മാര് ചത്താൽ കുഴിമറയും ആയ്യോ! ശിവ ശിവ! കാലം ചെല്ലുമ്പൊ ഇതും ഇല്ല്യാതെ വരും! വലിച്ച് കുഴിച്ചിടാനും ആള്ണ്ടാവ്ല്ല്യ!''

''അതെങ്ങന്യാടോ, മരം എന്നു പറയാൻ മാവായിട്ട് ആ തൊടീല് ഒന്നും ബാക്കി ഇല്ല്യ! ഒക്കെ വെട്ടിവിററ് തീർന്നു.''

''ചൂള വെയ്ക്ക്ണ ഒരു പരിഷ്കാരം നടപ്പ്ല്ല്യെ, ഇപ്പൊ; അതാവായിരുന്ന്ല്ല്യെ അവർക്ക്?''

''ആരാ ചെയ്യിക്കാൻ? മക്കളോ ഇല്ല്യ. മരോാക്കള്...''

''അതൊന്നും പറയണ്ട! എന്തിനാ വെറുതെ!''

''അതേതെ. നമ്മളായിട്ട് ഓരോന്ന് പറഞ്ഞു എന്ന് പുരാതി വേണ്ട.''

ഇരുട്ട് പരന്നുതുടങ്ങിയിരിക്കുന്നു.

ശ്രീകോവിലിനകത്തെ തിരികൾ അലട്ടില്ലാതെ കൂമ്പിത്തന്നെ നില്ക്കുന്നു. കല്പടവുകളിൽ ഓളമടിക്കുന്ന വെള്ളം ഉത്തരമില്ലാച്ചോദ്യങ്ങൾ ചോദിക്കുന്നു.

തടിമാടനായി വളർന്നും മന്ദബുദ്ധിയായി തുടർന്ന് തൃപ്പടിക്കപ്പുറത്തു ശാന്തിക്കാരനായി ചന്ദനയുരുളയുമായി നില്ക്കുന്ന പഴയ കളിക്കൂട്ടുകാരൻ സന്തോഷിച്ച് ചിരിക്കുന്നു: ''എപ്പൊ വന്നു, താൻ?''

തലയ്ക്കു മുകളിൽ പ്രാവുകൾ കുറുകുന്നു.

ശർക്കരയിൽ കുഴച്ച അരിമാവ് നെയ്യിൽ വേവുന്നു. ഒററയപ്പം മണക്കുന്നു. നിഷ്ക്കളങ്കനായ തിരുമേനി സ്വരം താഴ്ത്തി ചോദിച്ചു: ''തന്റെ അമ്മാമടെ വയററില് ഒരു കുട്ടി ഉണ്ടായിരുന്നോ?''

കാര്യമായിട്ടാണ്.

''ഇല്ല്യല്ലൊ.''

''അങ്ങനെ ചെലര് പറേണ് കേട്ടു! വയറു വീർത്ത് ശ്വാസംമുട്ടി മരിച്ചു എന്നാണ് കേൾവി. അതോണ്ട് ചോദിച്ചൂന്നേള്ളു, ട്ടോ. സൂക്ഷം അറിയാലോ എന്ന് വിചാരിച്ചു.''

''അങ്ങനെ അല്ല.''

''അല്ല, ആയിച്ചാലും അദ്ഭുതല്ല്യ! അത്ര മോഹായിരുന്നു, മൂപ്പർക്കേയ്!''

''അർബുദായിരുന്നു, വയററിൽ.''

''ആണുങ്ങള് ഗർഭം ധരിച്ചാൽ അപകടന്തന്നെ!''

ചന്ദനം കൈനീട്ടി സ്വീകരിച്ച് യാന്ത്രികമായി നെററിയിലും മാറത്തും വരച്ച് തിരിഞ്ഞു നടക്കുമ്പോൾ അറിവില്ലായ്മയുടെ സുഖത്തേക്കുറിച്ചോർത്ത് സങ്കടപ്പെട്ടു.

○

ബലിയുടെ ചുമതലക്കാരി 'ശേഷം' ചോദിക്കുന്നു. ചൂട്ടുപുടവയിൽനിന്ന് കീറിയെടുത്തു സൂക്ഷിക്കുന്ന അവശിഷ്ടം. 'ശീതികൻ' അല്ല. ശീതിക. കൂന്നുകൂന്നു നടക്കുന്ന ഒരു വൃദ്ധ. അവരുടെ മകനാണ് പതിവ്. അയാൾ പൂണൂലിട്ട് മദിരാശിയിൽ 'ബ്രാഹ്മണാ'ളിൽ സപ്ളൈക്ക് പോയി. അതുകൊണ്ട് 'മണ്യോണ്ടറ്' ഒന്നാംതീയതി കഴിഞ്ഞാൽ ഉണ്ട്. മരണത്തിന് കൃത്യനിഷ്ഠയില്ലാത്തതിന്റെ വിഷമം തീരുന്നു.

''അതൊന്നും തെരയണ്ട,'' മൂത്തവലിയമ്മ സ്വരം താഴ്ത്തുന്നു: ''കുഴിമറയേ ഉണ്ടായത്.''

''അത് ശര്യായ്ല്യ. ഇത്ര പ്രായംചെന്ന് മരിച്ചാൽ ദഹിപ്പിക്കണ്ടെ?''

''അതിലും മൂത്തോര് രണ്ടാളിരിക്ക്ണു. അവര് പറഞ്ഞു, ഇങ്ങനെ മതി എന്ന്.''

''അതും ഒരു ന്യായന്തന്നെ,'' വൃദ്ധ കാൽപ്പെരുമാററം കേട്ട് മുഖമുയർത്തി: ''ഇതാരാ, നിങ്ങടെ അനിയത്തീടെ മൂത്ത ആളല്ലെ?''

''എവടെ?'' വലിയമ്മ ഉമ്മറത്തേക്കു വന്നു: ''അതെ!''

''ഒരുക്കങ്ങളൊക്കെ ആയ്യോ, വല്ല്യമ്മെ?''

''ആയി വര്ണു, കുട്ട്യെ,'' വലിയമ്മയ്ക്കു മുൻപേ വൃദ്ധ പറഞ്ഞു: ''ഇനി ദക്ഷിണ നന്നായ്യാൽ ഒക്കെ നന്നായി.''

''സൂക്ഷിച്ച് പോണം. ആ പാമ്പ്കാവ്ന്റെ അവടെ എഴജന്തുക്കള്ണ്ടാവും. കാലം, അല്ലെങ്കിലേ, നന്നല്ല,'' വലിയമ്മ വിളിച്ചുപറഞ്ഞു.

○

കുളത്തിനിപ്പുറം തെക്കേത്തൊടിയിൽ പുതുതായി കിളച്ച മണ്ണിനു നടുവിൽ ആറടി നീണ്ട ഏരിയിൽ നട്ട ഒററപ്പെട്ട വാഴക്കന്ന് വാടി നില്ക്കുന്നു. ഉണങ്ങിത്തൂങ്ങിയ വാഴക്കയ്യ് ഇളങ്കാററിൽ ആടുന്നു.

പ്ളാവിന്റെ കട ചാരി വെറുതേ നിന്നു.

കാരണവന്മാർ നിരനിരയായി കിടക്കുന്ന സ്ഥലം.

മുത്തശ്ശിക്കും മുൻപ് ആരെല്ലാമെന്നറിയില്ല.

കുളത്തിന്റെ വക്കിലെ ഈരോലിപ്പൊന്തയിൽ നീർമണ്ഡലിക്ക് പിടികിട്ടിയ തവളയുടെ ദാരുണമായ അന്ത്യയാത്രാമൊഴി, അതിന്റെ ശ്വാസത്തിന്റെ താളത്തിൽ. വനരോദനം.

സർപ്പക്കാവിൽ അസത്തായ നത്തിന്റെ ചെത്തം.

നത്തു കരഞ്ഞാൽ ചത്തു കരയും എന്നു ചൊല്ല്.

സർപ്പക്കാവിന്റെ പരിസരത്ത് ഞാന്നുകിടക്കുന്ന വള്ളിത്തലപ്പുകൾ ആളനക്കംകൊണ്ട് ഉലഞ്ഞു.

പേടിച്ചുപോയി: ''ആരാണ്?''

''എന്തേ നിന്നത്?''

ഏട്ടൻ.

ഏടത്തിയമ്മ പിരിഞ്ഞുപോകുന്നു.

ഏട്ടന്റെ ചിരി: ''ഇത് ഞങ്ങടെ പാർക്കാണ്!''

''ശല്ല്യായയ്യോ?''

''നിന്നതെന്തേ? വല്ല ഇഴജന്തും...?''

''ഇല്ല. വെറുതെ.''

''ഇനിയും വൈകിയാൽ കാല്ക്കീഴിൽ ഒട്ടും കണ്ണു കാണാതെയാവും.''

ഇരുട്ടിലെ മൗനത്തിന്റെ ഇടവേള താണ്ടി ദുഃഖത്തോടെ ആശിച്ചു: ''ദഹിപ്പിക്കായിരുന്നു.''

''പണ്ടത്തെ കാലം പോയി. വെട്ടിക്കൂട്ടുന്നോർക്ക് ഉടനെ കൊടുക്കണം, കൂലി. കറിക്കത്തീംകൊണ്ട് വന്നാലും തലയെണ്ണി കാശ് വേണം. എന്റെ കൈയിൽ എവടെ? മരിച്ചാപ്പിന്നെ എന്തായ്യാലെന്താന്ന് ഞാനും സമാധാനിച്ചു. മൂത്തോരിരിക്കുമ്പൊ ഇങ്ങനെ മതി എന്ന് തീരുമാനിച്ചത്, പക്ഷേ, കാരണോമ്മാരാണ്, ഞാനല്ല.''

''പോരാഞ്ഞിട്ടല്ല.''

''പോരാ എന്ന് എനിക്കും തോന്നി. പിന്നെത്തോന്നീ, കത്തിച്ചാൽ എന്താ വിശേഷം? ഒരു ചുക്കും ഇല്ല്യ!''

''ഇവടെ ഇങ്ങനെ കിടക്ക്ണു എന്ന തോന്നല് ഇല്ല്യാതെ കഴിഞ്ഞീരുന്നു.''

''ആരാന്റെ മണ്ണൊന്നും അല്ലല്ലൊ,'' ഏട്ടൻ ചിരിച്ചതായി ഇരുട്ടിലൊരു വെളുത്ത വര തെളിഞ്ഞുമാഞ്ഞ് അറിയിച്ചു: ''കെടക്കട്ടെ സുഖായിട്ട് അവടെ! ഭാര്യവീട്ടിലോ തറവാട്ടിലോ കെടക്കണ്ടത് എന്ന സംശയും ഇനി വേണ്ട! രക്ഷപ്പെട്ടുകിട്ടീ, കാരണോര്!''

അമ്മയെ അടുക്കളയിൽ കണ്ടില്ല. തൊഴുത്തിലും ഇല്ല. ഒരു മുറിയിൽ ഒടുവനിയത്തി, നിവർത്തിവച്ച പുസ്തകത്തിനു മുന്നിൽ, നിലത്ത്, താടിക്കു കൈയൂന്നി കമിഴ്ന്നു കിടക്കുന്നു. വായിക്കുകയല്ല, കണ്ണ് പുസ്തകത്തിന്റെ താളിനു പുറത്താണ്.

അടുക്കളയിൽ നടുവനിയത്തി അടുപ്പിലെ തീയിൽ നോട്ടമുറപ്പിച്ചിരിപ്പാണ്. വിറകു കത്തി ഇങ്ങേ അററത്തെത്തിയിട്ടും തീ നീക്കിയിട്ടില്ല. അരി തിളച്ച് ചെമ്പിന്റെ നാലുഭാഗത്തൂടെയും ഒഴുകി അടുപ്പിൽ ചോർന്ന് തീ മിക്കവാറും കെട്ടിരിക്കുന്നു.

അനിയൻ ഇടനാഴികയിൽ നിലത്ത് ഏറുപമ്പരം തിരിക്കാനുള്ള പരിശീലനത്തിൽ. ചുണ്ടു കടിച്ച് കയർ ചുററി ആഞ്ഞെറിയുന്നു. പമ്പരം തെറിച്ചുരുണ്ട് പത്തായത്തിനിടയിൽ വീണ് മലർന്നുകിടക്കുന്നു.

അച്ഛൻ തേച്ചുകുളിക്കുകയാണ്. കുളിമുറിയിൽ വെള്ളം ശബ്ദിച്ചുവീഴുന്നു.

തളത്തിലെ നിലവിളക്ക് പടുതിരി കത്തുന്നു.

കൈപ്പത്തി വീശി വിളക്കു കെടുത്തി.

പാതിയിരുട്ട്.

വടക്കുപുറത്തുനിന്ന് കേട്ട തേങ്ങൽ അമ്മയുടെ മേൽവിലാസമായി. അടുക്കളയുടെ പുറംചുവര് ചാരി തനിയേ നില്ക്കുന്നു. ഓരം ചരിഞ്ഞ്, ചുവരിനോട് സങ്കടം പറയുന്നതു പോലെ.

''അമ്മയെന്താ, ഇവടെ...?''

''ഒന്നൂല്ല്യ.''

''കരേണതെന്തിനാ?''

''ഏയ്, ഇല്ല്യലോ.''

''കണ്ടാലറിഞ്ഞൂടെ?''

''രണ്ട് ചുള്ളി വെറകെടുക്കാൻ പോന്നതാണ്, ഞാൻ. ഇവടെ ഇങ്ങനെ വെറുതേ നിന്നു.''

''അമ്മയ്ക്ക് ബലിയിടണ്ടെ?''

''നിങ്ങളൊക്കെ മതി.''

''ചടങ്ങിന് നിർബ്ബന്ധം കണ്ടപ്പൊ ഞാൻ കരുതീത്...''

''ജീവിച്ചിരിക്കുമ്പൊ അന്നം കൊടുക്കാൻ കഴിഞ്ഞ്ല്യ. മരിച്ചിട്ട് ഇനിയെന്തിനാ!''

''തീർച്ച?''

''കുട്ട്യോളെ മൂന്നാളേം വിളിച്ചോളു. അത് മതി.''

''അച്ഛന് ഇഷ്ടാവ്ല്ല്യ അമ്മ വരണത്, അല്ലെ?''

''നീയ്യ് പൊക്കോന്ന് പറഞ്ഞാൽ ഞാനും വരാം. ഒന്നും പറഞ്ഞ്ല്യെങ്കിൽ വര്ല്ല്യ.''

''ചോദിച്ച്ല്യെ, അമ്മ?''

''ഇല്ല്യ.''

''ഞാൻ ചോദിക്കണോ?''

''വേണ്ട. ബലിക്ക് ഓരോരുത്തരായി ഇരുന്നെണീററ് തീരുമ്പൊ നേരം വെയിലാവും. ഇവിടത്തെ ചായേം പാൽക്കഞ്ഞീം ഒന്നും ശരിയാവില്ല.''

''പറഞ്ഞുനോക്കരുതേ? പറഞ്ഞാൽ മനസ്സിലാവാത്ത ആളൊന്നും അല്ലല്ലൊ.''

''എന്തിന് പറയ്ണു? ആലോചിച്ചാലറിയില്ല്യെ? ആലോചനയില് ഒട്ടും പിന്നോക്കം അല്ല! പറയാതെ അറിയാത്തത് പറഞ്ഞറിയിക്കാൻ നിന്നാൽ...''

''ഞാൻ പറഞ്ഞ് സമ്മതം വാങ്ങാം.''

''അരുത്,'' അമ്മ സ്വരം വളരെ താഴ്ത്തി: ''എന്ത് വന്നാലും അച്ഛന് ഇഷ്ടല്ല്യാത്തതൊന്നും നീയ്യ് പറയരുത്, ചെയ്യരുത്!''

കുളിമുറിയുടെ വാതിൽ തുറക്കുന്ന ഒച്ചകേട്ട് അമ്മ കണ്ണും മുഖവും തുടച്ച് തിടുക്കപ്പെട്ടു: ''ഞാൻ അങ്ങട്ട് ചെല്ലട്ടെ.''

''എന്റെ അനിയൻ വെലിയിട്ട്ല്ല്യെങ്കിൽ ഞാനും ഇല്ല്യ!'' വലിയേട്ടൻ ഈറനോടെ നിന്ന് തറപ്പിച്ചു പറഞ്ഞു.

''എനിക്കിതിലൊന്നും വിശ്വാസല്ല്യ,'' വിട്ടുമാറി നിന്ന് എല്ലാം ഒരുക്കിത്തീർക്കാൻ സഹായിച്ച് ഒഴിഞ്ഞകന്ന് പുഴയിലേക്കിറങ്ങുന്ന ഏട്ടൻ ചിരിച്ചു.

''പററില്ല. ഈ വീട്ടിലെ കാരണോര് ഇപ്പൊ



നീയാണ്. നീയ്യ് കൂടണം.''

''ഈ വീട്ടിലെ കാരണോര് ഏട്ടനാണ്, ഞാനല്ല!''

ആരോ അധിക്ഷേപിച്ചു: ''ഷാപ്പു വഴി കുളിക്കാൻ പോയാൽ ഇങ്ങനെയിരിക്കും!''

''കാരണവരോ പോയി,'' വേറെയാരോ ചിരിച്ചു: ''മററുള്ളോര് എന്തിന് വെള്ളം, കുടിക്കാതിരിക്കണം! ഒരുതുള്ളി രുചിക്കണമെങ്കില് ഈ കാരണോരിനി രണ്ടാംജന്മം ജനിക്കണ്ടെ!''

മൂന്നാമതൊരാളും കാര്യവിചാരത്തിന് കൂടി: ''കുടിച്ചിട്ടായ്യാലും കുളിക്കാതെയായ്യാലും അവൻ പറേണത് കാര്യാണ്. മരിച്ചുപോയ ആൾക്ക് അവസാനംവരെ രക്ഷയ്ക്ക് ആകേ ഒരുത്തനേ ഉണ്ടായുള്ളു. ആ ഒരുത്തൻ കൂട്ടത്തിൽ കൂടാതെ എന്ത് ശേഷക്രിയ?''

''ഞാൻ അശുദ്ധക്കാരനാ! ഞാൻ കൂട്യാൽ പലരും പെണങ്ങും,'' ഏട്ടൻ നടന്നുതുടങ്ങി: ''വെലി നടക്കട്ടെ.''

നടുവമ്മാമൻ ഏട്ടനെ തടഞ്ഞു: ''നെണക്കെന്തൊടാ അശുദ്ധം? അത് കേക്കട്ടെ!''

''മൂപ്പരും ചുണ്ടു നനച്ച്ട്ടാവും വന്നത്!'' എന്നൊരു പിറുപിറുപ്പ്.

അമ്മാമൻ ശബ്ദമുയർത്തി: ''നമ്പൂര്യാർക്ക് നായർ വീട്ടിലെ സംബന്ധംകൊണ്ട് അശുദ്ധല്ല്യാച്ചാൽ നിൻെറ സംബന്ധംകൊണ്ട് നെണക്കും അശുദ്ധല്ല്യ! പോയി കുളിച്ചു വാ!''

പിന്നെ അമ്മാമൻ ബലിയിടാൻ കൂടിയവരുടെ നേരെ തിരിഞ്ഞു: ''ആക്ഷേപം പറയുന്നോരടെ എല്ല് ഞാൻ സൂപ്പുവെയ്ക്കും! ആർക്കാ പെണക്കം?''

ആരും മിണ്ടിയില്ല.

ചടങ്ങുകാരി വൃദ്ധ നിർദ്ദേശിച്ചു: ''ആരാ ആദ്യം എന്നുവെച്ചാല് ഇങ്ങട്ടിരിക്ക്യാ. മരിച്ചുപോയ്യേ ആളെ നല്ലോണം വിചാരിക്ക്യാ...''

○

എല്ലാം കഴിഞ്ഞ് ഉച്ചയോടടുത്ത് തിരിച്ചെത്തുമ്പോൾ അമ്മ കാവൽ: ''കാക്ക കൊത്തീല്യെ?''

''ഉവ്വ്.''

''ഞാൻ ഇവടെ അങ്ങട്ട് കഴിച്ചുകൂട്ടി.''

''നടുവമ്മാമൻെറ പണി പററി!''

''ചെലപ്പൊ,'' അച്ഛൻ ഊറിച്ചിരിച്ചു: ''നാളെ വെലിക്ക് നിങ്ങള് അഞ്ചൊറാളേ കാണു!''

''അങ്ങനെ വരില്ല്യ,'' അമ്മ സന്തോഷം കാത്തു: ''മരിച്ചുപോയ്യോരടെ മനസ്സ്ണ്ടെങ്കിൽ...''

''ജീവനോടെ ഇരിക്കുമ്പൊ വീട്ടുകാരെ നേരെ നടത്താൻ കഴിഞ്ഞ്ല്യ,'' അച്ഛൻ ചുണ്ടിക്കാട്ടി: ''പിന്നെയാണോ മരിച്ചിട്ട്?''

അമ്മ ഈറൻമുടി മാടിക്കെട്ടി അകത്തു പോയി.

രണ്ട് ഒററയുറുപ്പികനാണയങ്ങൾ തമ്മിലിരടി താളമാക്കി അച്ഛൻ ''ഇത്തത്ത എന്തസത്താണമ്മെ, രാമൻ വന്ന്, അമ്മ തൻ കുഞ്ഞിനെ വേൾക്കുമത്രെ!'' എന്ന് മൂളി.

○

അഴിച്ച് ആശുപത്രിമുറിയിലെ കസേരച്ചാരിൽ നടുമടക്കിയിട്ട കുപ്പായത്തിൻെറ കീശയിൽനിന്ന് അമ്മ നാണയത്തുട്ടുകൾ എടുക്കുന്നു. ഇരുട്ടടച്ച് പെയ്യുന്ന മഴ പുറത്ത് ആർത്തലയ്ക്കവേ തൻെറ കാഴ്ച മങ്ങിയ കണ്ണുകളുടെ നന്നേ അടുത്തുപിടിച്ച് അമ്മ നാണയങ്ങളുടെ മൂല്യം തിട്ടപ്പെടുത്തുന്നു.

ഉറക്കമുണർന്നിരിക്കുന്നു എന്ന് നടിച്ചില്ല.

നാണയങ്ങൾ മാറത്തടക്കിപ്പിടിച്ച് അമ്മ കണ്ണടച്ചുനിന്ന് പ്രാർത്ഥിക്കുന്നു. ഒട്ടുനേരം കഴിഞ്ഞ് മടക്കിപ്പിടിച്ച കൈയുമായി അച്ഛൻെറ അരികിലേക്ക്, മെല്ലെ.

ആശുപത്രിക്കിടക്ക തൊടാതെ നിന്ന് അച്ഛൻെറ ശരീരത്തിൽ തൊട്ടുതൊട്ടില്ല എന്ന രീതിയിൽ അച്ഛനെ തലമുതൽ കാൽവിരൽവരെ അമ്മ ഉഴിയുന്നു. ഇരുപത്തിയൊന്നുവട്ടം. പിറുപിറുപ്പുപോലെ പ്രാർത്ഥന.

സഞ്ചിയിൽ പരതി തോർത്തുമുണ്ടെടുത്ത് അതിൻെറ തുമ്പിൽ നാണയങ്ങൾ തിരച്ചുകെട്ടി വലിച്ചുമുറുക്കി വീണ്ടും തിരച്ച് വീണ്ടും കെട്ടുന്നു. തോർത്തിൻെറ മറേറമൂലയിൽ ഇതുപോലെ വേറൊരു കെട്ട് മുൻപേയുണ്ട്. തോർത്തു മടക്കി സഞ്ചിയിൽ ഭദ്രമായി വച്ച് ആശ്വാസത്തിൻെറ നെടുവീർപ്പ്.

''അത് ആർക്കാ, അമ്മെ?''

''എല്ലാർക്കുംകൂടി.''

''എന്നുവെച്ചാലോ?''

''അതേയ്, മുത്തച്ഛൻ ആ തൊടി വാങ്ങുമ്പൊ അതില് നെറച്ച് ദൈവങ്ങളേരുന്നു. മലങ്കൊറത്തി, കരിങ്കുട്ടി, മുണ്ട്യേൻ, ചാത്തൻ... എല്ലാ കല്ലും പൊഴക്കിക്കളഞ്ഞ് തെങ്ങുവെപ്പിച്ചു!''

''അത്...''

''നെണക്ക് ഇതിലൊന്നുംവിശ്വാസണ്ടാവ്ല്ല്യ.''

''എൻെറ വിശ്വാസം നോക്കണ്ട. അമ്മടെ ഇഷ്ടംപോലെ ഒക്കെ ചെയ്തോളു.''

''പോഴത്തം എന്നേ എനിക്കും തോന്നീരുന്നുള്ളു. ഇപ്പൊ, പക്ഷേ, വേറൊരു കാരണും, ഈ നരകത്തിന്, കാണാല്ല്യ!''

''ഉഴിഞ്ഞുവെച്ചത് എന്ത് ചെയ്യും?''

''എന്തെങ്കിലും ചെയ്യാം. തല്ക്കാലം അവടെയിരിക്കട്ടെ.''

''കൂനിക്കൂടി ഇരുന്ന ഇരിപ്പിൽ അടഞ്ഞ കണ്ണുകളിൽ മുഷ്ടികളമർത്തി അമ്മ ഇനി ഒന്നും കാണാൻ വയ്യ, മതിയായി, എന്ന് തല കുടഞ്ഞു.

ചെറുതായ മിന്നലിനുശേഷം വളരെനേരം കഴിഞ്ഞ് ദൂരെ പതുങ്ങി ഞരങ്ങുന്ന ഇടിനാദം പോലെ അമ്മ തുടർന്നു: ''ആമക്കാവിലിക്ക് കൊടുത്തയയ്ക്കാം.''

(തുടരും)





# ക്രമക്കേടുകൾക്കു പിന്നിൽ കരുണാകരനും മുരളിയും

(10-ാം പേജിൽ നിന്നും തുടർച്ച)

അവർ പുതുതായി തർക്കം ഉന്നയിച്ചു. തർക്കം നിലനിൽക്കേതന്നെ ഖലിത ബാംഗ്ളൂർക്ക് സ്ഥലംവിട്ടു. ജില്ലാ റിട്ടേണിംഗ് ആഫീസർമാരും സ്ഥലത്തില്ലായിരുന്നു.

ചോദ്യം: ഖലിതയുടെ ആ യാത്രയും ഗൂഢപദ്ധതിയുടെ ഭാഗമായിരുന്നോ?

ഉത്തരം: അതിൽ ഞങ്ങൾക്ക് സംശയമില്ല. ഒരുപാട് തിരഞ്ഞെടുപ്പ് കണ്ട ആളാണ് താനെന്ന അവകാശവാദമാണ് കരുണാകരന്. മുമ്പ് ഏതെങ്കിലും കാലത്ത് കൃത്രിമ ലിസ്ററുണ്ടാക്കി മുൻകൂട്ടി നിർണ്ണയിക്കാത്ത സ്ഥലത്തുവച്ച് തിരഞ്ഞെടുപ്പ് നടത്തിയതായി കേട്ടുകേഴ്വിയുണ്ടോ? മുഖ്യമന്ത്രി കരുണാകരൻെറയും മകൻ മുരളിയുടെയും നിർദ്ദേശപ്രകാരമാണ് ക്രമക്കേടുകൾ നടത്തിയിട്ടുള്ളത്. ഇഷ്ടമില്ലാത്തവരെ രാഷ്ട്രീയമായി ഉന്മൂലനാശം ചെയ്യുക. മുന്നണിക്ക് എന്ത് കോട്ടമുണ്ടായാലും എങ്ങനെയും സംഘടനാ തങ്ങളുടെ കൈപ്പിടിയിലൊതുക്കുക എന്ന ലക്ഷ്യം മാത്രമേ അവർക്കുള്ളു. സമ്മർദ്ദം ചെലുത്തിയാണ് ഖലിതയെ ബാംഗ്ളൂർക്ക് അയച്ചത്. കോട്ടയം ജില്ലാ റിട്ടേണിംഗ് ആഫീസറായ ഫിലോമിനനെ പുറത്ത് കാണിക്കാതിരിക്കാൻ മുരളി തൻെറ നേതൃത്വം നൽകി ഒളിപ്പിച്ചു.

ഈ രീതിയിൽ ഒരു തിരഞ്ഞെടുപ്പ് മുമ്പൊരിക്കലും നടന്നിട്ടില്ല. സംഘടനയെ ഇവർ അപമാനപ്പെടുത്തി എല്ലാ ജനാധിപത്യ സങ്കല്പത്തെയും തകർത്തു. ഈ രീതിയിലാണ് പാർട്ടിക്കുള്ളിൽ ആഭ്യന്തര ജനാധിപത്യം പുനഃസ്ഥാപിക്കുന്നതെങ്കിൽ ആ ജനാധിപത്യത്തിൽനിന്ന് ഈശ്വരാ രക്ഷപ്പെടുത്തണേ.

മുമ്പ് നോമിനേഷനിലൂടെ പ്രഹസനമാക്കിയിരുന്ന സംഘടനയെ ഇവർ മറെറാരു രീതിയിൽ പിടിച്ചെടുത്തു. ഇന്ത്യ കണ്ട ഏററവും വലിയ തിരഞ്ഞെടുപ്പ് അട്ടിമറി ഹരിയാനയിലെ മേഹമിൽ നടന്നതാണ്. ചൗട്ടാല ഇവരെക്കാൾ നല്ല ജനാധിപത്യവാദിയാണെന്ന് തോന്നിപ്പോകും. മേഹമിൽ ഒരു വോട്ടർ പട്ടികയെങ്കിലുമുണ്ടായിരുന്നു. വോട്ടർമാരെ വോട്ടുചെയ്യാൻ അനുവദിക്കാതെ സ്വന്തം അനുചരരെയുപയോഗിച്ച് വോട്ടുകൾ രേഖപ്പെടുത്തി പെട്ടിയിലിടുവിച്ചു. ഇവിടെയാണെങ്കിലോ വോട്ടർ പട്ടികയില്ല. യഥാർത്ഥ വോട്ടർമാർക്ക് അവകാശം നിഷേധിക്കുകയും ചെയ്തു. ജയിച്ചവരെ ലിസ്ററിൽ നിന്ന് മാററി. ഡമ്മികളെ തിരുകി കയററി. ആദ്യാവസാനം ലിസ്ററുകൾ മാററിമറിച്ചു. തിരഞ്ഞെടുപ്പ് എന്ന സങ്കല്പത്തെ തന്നെ അട്ടിമറിച്ചുകളഞ്ഞു. കരുണാകരൻെറയും മുരളിയുടെയും അറിവോടും നിർദ്ദേശത്തോടും കൂടിയായിരുന്നു ഇതെല്ലാം. താവു-ചൗട്ടാല ടീം നടത്തിയ തിരഞ്ഞെടുപ്പ് അട്ടിമറികളെ കടത്തിവെട്ടിയിരിക്കുകയാണ് കരുണാകരൻ-മുരളി ടീം. സംഘടന പിടിച്ചെടുക്കാൻ ഇവർ ചെയ്ത പാതകത്തിൻെറ ഗൗരവം ഒരുപക്ഷേ എതിരാളികളെ വെട്ടിവീഴ്ത്താനുള്ള ഉത്സാഹത്തിൽ മറന്നുപോയതായിരിക്കാം. ഈ ദ്രോഹത്തിന് ഇപ്പോൾ മാത്രമല്ല, ജനാധിപത്യവാദികളായവരും തലമുറപോലും അവർക്ക് മാപ്പുകൊടുക്കില്ല.

ചോദ്യം: തിരുവനന്തപുരം കോർപ്പറേഷൻ തിരഞ്ഞെടുപ്പിൽ വിജയിക്കാൻ രണ്ട് കൗൺസിലർമാരെ മാർക്സിസ്ററ് പാർട്ടി തട്ടിക്കൊണ്ടുപോയ സംഭവം സംസ്ഥാനത്തൊട്ടാകെ കാടിളക്കി പ്രചരിപ്പിച്ചവരാണ് കോൺഗ്രസ്സുകാരുൾപ്പെടുന്ന അന്നത്തെ പ്രതിപക്ഷം. ഇടതുമുന്നണി ഗവൺമെൻറിൻെറ പ്രതിച്ഛായ ഒരുപരിധിവരെ തകർക്കാനും ആ പ്രചരണത്തിന് കഴിഞ്ഞു. അതിനെക്കാൾ വലിയ സംഭവങ്ങൾ കോൺഗ്രസ്സിൻെറ സംസ്ഥാന തിരഞ്ഞെടുപ്പിൽ നടന്നില്ലേ?

ഉത്തരം: ശരിയാണ്. എത്രയോ സംഭവങ്ങൾ. കൗൺസിലർമാരെ തട്ടിക്കൊണ്ടുപോയ സംഭവം ഇടതുമുന്നണിക്ക് ചീത്തപ്പേരുണ്ടാക്കി. എന്നാൽ കോൺഗ്രസ്സിൽ നടന്നിരിക്കുന്നതോ? സംസ്ഥാനത്തൊട്ടാകെ എത്രയോ വോട്ടർമാരെ തട്ടിക്കൊണ്ടുപോയി. റിട്ടേണിംഗ് ആഫീസർമാരെ വരെ ഒളിപ്പിച്ചുവച്ചു. കോൺഗ്രസ്സിൻെറ സംഘടനാ തിരഞ്ഞെടുപ്പുമായി തട്ടിച്ചുനോക്കുമ്പോൾ എത്രയോ നിസ്സാരമാണ് കോർപ്പറേഷൻ സംഭവം. ജയിക്കാൻവേണ്ടി അവിഹിത മാർഗ്ഗങ്ങൾ സ്വീകരിക്കുന്നതിൽ അവർക്ക് ഒരു മനഃസാക്ഷിക്കുത്തുമുണ്ടായില്ല.

ചോദ്യം: മുഖ്യമന്ത്രി ഇതിനൊക്കെ കൂട്ടുനിന്നത് ഭാവിയിൽ സംഘടനയുടെ തലപ്പത്ത് മുരളിയെ പ്രതിഷ്ഠിക്കാൻ വേണ്ടിയാണോ?

ഉത്തരം: തീർച്ചയായും. കേരളത്തിൽ കോൺഗ്രസ്സിനുള്ളിൽ ഗ്രൂപ്പ് കരുണാകരൻെറ സൃഷ്ടിയാണ്. ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിലുണ്ടായ പരാജയത്തിന് ശേഷം രാജീവ്ഗാന്ധിയുടെ സാന്നിദ്ധ്യത്തിൽ, ഐക്യത്തോടെ പ്രവർത്തിക്കുമെന്ന് ആൻറണിയും കരുണാകരനും പ്രതിജ്ഞയെടുത്തു. പിന്നീട് ഒരുമിച്ച് പ്രവർത്തിക്കുകയും ചെയ്തു. ഒററക്കെട്ടായി നിന്നുള്ള ആ പ്രവർത്തനത്തിന് ഫലമുണ്ടായി. ഈ ഐക്യവും, രാജീവ്ഗാന്ധിയുടെ ദാരുണമായ വധം സൃഷ്ടിച്ച അനുഭാവതരംഗത്തിൻെറയും ആകെത്തുകയാണ് പൊതുതിരഞ്ഞെടുപ്പ് വിജയം.

കരുണാകരൻ കോൺഗ്രസ്സ് പാർലമെൻററി പാർട്ടി ലീഡറാകുന്നതിൽ പലർക്കും എതിർപ്പുണ്ടായിരുന്നു. രാജീവ്ഗാന്ധിയുടെ അഭാവവും ഇന്ത്യയിലെ സാഹചര്യങ്ങളും കണക്കിലെടുത്ത് എല്ലാവരും എതിർപ്പ് മാററിവച്ചു. മറെറല്ലാം വിസ്മരിച്ച് ഏകകണ്ഠമായി കരുണാകരനെ നേതാവായി തിരഞ്ഞെടുത്തു.

നേതാവായതോടെ കരുണാകരൻ തരംമാറി. മന്ത്രിസഭാ രൂപീകരണവേളയിൽ പാർട്ടി ലീഡർമാരോടൊപ്പം കോൺഗ്രസ്സിൻെറ ഡപ്യൂട്ടി ലീഡറായ ഉമ്മൻചാണ്ടിയും സത്യപ്രതിജ്ഞ ചെയ്യേണ്ടതായിരുന്നു. കരുണാകരൻ അതിനവസരം നൽകിയില്ല. പിന്നീട്, മന്ത്രിസഭാ വികസനവേളയിലും കരുണാകരൻ പല കളിയും കളിച്ചു. വിഭാഗീയ ചിന്താഗതി വളർത്തി ഭിന്നിപ്പുണ്ടാക്കി. മന്ത്രിയാകാമോ എന്ന് എന്നോട് എ.കെ. ആൻറണി ചോദിച്ചു. ഞാൻ സമ്മതിക്കുകയും ചെയ്തു. അതല്ലാതെ മന്ത്രിയാകണമെന്ന് ഞാൻ അങ്ങോട്ട് ആവശ്യപ്പെട്ടില്ല. കരുണാകരന് എന്നോട് അലർജിയുണ്ടായിരുന്നുവെങ്കിൽ അതിന് ഇങ്ങനെയൊരു പ്രതികാരം വേണ്ടിയിരുന്നില്ല. നാലാൾപോലും അറിയാതെ, പ്രതികാരം തീർക്കാൻ എത്രയോ വഴികളുണ്ടായിരുന്നു. സംഘടനയ്ക്കുള്ളിൽ കുഴപ്പങ്ങൾ ഒഴിവാക്കാനും കഴിഞ്ഞേനെ. കോൺഗ്രസ്സിലെ 53 എം.എൽ.എമാരിൽ സുധീരനെ മാത്രം മന്ത്രിയാക്കില്ലെന്ന് കരുണാകരൻ പരസ്യമായി പ്രസ്താവിച്ചു. ഇരുചെവിയറിയാതെ ഭംഗിയായി തീർക്കാവുന്ന ഒരുകാര്യം അങ്ങനെ പരസ്യമായി വലിച്ചിഴച്ചു. യഥാർത്ഥത്തിൽ ആ ക്രൈസിസിൽപ്പോലും എ.കെ. ആൻറണിയും സഹപ്രവർത്തകരും പക്വതയോടും വിട്ടുവീഴ്ചയോടുമുള്ള സമീപനമാണ് സ്വീകരിച്ചത്. കരുണാകരൻ അന്ന് സൃഷ്ടിച്ച പ്രതിസന്ധിയിൽനിന്ന് രക്ഷപ്പെട്ടത് ഈ ആത്മാർത്ഥതയും വിട്ടുവീഴ്ചയും കാരണമാണ്. അന്നുതന്നെ പാളിപ്പോയെങ്കിൽ കേരളത്തിലോ ദേശീയതലത്തിലോ കരുണാകരന് ഈ ഇമേജ് കിട്ടുമായിരുന്നില്ല. കരുണാകരന് മുഖ്യമന്ത്രിയാകാൻ ഒരു ഗ്രൂപ്പിനെ ആവശ്യമുണ്ടായിരുന്നില്ല. തടസ്സങ്ങളൊന്നുമില്ലാതിരുന്ന സാഹചര്യത്തിൽ പിന്നെന്തിന് കരുണാകരൻ ഗ്രൂപ്പുണ്ടാക്കി? അതിനുകാരണം ഒരു വാക്കേയുള്ളു, ഒരു പേര് മാത്രമേയുള്ളു. അതാണ് മുരളി. ജനങ്ങളുടെ അംഗീകാരമുള്ള അന്നത്തെ കോൺഗ്രസ്സ് നേതൃത്വത്തെ അസ്ഥിരീകരിക്കുക. എ.കെ. ആൻറണി, ആര്യാടൻ മുഹമ്മദ്, രമേശ് ചെന്നിത്തല തുടങ്ങിയ നേതൃനിരയെ പിന്തള്ളി മുരളിയെ സംഘടനയുടെ തലപ്പത്തുകൊണ്ടുവരിക. കരുണാകരൻെറ ഈ പ്രവർത്തനത്തിൽ ആ ഗ്രൂപ്പിലെ ചെറുപ്പക്കാർക്കെല്ലാം അമർഷമുണ്ട്. ആ ചെറുപ്പക്കാരിൽപ്പോലും ഗ്രൂപ്പുണ്ടാക്കി മുരളിയെ നേതാവാക്കാനാണ് കരുണാകരൻ ശ്രമിച്ചത്. ചിലരെയെല്ലാം ഉപയോഗിച്ച് ഗൂഢമായ നീക്കങ്ങളിലൂടെ മുരളിയെ പാർട്ടിയുടെ തലപ്പത്തുകൊണ്ടുവരാനുള്ള ശ്രമത്തിലാണിപ്പോൾ.

ചോദ്യം: പാർട്ടിയിൽ ഒരു ഉപജാപകസംഘം പ്രവർത്തിക്കുന്നുവെന്നാണോ?

ഉത്തരം: അതെ. കോൺഗ്രസ്സിനുള്ളിലും ഗവൺമെൻറിനകത്തും കരുണാകരൻെറ ഒത്താശയോടെ ഒരു ഉപജാപകസംഘം പ്രവർത്തിക്കുന്നു. ഗവൺമെൻറിനെ തന്നെ പൂർണ്ണമായും ഈ ഉപജാപകസംഘത്തിൻെറ പിടിയിലമർത്താനുള്ള ശ്രമമാണ് കരുണാകരനും മുരളിയും നടത്തുന്നത്. മുന്നണിയിലെ ചില ഘടകകക്ഷികൾക്കൊക്കെ ഇത് മനസ്സിലായിട്ടുണ്ട്. ചിലരൊക്കെ എതിർപ്പ് പ്രകടിപ്പിച്ചു തുടങ്ങി. ഈ ഉപജാപകസംഘത്തെ ഉപയോഗിച്ച് പാർട്ടിയെ പിടിച്ചെടുത്ത് കഴിഞ്ഞു. പക്ഷേ, തോല്ക്കാൻ ഞങ്ങൾ തയ്യാറല്ല. വ്യവസ്ഥാപിതമായ മാർഗ്ഗങ്ങളിലൂടെ സംഘടനയ്ക്കുള്ളിൽ നിന്ന് ശക്തിയായി പോരാടും.

ചോദ്യം: പാർട്ടിയുടെ സംസ്ഥാനഘടകത്തിൽ സ്ഥാനമാനങ്ങളൊന്നുമില്ലാത്ത ആൻറണിഗ്രൂപ്പിന് എങ്ങനെ പോരാടാൻ കഴിയും?

ഉത്തരം: പരിമിതികൾക്കുള്ളിൽ നിന്നുതന്നെ പോരാട്ടം തുടരും. കോൺഗ്രസ്സിലെ ലക്ഷോപലക്ഷം പ്രവർത്തകർ ഞങ്ങളോടൊപ്പമുണ്ട്? ആ പ്രവർത്തകരിൽ ഞങ്ങൾക്ക് വിശ്വാസമുണ്ട്. രാഷ്ട്രീയ പ്രവർത്തനം വർഷങ്ങളായി തുടങ്ങിയവരാണ് ഞങ്ങൾ. ആരുടെയും മേൽവിലാസത്തിൽ രാഷ്ട്രീയത്തിൽ വന്നവരല്ല. കേരളത്തിലെ ജനങ്ങൾക്കിടയിൽ പ്രവർത്തിച്ച് നേതാക്കന്മാരായവരാണ്. ഒരുനാൾ പെട്ടെന്ന് നേതാക്കളായവരല്ല. ഞങ്ങളെ തുടച്ചുമാററാമെന്നാണ് കരുണാകരനും മുരളിയും ഉൾപ്പെടുന്ന ഉപജാപകവൃന്ദത്തിൻെറ വിചാരമെങ്കിൽ അവർക്ക് ഒട്ടും യാഥാർത്ഥ്യബോധമില്ലെന്ന് ധരിക്കേണ്ടി വരും. അധികാര ലഹരി യാഥാർത്ഥ്യബോധത്തിൽ നിന്ന് അവരെ അകററിയിരിക്കുകയാണ്. രണ്ട് വ്യക്തികൾ വിചാരിച്ചാൽ തകരുന്നതല്ല കോൺഗ്രസ്സിൻെറ ജനാധിപത്യബോധം. അങ്ങനെ ധരിച്ചിട്ടുണ്ടെങ്കിൽ അവരോട് സഹതപിക്കുകയേ നിവൃത്തിയുള്ളു. ലോകത്തെ എല്ലാ ഏകാധിപതികൾക്കും ഉണ്ടായ ദുരന്തം ഇവരേയും കാത്തിരിക്കുന്നു.

ചോദ്യം: ഗവൺമെൻറിനെ അട്ടിമറിച്ച് മാർക്സിസ്റ്റ് മുന്നണിയുമായി കൂട്ടുചേരാനുള്ള ശ്രമമാണ് ആൻറണിഗ്രൂപ്പ് നടത്തുന്നതെന്ന് ആരോപണമുണ്ടല്ലോ?

ഉത്തരം: മാർക്സിസ്ററുമ്മാക്കി കാണിച്ച് ഞങ്ങളെ വിരട്ടാൻ നോക്കണ്ട! പാർട്ടിയെയോ ഗവൺമെൻറിനെയോ തകർക്കാൻ ഒരിക്കലും ഞങ്ങൾ ശ്രമിക്കില്ല. ഉത്തരം മുട്ടുമ്പോൾ മാർക്സിസ്ററ് ബന്ധം ആരോപിക്കുന്നത് വസ്തുതകൾ മറയ്ക്കാൻവേണ്ടിയാണ്.

മാർക്സിസ്ററുകാരോട് ഞങ്ങൾ യോജിച്ച് പ്രവർത്തിച്ചിട്ടുണ്ട്. 1980-ൽ അങ്ങനെ മാർക്സിസ്ററുപാർട്ടിയുടെ ഭരണം വന്നു. അക്കാലത്ത് ബി.ജെ.പിയുമായി കൂട്ടുചേർന്ന് പ്രവർത്തിച്ച ആളാണ് കരുണാകരൻ. ബി.ജെ.പി നേതാവ് ജനതാപാർട്ടി സ്ഥാനാർത്ഥി ഒ. രാജഗോപാലിനുവേണ്ടി അന്ന് കരുണാകരൻ പ്രചരണം നടത്തി. ഇന്ദിരാഗാന്ധിയെ തെററിദ്ധരിപ്പിച്ചാണ് കരുണാകരൻ ആ പ്രവർത്തനം നടത്തിയത്. ബി.ജെ.പിക്കുവേണ്ടി പ്രചരണം നടത്തിയ ഇന്ത്യയിലെ അന്നത്തെ ഏക കോൺഗ്രസ്സ് നേതാവാണ് കരുണാകരൻ.

1980-ൽ ഞങ്ങൾ കൊണ്ടുവന്ന മാർക്സിസ്ററ് ഗവൺമെൻറിനെ ഞങ്ങൾ തന്നെ താഴെയിറക്കി. 1982-ൽ കരുണാകരന് അധികാരം തിരിച്ചുകൊടുത്തു. പിന്നെ നടന്ന അഞ്ചുവർഷത്തെ ഭരണം എല്ലാവർക്കും ഓർമ്മയുണ്ട്. കരുണാകരൻ തന്നെ വീണ്ടും മാർക്സിസ്ററുകാർക്ക് അധികാരം നൽകി. ആ ഭരണം പിടിച്ചെടുക്കാൻ നൽകേണ്ടി വന്ന വില വളരെ വലുതാണ്. വ്യക്തമായ ഒരു രാഷ്ട്രീയ ലൈനിൻെറ അടിസ്ഥാനത്തിലാണ് മാർക്സിസ്ററുകാരോടൊപ്പം അന്ന് ഞങ്ങൾ കൂടിയത്. രാഷ്ട്രീയത്തിൽ യാതൊരു മൊറാലിററിയും കാണിക്കാത്ത ആളാണ് കരുണാകരൻ. ഇപ്പോൾ മാർക്സിസ്ററുമ്മാക്കി കാണിച്ച് ഞങ്ങളെ ബ്ളാക്ക്മെയിൽ ചെയ്യാൻ ശ്രമിച്ചാൽ നടക്കില്ല.

## മാടമ്പു മനയുടെ കാലനിക്ഷേപങ്ങൾ

(22-ാം പേജിൽ നിന്നും തുടർച്ച)

രചന സംഭവവിക്കുന്നതെന്നു കരുതുന്നവരുടെ എണ്ണം കുറഞ്ഞോട്ടെ, എങ്കിലും അവരോടൊപ്പം നിൽക്കാനാണ് ഈ എഴുത്തുകാരന് താല്പര്യം.

മാടമ്പ് സാഹിത്യത്തിൻെറ പൂമുഖപ്പടി കടന്നുചെല്ലുമ്പോൾ നാം അനുഭവിക്കുന്നത് വി.ടി.യും ഇ.എം.എസ്സും അവരുടെ ആത്മകഥകളിൽ രേഖപ്പെടുത്തിവച്ച ചരിത്രത്തിൻെറ വേദനയും നിസ്സഹായതയും തേങ്ങലുകളുമൊക്കെ തന്നെയാണ്. മാടമ്പ് നോവലിസ്ററായതുകൊണ്ട് ചരിത്രത്തിന് കഥയുടെ ചട്ടക്കൂട് ലഭിക്കുന്നു. അശ്വത്ഥാമാവ്, ഭ്രഷ്ട്, ദേവഭൂമി എന്നീ നോവലുകൾ വായിച്ചു കഴിയുമ്പോൾ മനസ്സിലാകുന്ന ഒരു വസ്തുതയുണ്ട്, വായനക്കാരെ വളരെ വേഗം അനുനയിപ്പിച്ചുകൊണ്ടുപോകുന്ന തരത്തിലുള്ള പരിചിതവും പെട്ടെന്ന് സ്വീകാര്യവുമായ ഒരു രചനാ സങ്കേതമല്ല അതിൽ അവലംബിക്കപ്പെടുന്നത്. സത്യത്തിനും മോഹത്തിനും നടുവിലെവിടെയോ ഒരു ഉപരോധത്തിൽപ്പെട്ട് ഉഴറുന്ന കുഞ്ചുണ്ണിയുടെ സമസ്തരൂപവും ഭാവവും സ്കാൻ ചെയ്തു കാണിക്കാൻ മാടമ്പ് കുഞ്ഞുക്കുട്ടൻ അശ്വത്ഥാമാവ് എന്ന ഹൈന്ദവമിത്തിനെ കയ്യിലെടുത്ത് കുലയ്ക്കുന്നു. ഉത്തരയുടെ ഗർഭസ്ഥശിശുവിനെ നിഗ്രഹിച്ച അശ്വത്ഥാമാവ് ശാപഗ്രസ്തനാണ്. പാപം ചെയ്തവനും കാപുരുഷനുമായ അശ്വത്ഥാമാവ് പൊട്ടിയൊലിക്കുന്ന വ്രണങ്ങളുമായി മൂവായിരത്താണ്ട് ഈ ഭൂമിയിൽ ഉഴറിനടക്കും എന്നായിരുന്നു ശ്രീകൃഷ്ണശാപം. 'അശ്വത്ഥാമാവി'ലെ കുഞ്ചുണ്ണിക്കും സ്വന്തം ഭാര്യയോട് ഹൃദയത്തിൽ തൊടുന്ന സ്നേഹമുണ്ട്. പക്ഷേ അത് അയാൾക്ക് പ്രകടിപ്പിക്കാൻ അറിയില്ല. ഒടുങ്ങാത്ത സ്നേഹവും കൂറും സ്വന്തം ചോരയുടെ സ്വഭാവമാക്കിയതുകൊണ്ടാണല്ലോ അശ്വത്ഥാമാവ് ശാപഗ്രസ്തനായിത്തീരുന്നത്. നമ്മുടെ സാഹിത്യത്തിൽ നമ്പൂതിരി ജീവിത പ്രതിനിധികൾ പലപ്പോഴും മുൻവിധിയുടെ വിഷാസ്ത്രങ്ങൾ ഏററുപിടയുന്നവരായിരുന്നു. ചന്തുമേനോൻെറ ജീവിതാപഗ്രഥനശക്തി സൂരിനമ്പൂതിരിയുടെ കാര്യത്തിലെത്തുമ്പോൾ അർദ്ധശക്തി മാത്രമേ കാട്ടുന്നുള്ളു. ഇന്ദുലേഖയേയും മാധവനേയും അതിരററ് സ്നേഹിച്ചപ്പോഴൊക്കെ നാം സൂരിനമ്പൂതിരി എന്ന വിഡ്ഢിവേഷത്തിൽ മലയാളത്തിലെ നമ്പൂതിരി സംസ്കാരത്തെ ഹനിക്കാൻ പ്രേരിതരായത് നമ്പൂതിരി സംസ്കാരത്തിൻെറ പകലിരവുകൾ അറിയാത്തതുകൊണ്ടാണ്. ചന്തുമേനോൻ പൂർണ്ണമായും പ്രതിക്കൂട്ടിൽ കയററിനിറുത്തിയിരുന്ന ഒരു സമുദായത്തിൻെറ യഥാർത്ഥ എക്സ്-റേ ചിത്രം നമ്മുടെ നോവൽ സാഹിത്യത്തിന് ലഭ്യമാകുന്നത് 'അശ്വത്ഥാമാവി'ലൂടെയാണ് എന്നതുതന്നെയാണ് മാടമ്പ് കുഞ്ഞുകുട്ടൻെറ ചരിത്രപ്രസക്തിക്ക് സാധൂകരണമായി ഭവിക്കുന്നത്. എണ്ണംകൊണ്ട് കുറവാണെങ്കിലും മലയാളികളുടെ സംസ്കാര രൂപീകരണത്തിൽ നമ്പൂതിരിമാർക്കുള്ള പങ്ക് നിഷേധിക്കപ്പെടേണ്ടതല്ല. 'ഇന്ദുലേഖ'യിലെ സൂരിനമ്പൂതിരി നമ്പൂതിരിത്വത്തിൻെറ അത്ര വാസ്തവമല്ലാത്ത വിഡ്ഢിപർവ്വത്തെ ആലേഖനം ചെയ്യുമ്പോൾ മാടമ്പ് കുഞ്ഞുകുട്ടൻെറ അശ്വത്ഥാമാവിൽ നമ്പൂതിരി പൂർണ്ണമനുഷ്യനായി പ്രത്യക്ഷപ്പെടുന്നു. ഇവിടെ സ്വജാതിസ്നേഹം എന്ന കുററത്താൽ താൻ അപരാധിയായി വിചാരണ ചെയ്യപ്പെടുമോ എന്ന ശങ്ക കുഞ്ചുണ്ണിയുടെമേൽ കൂടുതൽ കറുത്ത മഷി കുടയാൻ കുഞ്ഞുകുട്ടനെ പ്രേരിപ്പിച്ചിട്ടുണ്ടാവണം. ശങ്കകൾ എന്തൊക്കെയായാലും ശരി 'അശ്വത്ഥാമാവ്' തന്നെയാണ് നമ്പൂതിരിയിലെ മനുഷ്യനെ പ്രകടിപ്പിക്കുന്ന മലയാളത്തിലെ ആദ്യത്തെ നോവൽ കൃതി.

മാടമ്പ് കുഞ്ഞുകുട്ടൻെറ തലമുറയിൽപ്പെട്ട നമ്പൂതിരിമാർക്ക് കുറിയേടത്ത് താത്രി ഒരു വിലക്കപ്പെട്ട കഥയായിരുന്നുവെന്ന് നേരത്തെ പറഞ്ഞുവല്ലോ. തിരുവാതിര ഞാററുവേലകളുടെ തണുപ്പ് ഇഴയുന്ന ബാല്യത്തിലും കാലം നിശ്ചലമായി കിടന്നിരുന്ന കുളങ്ങളിൽ ഗായത്രിമന്ത്രങ്ങൾ ജപിച്ചെറിയുന്ന കൗമാരത്തിലു മാടമ്പ് ഇല്ലത്തിലെ ഇളയതമ്പുരാൻെറ മനസ്സിൽ താത്രി ഒരു മോഹമായിട്ടുണ്ടാവാം അല്ലെങ്കിൽ ഒരു കുററബോധമായിട്ടുണ്ടാവാം. രണ്ടായാലും കുറിയേടത്ത് താത്രിയിലെ നാരീജന്മത്തിൻെറ അവതാരോദ്ദേശത്തിൻെറ കർമ്മപദ്ധതിയിൽക്കൊണ്ട് പ്രതിഷ്ഠിക്കുകയാണ് നോവലിസ്ററ്. വേദശാസ്ത്രങ്ങൾ ഹവിസ്സായി നൽകുന്ന ഓക്കില്ലവും മഹാബ്രാഹ്മണനായ ചേമാതാരിഓയ്ക്കനും ദേവതുല്യനായ അക്കിത്തരുവുമൊക്കെ മാടമ്പിൻെറ 'ഭ്രഷ്ടി'ൽ വന്നുഭവിക്കുന്നത് മാടമ്പ് മനയുടെ പൂർവ്വമനസ്സിൽ നിന്നുതന്നെയാണ്. വേദം പഠിക്കാനെത്തുന്ന ചാമി എന്ന ഈഴവശിഷ്യനും അന്യനല്ലെന്ന് അറിയുക. കുഞ്ഞുകുട്ടൻെറ മുത്തശ്ശൻെറയും മുതുമുത്തശ്ശൻെറയും ശിഷ്യഗണങ്ങളിൽ ഈഴവരുണ്ടായിരുന്നു. തെക്കൻ തിരുവിതാംകൂറിലെ ഒരു നദീതീരത്ത്. ഈഴവശിവ പ്രതിഷ്ഠ നടക്കുന്നതിനും മുമ്പുതന്നെ മാടമ്പ് മനയുടെ പുറന്തളങ്ങളിലായിരുന്നാലും ഈഴവശിഷ്യന്മാർ ഇരുന്ന് സംസ്കൃതവും വേദവുംചൊല്ലി പഠിച്ചിരുന്നുവത്രേ. ആ ഏകലവ്യന്മാരുടെ നാവറുത്ത് തുമ്പിലയിൽ നിവേദിക്കാൻ ആവശ്യപ്പെടാതിരുന്ന ഗുരുവര്യന്മാർ ജീവിച്ചത് മ്ളേച്ഛൻെറ ചെവിയിൽ ഈയം ഉരുക്കി ഒഴിച്ച് അറിവ് നിഷേധിച്ചിരുന്ന കാലത്താണെന്ന കാര്യം ഓർക്കുക. ഭ്രഷ്ടിൻെറ പ്രത്യേകതകളിലൊന്ന് താത്രിയുടെ ഒററയാൾ കലാപത്തെ വി.ടി.യുടെ സാമൂഹ്യകലാപത്തിൻെറ ഉല്പത്തിയുമായി ബന്ധിപ്പിക്കുന്നുവെന്നതാണ്. വി.ടി.യേയും ഇ.എം.എസ്സിനേയുംപോലുള്ളവർ മാററത്തിൻെറ അരിണി കടഞ്ഞപ്പോൾ ജ്വലിച്ച അഗ്നി കുറിയേടത്ത് താത്രി അവർക്കായി കരുതിവച്ചത് തന്നെയാവണം. മാടമ്പ് കുഞ്ഞുകുട്ടൻ എന്ന നോവലിസ്ററ് തൻെറ ശില്പവൈഭവം ആധുനികോത്തരരീതിയിൽ പ്രകടിപ്പിക്കുന്ന രചനയാണ് 'ദേവഭൂമി'. പാപത്തിൻെറ മാറാപ്പുമേന്തി മോക്ഷപ്രാപ്തിക്കായി രുദ്രഭഗവാൻെറ സന്നിധിയിലേക്ക് തീർത്ഥയാത്ര ചെയ്യുന്ന പഥികനേക്കാൾ പൂർവ്വസ്മൃതിയിലെവിടെയോ കൈമോശം വന്ന പിതാവിൻെറ മുഖകമലം ദർശിക്കാൻ ദാഹിക്കുന്ന, നമ്പൂതിരിയെങ്കിലും മ്ളേച്ഛമായ നരജന്മത്തിൻെറ മാത്രം അവകാശിയായ മകനാണ് വായനക്കാരെ വല്ലാതെ അസ്വസ്ഥരാക്കുന്നത്. പുത് എന്ന നരകത്തിൽനിന്ന് പിതാവിനെ രക്ഷിക്കേണ്ടവനാണല്ലൊ പുത്രൻ. 'ദേവഭൂമി'യിലെ മകനാകട്ടെ പുത്രസങ്കല്പത്തെ തകിടംമറിച്ചുകൊണ്ട് പാപത്തിൻെറ അഗാധഗർത്തത്തിലേക്ക് ഞാന്നു കിടക്കുന്ന ഒരു ഉണക്കപ്പുല്ലിൻെറ തുഞ്ചത്ത് പിടിച്ച് കിടന്നുകൊണ്ട് കേഴുന്നു, സ്വന്തം പിതാവിൻെറ മുഖദർശനത്തിനായി. ഇവിടെ ഈ മുഖദർശനമെന്നത് പാപവിമുക്തി തന്നെയാണ്. സത്യപ്രാപ്തിക്കായി സങ്കല്പങ്ങളെ തലകീഴായി പിടിക്കുന്നതിലുപരി 'ദേവഭൂമി'യെ ശ്രദ്ധേയമാക്കുന്നത് ത്രികാല സന്നിവേശത്തിലൂടെ നവരൂപമാർജ്ജിക്കുന്ന അതിൻെറ ശില്പഘടനയാണ്. മാടമ്പിൻെറ 'ദേവഭൂമി'യുടെ സ്ട്രക്ച്ചറും ഹൈന്ദവ സങ്കല്പങ്ങളുടെ ഹൃദയം ഗ്രസിച്ചുനിൽക്കുന്ന തരത്തിലുള്ള അപ്ററുഡേറ്റായ ഭാഷാശൈലിയും വരുംകാലങ്ങളിൽ ഏറെ ശ്രദ്ധിക്കപ്പെടുമെന്നുള്ളത് തീർച്ചയാണ്.

ഒരു യാത്രാക്കൊതിയനാണ് കുഞ്ഞുകുട്ടൻ. ഒഴിവുകാലസുഖം നൽകുന്ന ദിവസങ്ങൾ ദാനം ലഭിച്ചാലുടൻ പുറപ്പെടുകയായി. ചിലപ്പോൾ വയനാട്ടിലേക്ക്. മേഘങ്ങളെ അലസിമഴപെയ്യിക്കുന്ന വൃക്ഷങ്ങളുടെ പ്രണവം ചൊല്ലൽ കേട്ടുനിൽക്കുമ്പോൾ മനസ്സിൽ ശാന്തി നിറയുന്നു. കീശ നിറയെ പണമുണ്ടെങ്കിൽ യാത്രയുടെ ദൈർഘ്യമേറുന്നു. ഹിമഭൂമിയിലെത്തി നിലാവിലൊരു സ്നാനംനടത്തി നിർമ്മലനാവാം. ദലൈലാമയുടെ സന്നിധിയിലെത്തി ബുദ്ധദർശനത്തിൻെറ അകക്കാമ്പ് തേടിയ ദിവസങ്ങളും മാടമ്പിൻെറ ജീവിതത്തിലുണ്ട്. കാട്ടുമാടം നാരായണൻെറ അറുപതാം പിറന്നാളിൻെറ സദ്യയുണ്ടുകഴിഞ്ഞ് വന്ന് നേരെ വണ്ടികയറിയത് പുട്ടപർത്തിയിലേക്ക്. ബാബാ ദർശനത്തിന്.

നമ്പൂതിരിമനവക ബാല്യത്തിലെ പതിവുകളായ വേദപഠനവും സംസ്കൃതപഠനവും കഴിഞ്ഞ് മാടമ്പ് പോയത് സിവിൽ എൻജിനീയറിങ്ങ് പഠിക്കാനായിരുന്നു. എൻജിനീയറിംഗ് പഠനത്തിലെ കമ്പമൊടുങ്ങിയപ്പോൾ പൂമുള്ളി മനയിലെത്തി ആറാംതമ്പ്രാനായ നീലകണ്ഠൻ നമ്പൂതിരിപ്പാടിൻെറ ശിഷ്യനായിനിന്ന് മാതംഗലീല പഠിച്ചു. അറിയപ്പെടുന്ന ഗജചികിൽസകനാണ് കുഞ്ഞുകുട്ടൻ. സാഹിത്യരചനയുടെ തുടക്കം നാടകത്തിലായിരുന്നു. നമ്പൂതിരീസ്ട്യൂട്ടോറിയൽ കോളേജിൽ പഠിപ്പിക്കുന്ന കാലത്താണ് നാടകമെഴുതിയത്. ഇരുപത്തിയേഴാമത്തെ വയസ്സിലായിരുന്നു 'അശ്വത്ഥാമാവി'ൻെറ ജനനം. അറംപററിയതുപോലെ 'അശ്വത്ഥാമാവ്' കൊടുങ്ങല്ലൂരിലെ ഒരു പുസ്തകപ്രസാധകൻെറ മേശവലിപ്പിനുള്ളിൽ ശാപഗ്രസ്തനായി കിടന്നു. ശാപമോചനം ലഭിച്ചത് കോവിലൻ വായിച്ചതോടെയാണ്. ചിന്തകളിൽ ചെറുപ്പം പുലർത്തുന്ന കോവിലന് അത് ഇഷ്ടമായി. അദ്ദേഹമത് എം.ടി.യുടെ കയ്യിൽ കൊടുത്തു. രണ്ടാഴ്ച കഴിഞ്ഞപ്പോൾ നോവൽ 'മാതൃഭൂമി'യിൽ പ്രസിദ്ധീകരിക്കുന്നുണ്ടെന്ന് അറിയിച്ചുകൊണ്ടുള്ള എം.ടി.യുടെ കത്ത് വന്നു. 'അശ്വത്ഥാമാവ്' എന്ന നോവലിലൂടെ മാടമ്പ് കുഞ്ഞുകുട്ടൻ എന്ന നോവലിസ്ററിനെ മലയാളത്തിന് കിട്ടി.

മാടമ്പ് കുഞ്ഞുകുട്ടൻെറ പിതാവ് ശങ്കരൻ നമ്പൂതിരി (87) മാററങ്ങളോട് കൂറും വിധേയത്വവും പുലർത്തുന്ന ആളാണ്. വില്ലേജ് കോർട്ട് പ്രസിഡൻറും പഞ്ചായത്ത് പ്രസിഡൻറുമായിരുന്നു അദ്ദേഹം. അയിരിൽ ഭട്ടതിരിയുടെ മകൾ സാവിത്രി അന്തർജ്ജന(85)മാണ് അമ്മ. യജുർവേദ വേദരത്നം നാരായണൻ ഭട്ടതിരിപ്പാട് കുഞ്ഞുകുട്ടൻെറ പിതൃസഹോദര പുത്രനാണ്. മാടമ്പിൻെറ ഏട്ടൻ നാരായണൻ കഴിഞ്ഞ ഇരുപതുകൊല്ലമായി ആസ്ട്രേലിയയിലാണ്. ടൈംസ് ഓഫ് ഇന്ത്യയിൽ ജോലിയുണ്ടായിരുന്ന അനുജൻ വാസുദേവനും ഈയിടെ ആസ്ട്രേലിയയിലേക്ക് പറന്നു. മാടമ്പ് മനയിൽ ഇപ്പോൾ ഇളയ അനുജൻ ചിത്രഭാനുവും കുടുംബവുമുണ്ട്. കുഞ്ഞുകുട്ടൻെറ ഭാര്യ സാവിത്രി ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ അനന്തിരവളാണ്. കുഞ്ഞുകുട്ടന് രണ്ടു പെൺമക്കൾ. മൂത്തമകൾ വിവാഹിതയായി മരാട്ട് മനയിൽ വസിക്കുന്നു. രണ്ടാമത്തെ മകൾ ഇംഗ്ളീഷ് സാഹിത്യത്തിൽ ബിരുദാനന്തര പഠനം കഴിഞ്ഞ് അച്ഛനും അമ്മയോടുമൊപ്പമുണ്ട്.

14-ാം പേജിൽ നിന്നും തുടർച്ച

ജീവനസമിതിയുടെ പ്രസിഡൻറ്. പ്രകൃതിജീവനസമിതിക്ക് പ്രവർത്തിക്കാനാവശ്യമായ എല്ലാ സൗകര്യങ്ങളും അദ്ദേഹം ചെയ്തുകൊടുക്കുന്നുണ്ട്. അജിത് വെണ്ണിയൂരിൻെറ സേവനവും വിട്ടുകൊടുത്തിരിക്കുന്നു. 1989-ലും 1991-ലും രണ്ട് പരിശീലന കോഴ്സുകൾ സമിതി സംഘടിപ്പിക്കുകയുണ്ടായി. അവസാനത്തേത് പ്രകൃതിജീവനവും പരിസ്ഥിതിയുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ളതായിരുന്നു.

വർമ്മാജി ഇപ്പോൾ താമസിക്കുന്നത് കോട്ടയത്താണ്. മകളും നെടുങ്ങാടി ബാങ്കിലെ ഓഫീസറുമായ രതിവർമ്മയോടൊപ്പം. (വിലാസം: പൂപ്പള്ളിൽ ഹൗസ്, മാരനല്ലൂർ പി.ഒ., കോട്ടയം. ഫോൺ-564478) നാലുമക്കളാണ് അദ്ദേഹത്തിന്. മൂത്തമകൻ രാമവർമ്മ മദ്രാസിലെ ടി.സി.എസ്സിൽ എൻജിനീയറാണ്. രണ്ടാമത്തെ മകൻ വേണുഗോപാലവർമ്മ അമേരിക്കയിലെ മെരിലാൻഡ് യൂണിവേഴ്സിററിയിൽ ഗവേഷണം നടത്തുന്നു. ഇളയ മകൾ രേണുക എൻജിനീയറിംഗ് പാസായി കൊച്ചിയിലെ ടാററാ കമ്പനിയിൽ ട്രെയിനിയായി ജോലി നോക്കുന്നു.

ഒരു സഹൃദയൻ എഴുതിയതുപോലെ 'ഒരു ആശയവിപ്ളവത്തിനും ആരോഗ്യവിപ്ളവ'ത്തിനും തിരി കൊളുത്തിയിരിക്കുകയാണ് സി.ആർ. രാജരാജവർമ്മ. അയ്യായിരത്തോളം കുടുംബങ്ങൾ പൂർണ്ണമായും പ്രകൃതിജീവനം സ്വീകരിച്ചു കഴിഞ്ഞു. ബൈപാസ് സർജറി വിധിച്ച 30 ഹൃദ്രോഗികൾക്കെങ്കിലും അദ്ദേഹം പുനർജന്മം നൽകി. വർമ്മാജി പ്രചരിപ്പിക്കുന്നത് വെറും ആരോഗ്യസന്ദേശമല്ല. വലിയൊരു സാമൂഹ്യ പരിവർത്തന പ്രക്രിയയ്ക്കാണ് അദ്ദേഹം നേതൃത്വം നൽകുന്നത്. സാത്വികമായ ഒരു ജീവിതത്തിലേക്ക് അദ്ദേഹം നമ്മെ നയിക്കുകയാണ്. ഇതാ, ബാഗുമെടുത്ത് ഗാന്ധി സ്മാരകനിധിയിൽ നിന്നും അദ്ദേഹം ഇറങ്ങിക്കഴിഞ്ഞു. കൊല്ലത്തേക്കാണ് വർമ്മാജി പോകുന്നത്. 5.20നുള്ള എക്സിക്യൂട്ടീവ് ട്രെയിനിൽ. നാളെ (തിങ്കളാഴ്ച) കൊല്ലത്ത് 'പ്രശാന്തി'യിലാണല്ലോ കൺസൽട്ടേഷൻ.

(അവസാനിച്ചു)

എം. ഹരികുമാർ

# നമുക്കുവേണ്ടി രൂപകല്പന ചെയ്ത പ്രപഞ്ചം



ഭൂമിയാണ് പ്രപഞ്ചത്തിൻെറ കേന്ദ്രം എന്നായിരുന്നു പുരാതനകാലത്തെ ശാസ്ത്രവീക്ഷണം. ഇതിനെ ആന്ത്രപ്പൊസെൻറിക് വീക്ഷണം എന്നുപറയുന്നു. അനേകകോടി നക്ഷത്രങ്ങളിലൊന്നായ സൂര്യനെ ചുറ്റുന്ന ഒരു ഗോളം മാത്രമാണ് ഭൂമി എന്ന വിപ്ളവകരമായ ദർശനത്തിലൂടെ (കോപ്പർനിക്കസ്) ഈ വിശ്വാസം പൊളിച്ചെറിഞ്ഞു. ഗലീലിയോയുടെയും ന്യൂട്ടൻേറയും ശാസ്ത്രസംഭാവനകളോടുകൂടി മനുഷ്യൻെറ അനാഥത്വം പൂർത്തിയായി. ഈ പ്രപഞ്ചത്തിൻെറ ഉല്പത്തി, പ്രവർത്തനം ഇവയെ നിയന്ത്രിക്കുന്ന നിയമങ്ങളെയൊന്നും സ്വാധീനിക്കാൻ മനുഷ്യനാവില്ല. പ്രപഞ്ചോല്പത്തിയെ സംബന്ധിച്ചു പിന്നീട് നടന്ന ഗവേഷണങ്ങൾപോലും ഇതു ശരിവയ്ക്കുകയാണുണ്ടായത്. ചുരുക്കിപ്പറഞ്ഞാൽ മനുഷ്യൻ പ്രപഞ്ചത്തിലെ ഒരു ഔട്ട്സൈഡർ അല്ലെങ്കിൽ അന്യൻ മാത്രം.

പരോക്ഷമായെങ്കിലും മനുഷ്യനാണ് പ്രപഞ്ചത്തിൻെറ കേന്ദ്രം എന്ന വാദം ആധുനിക ഭൗതികശാസ്ത്രത്തിലെ ചില അതിരഥന്മാർ ഉന്നയിച്ചിരിക്കുന്നു. സ്റ്റീഫൻ ഹാക്കിങ്, ബ്രാണ്ടൻ കാർട്ടർ, ജോൺവീലർ തുടങ്ങിയവർ ഈ വിഭാഗത്തിൽപ്പെടുന്നു. സിദ്ധാന്തം സർവ്വരാലും അംഗീകരിക്കപ്പെട്ടതല്ല എന്നുകൂടി പറയേണ്ടിയിരിക്കുന്നു. ഇതാണ് ആന്ത്രോപ്പിക് സിദ്ധാന്തം. ഈ തത്ത്വത്തെ ഇങ്ങനെ വിശദീകരിക്കാം:— എന്തുകൊണ്ടാണ് പ്രപഞ്ചം ഈ രൂപത്തിൽ കാണപ്പെടുന്നു എന്ന ചോദ്യത്തിന് ഉത്തരം ഇതാവും ഈ പ്രപഞ്ചത്തിന് മറ്റൊരു രൂപം ഉണ്ടാവുക അസാദ്ധ്യമാണ്. മറ്റൊരുരൂപമാണ് അതിനുണ്ടായിരുന്നതെങ്കിൽ ഭൂമിയിൽ ജീവനോ ഈ ചോദ്യം ഉന്നയിക്കാൻ നാമോ ഉണ്ടാവില്ല. അതായത് പ്രപഞ്ചത്തെ ഭൂമിയിലെ ജീവൻെറ നിലനില്പിനുവേണ്ടി അതിസൂക്ഷ്മമായ വിധത്തിൽ ട്യൂൺ ചെയ്തിരിക്കുന്നു. അല്ലെങ്കിൽ പ്രവർത്തനക്ഷമമാക്കിയിരുന്നു. (ആരാണ് ഈ ട്യൂണിങ്ങ് നിർവ്വഹിച്ചത്? സ്രഷ്ടാവായ ദൈവമാണോ എന്നൊരു സ്വാഭാവിക ചോദ്യമുണ്ടാകാം. 'ഉവ്വ്' എന്നാണ് ഉത്തരമെങ്കിൽ ലേഖനം ഇവിടെ അവസാനിപ്പിക്ക[illegible]ധുകൊണ്ട് ചോദ്യം മാറ്റിവയ്ക്കുക).

ആന്ത്രോപ്പിക് തത്ത്വത്തെക്കുറിച്ചുള്ള മുകളിലുള്ള വിശദീകരണം ലളിതമല്ല. അതുകൊണ്ട് ചില ഉദാഹരണങ്ങൾ ചേർക്കുന്നു.

ഒരു പൊട്ടിത്തെറിയിലൂടെ (ബിഗ്ബാങ്) പ്രപഞ്ചോല്പത്തി സംഭവിച്ചു എന്നത് അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഉദ്ദേശം $10^{10}$ (പത്തിനുശേഷം പത്തു പൂജ്യങ്ങൾ ചേർത്താൽ കിട്ടുന്ന സംഖ്യ) വർഷങ്ങൾക്കുമുൻപ് ബിംഗ് ബാങ് സംഭവിച്ചു കണക്കുകൾ കൃത്യമല്ല.) ആ സംഭവത്തിനുശേഷം പ്രകാശത്തിനു സഞ്ചരിക്കാൻ കഴിഞ്ഞ ദൂരമാണ് പ്രഞ്ചത്തിൻെറ വലിപ്പം. അതായത് $10^{10}$ പ്രകാശവർഷങ്ങൾ (പ്രകാശം സെക്കൻെറിൽ $3 \times 10^5$ കിലോമീറ്റർ സഞ്ചരിക്കുന്നു. ഒരു വർഷത്തിൽ പ്രകാശത്തിനു സഞ്ചരിക്കാൻ കഴിയുന്ന ദൂരമാണ് പ്രകാശവർഷം. വളരെ അകലെയുള്ള നക്ഷത്രങ്ങളുടെ ദൂരം കണക്കാക്കുവാൻ പ്രകാശവർഷം അളവുകോലായി ഉപയോഗിക്കുന്നു.) പ്രപഞ്ചത്തിൻെറ വയസ്സിന് ഒറ്റനോട്ടത്തിൽ ഒരു പ്രാധാന്യവുമില്ല. എന്നാൽ ആന്ത്രോപ്പിക് തത്ത്വമനുസരിച്ചുള്ളവാദം ഇതാണ്. കാർബണിൽ അധിഷ്ഠിതമായിട്ടുള്ളതാണ് നാമറിയുന്നരീതിയിലുള്ള ജീവൻ. കാർബണിൻെറ അഭാവത്തിൽ ജീവനില്ല. നക്ഷത്രങ്ങളിലാണ് കാർബൺ നിർമ്മിക്കപ്പെടുന്നത്. നക്ഷത്രം പൊട്ടിത്തെറിക്കുമ്പോൾ അതിലെ കാർബൺ മറ്റുനക്ഷത്രങ്ങളിലേക്കും ഗ്രഹങ്ങളിലേക്കും വ്യാപരിക്കുന്നു. ഒരു നക്ഷത്രം അതിലെ ആണവ ഊർജ്ജും മുഴുവൻ കത്തിത്തീർന്നതിനുശേഷമേ പൊട്ടിത്തെറിക്കുകയുള്ളു. സൂര്യൻെറ വലിപ്പമുള്ള ഒരു നക്ഷത്രത്തിന് ജ്വലിച്ചു തീരാൻ $10^{10}$ വർഷങ്ങളെങ്കിലും വേണം. അതായത് ജീവന് ആധാരമായ കാർബൺ വേണമെങ്കിൽ മുകളിൽ പറഞ്ഞ കാലയളവുവേണം. പ്രപഞ്ചത്തിൻെറ ആയുസ്സ് അതിൽ കുറവെങ്കിൽ നക്ഷത്രങ്ങൾ സ്ഫോടകാവസ്ഥയിൽ എത്തുന്നില്ല. ആയുസ്സുകൂടുതലാണെങ്കിൽ നക്ഷത്രങ്ങളേ ഉണ്ടാവില്ല. ഈ രണ്ടുസ്ഥിതികളിലും ജീവൻെറ കുരുപ്പ് അസാദ്ധ്യമാണ്. അപ്പോൾ പ്രപഞ്ചത്തിൻെറ ആയുസ്സ് $10^{10}$ വർഷങ്ങൾ ആയിരുന്നേതീരൂ. അല്ലെങ്കിൽ ഈ ചോദ്യം ഉന്നയിക്കാൻ നാം ഉണ്ടാവില്ല.

ന്യൂട്ടൻെറ യാന്ത്രികദർശനത്തെ തലകീഴായി മറിക്കുന്നതാണ് ഈ സിദ്ധാന്തം. പ്രപഞ്ചത്തിൻെറയും നക്ഷത്രത്തിൻെറയും ആയുസ്സ് ഒരേ സംഖ്യ ആയത് തികച്ചും ആകസ്മികമാണ്. മാത്രമല്ല നക്ഷത്രങ്ങളുടെ ആയുസ്സ് അതിൻെറ പിണ്ഡവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഏകദേശ കണക്കുകൾകൊണ്ട് ഒരു ശാസ്ത്രസിദ്ധാന്തം തെളിയിക്കാനാവില്ല.

എന്നാൽ 'ആകസ്മികത' മേല്പറഞ്ഞ ഒറ്റ ഉദാഹരണത്തിൽ മാത്രമൊതുങ്ങുന്നില്ല. അടിസ്ഥാപരമായി പ്രപഞ്ചത്തിൽ നാലുബലങ്ങൾ ഉണ്ട്—സ്ട്രോങ് ഫോഴ്സ്, വീക്ക് ഫോഴ്സ്, ഇലക്ട്രോമാഗ്നറ്റിക് ഫോഴ്സ്, ഗുരുത്വബലം. ആറ്റത്തിൻെറ ന്യൂക്ളിസ് വിഘടിക്കാതെ ഒരുമിച്ചുനിറുത്തുന്നത് സ്ട്രോങ് ഫോഴ്സും റേഡിയോ പ്രസരണത്തിനുകാരണം വീക്ക് ഫോഴ്സുമാണ്. ഇലക്ട്രോമാഗ്നറ്റിക് ഫോഴ്സ് ഇലക്ട്രോണുകളെ ന്യൂക്ളിയസ്സിനു ചുറ്റും ബന്ധിച്ചുനിർത്തുന്നു. ഗുരുത്വബലത്തിൻെറ നിയന്ത്രണത്തിലാണ് നക്ഷത്രങ്ങളും ഗ്രഹങ്ങളും നാമുമൊക്കെ. സ്ട്രോങ് ഫോഴ്സ്, ഇലക്ട്രോമാഗ്നറ്റിക് ഫോഴ്സ്, വീക്ക് ഫോഴ്സ്, ഗുരുത്വബലം ഈ ക്രമത്തിലാണ് ഇവയുടെ ശക്തികുറഞ്ഞുകാണുന്നത്. ഇലക്ട്രോമാഗ്നറ്റിക് ഫോഴ്സിന് ആപേക്ഷികമായി സ്ട്രോങ് ഫോഴ്സിൻെറ ശക്തി കൂടുതലായി എന്നു കരുതുക. ആ സ്ഥിതിയിൽ രണ്ടു പ്രോട്ടോണുകൾ ഉള്ള ഒരു ആറ്റത്തിൻെറ ന്യൂക്ളിയസ്സിന് സ്ഥിരത്വം ലഭിക്കും. അതിൻെറ അർത്ഥം പ്രപഞ്ചത്തിൽ ഹൈഡ്രജൻ ഒരിക്കലും ഉണ്ടാവില്ല. (ഹൈഡ്രജൻ ആറ്റത്തിൻെറ ന്യൂക്ളിയസ്സിൽ ഒറ്റ പ്രോട്ടോണേയുള്ളു) ഹൈഡ്രജൻെറ അഭാവത്തിൽ നക്ഷത്രങ്ങളും ഗാലക്സികളും രൂപപ്പെടുകയില്ല. അപ്പോൾ പ്രപഞ്ചത്തിൻെറ സ്ഥിതിമറ്റൊന്നാവും. ഗുരുത്വബലം സ്ട്രോങ് ഫോഴ്സിനെ അപേക്ഷിച്ച് $10^{38}$ മടങ്ങു ചെറുതാണ്. ഈ ക്ഷയം $10^{25}$ മടങ്ങു മാത്രമാണെന്നു കരുതുക. അത്തരം ഒരു സ്ഥിതിയിൽ ഈ പ്രപഞ്ചം വളരെ ചെറുതായിരിക്കും. ഒരു ശരാശരി നക്ഷത്രത്തിൻെറ പിണ്ഡം സൂര്യൻെറ $10^{12}$ മടങ്ങാവും. അതിൻെറ ആയുസ്സ് ഒരുവർഷവും. ജീവൻെറ ഉല്പത്തി അസാദ്ധ്യം. ഗുരുത്വബലം മറ്റു മൂന്നു ബലങ്ങളേക്കാൾ കുറവായതുകൊണ്ടു മാത്രമാണ് നക്ഷത്രങ്ങളും ഗാലക്സികളും ഉണ്ടായത്.

നമ്മുടെ പ്രപഞ്ചം വികസിച്ചുകൊണ്ടിരിക്കുന്നു. ഈ വികാസം എക്കാലത്തും തുടർന്നുകൊണ്ടിരിക്കുമോ? അതോ വികാസത്തിൻെറ തോത് കുറഞ്ഞുവന്ന് വികാസം അവസാനിച്ച് സങ്കോചിക്കുമോ? ശാസ്ത്രത്തിന് വ്യക്തമായി മറുപടി പറയാൻ കഴിയാത്ത ചോദ്യമാണിത്. പ്രശസ്ത ശാസ്ത്രകാരനായ സ്ററീഫൻ ഹാക്കിങിൻെറ വാക്യം ഉദ്ധരിക്കട്ടെ ''പ്രപഞ്ചത്തിൻെറ ഈ കാണുന്ന വികാസത്തിൻെറ തോത്, നക്ഷത്രങ്ങളുടേയും ഗാലക്സികളുടേയും ജനനത്തിന് ഏററവും അനുയോജ്യമായ രീതിയിൽ ട്യൂൺ ചെയ്തിരിക്കുന്നു.''

ഭൗതികശാസ്ത്രത്തിലുള്ള ചില നിയത (constent)ങ്ങളാണ് പ്രകാശത്തിൻെറ വേഗത (c). പ്ളാങ്കിൻെറ സ്ഥിരാങ്കം (h), ഗുരുത്വബലത്തിൻെറ സ്ഥിരാങ്കം(G), പ്രോട്ടോണിൻെറ പിണ്ഡം (Mp), ഇലക്ട്രോണിൻെറ പിണ്ഡവും (me) ചാർജ്ജും(e). ഇവ തമ്മിലുള്ള ചില സംയോഗങ്ങൾക്ക് ഭൗതികശാസ്ത്രത്തിൽ ശ്രദ്ധേയങ്ങളായ അർത്ഥങ്ങളുണ്ട്. (h/mpe) എന്നത് നിർദ്ധാരണം ചെയ്താൽ കിട്ടുന്ന ഉത്തരം $10^{-13}$സെൻറിമീററർ അല്ലെങ്കിൽ പ്രോട്ടോണിൻെറ വലിപ്പമാണ്! ഇത്തരം ബന്ധങ്ങൾ ഇനിയും ഉദ്ധരിക്കാം. എല്ലാത്തിനേയും ''ആകസ്മികം'' എന്ന് തള്ളിക്കളയുവാനില്ല. ('ആകസ്മിക'ങ്ങളായ ചില സംഭവങ്ങളാണ് വസൂരിക്ക് കുത്തിവയ്പ്പിനും പെൻസുലിൻ കണ്ടുപിടിത്തത്തിനും നിദാനം). മറിച്ച് പ്രപഞ്ചത്തിലെ നാലുബലങ്ങളും തമ്മിൽ ഒരു സന്തുലനത്തിന് ഇത്തരം ''ആകസ്മികത''കൾ ഒഴിച്ചുകൂടാനാവാത്തതാണ്. ഒരു ശരാശരി മനുഷ്യൻെറ ഉയരത്തെ ഗണിതവാക്യങ്ങളിലൂടെ ഭൂമിയുടേയും ആററത്തിൻേറയും വലിപ്പമായി ബന്ധിപ്പിക്കാനാവും. ഈ ബന്ധം ശാസ്ത്രീയമായി പ്രവചിക്കാനും കഴിയും. അപ്പോൾ മുൻപറഞ്ഞ ആകസ്മികതകൾക്ക് സ്വാഭാവിക വിശദീകരണം ശാസ്ത്രത്തിന് നല്കാൻ കഴിയുമെങ്കിൽ ആന്ത്രോപ്പിക് സിദ്ധാന്തം തെളിയിക്കപ്പെട്ടു എന്നുപറയാം.

മുകളിൽ പറഞ്ഞ സിദ്ധാന്തം വീക്ക് ആന്ത്രോപ്പിക് സിദ്ധാന്തം എന്നറിയപ്പെടുന്നു. ഇതിലെ വാദങ്ങൾ ചിലതെങ്കിലും ശാസ്ത്രലോകം അംഗീകരിച്ചിട്ടുണ്ട്. എന്നാൽ സ്ട്രോങ് (strong) ആന്ത്രോപ്പിക് സിദ്ധാന്തം അംഗീകരിക്കപ്പെട്ടിട്ടില്ല. മാത്രമല്ല ഒട്ടേറെ വിമർശനങ്ങളും വിഷയമായിട്ടുണ്ട്. കൂടുതൽ അമൂർത്തമാണ് ഈ സിദ്ധാന്തത്തിൻെറ വിശദീകരണം. അതനുസരിച്ച് ഒന്നിലധികം പ്രപഞ്ചങ്ങൾ ഉണ്ടാവാം. അല്ലെങ്കിൽ ഒരേ പ്രപഞ്ചത്തിലെ വ്യത്യസ്തഭാഗങ്ങൾക്ക് അവയുടേതായ പ്രാരംഭരൂപങ്ങൾ ഉണ്ടാവാം. അവയിലെ ഭൗതികശാസ്ത്രനിയമങ്ങളും വ്യത്യാസപ്പെട്ടിരിക്കും.

പ്രപഞ്ചവും അതിനെ നിയന്ത്രിക്കുന്ന ഭൗതികശാസ്ത്ര നിയമങ്ങളും ഭൂമിയിലെ ജീവിൻെറ നിലനില്പിനുവേണ്ടിമാത്രം സൂക്ഷമായി ട്യൂൺ ചെയ്തിരിക്കുന്നു എന്ന പ്രസ്താവന പൂർണ്ണമായി തള്ളിക്കളയുവാനോ സ്വീകരിക്കുവാനോ ഇന്നത്തെ ശാസ്ത്രത്തിന് കഴിഞ്ഞിട്ടില്ല.

## കാലം ഒരു ആന്ത്രോപ്പിക് ഭാവനയോ?

അന്ത്രോപ്പിക് സിദ്ധാന്തമനുസരിച്ച് കാലം മനുഷ്യമനസ്സിലെ ഒരു ധാരണ അല്ലെങ്കിൽ സങ്കല്പം മാത്രമാണ്.

കാലം — മാററത്തിൻെറ അളവാണ് നാം അറിയുന്ന തരത്തിലുള്ള കാലം. മനുഷ്യചേതനയുടെ അല്ലെങ്കിൽ ബോധത്തിൻെറ ഉല്പന്നം മാത്രമാണോ? കാലത്തിൻെറ രൂപവും നിർണ്ണയവും മനുഷ്യൻെറ ബോധത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. കാലത്തിൻെറ ഒഴുക്ക് നമ്മുടെ ചേതനയിലേയുള്ളു. നമ്മിൽനിന്നും വേർപെടുത്താവുന്ന ഒരു കേവലസത്യമായി അതിന് നിലനില്പുണ്ടോ?

കാലത്തിൻെറ ആരംഭം ബിംഗ്ബാംഗിലൂടെയാണ് എന്ന് പറയുന്നത് നാം കാലത്തിൻെറ ആസ്ഥിത്വത്തെ അംഗീകരിക്കുന്നതുകൊണ്ടാണ്. ബോധതലത്തിലുണ്ടാകുന്ന എന്തും കാലത്തെ ബന്ധപ്പെടുത്തിയിട്ടാണ്. കാലത്തെ നിരസിച്ചാൽ ബോധതലത്തേയും നിരസിക്കേണ്ടി വരും.

നമ്മുടെ ബോധതലംപോലും കാലത്തിൻെറ ഒഴുക്കിനെ സ്വാധീനിക്കുന്നു. ബോറടിക്കുമ്പോൾ, കാത്തുനില്ക്കുമ്പോൾ ഒച്ചിൻെറ വേഗതയിലിഴയുന്ന സമയം. ഇഷ്ടപ്പെട്ട ജോലിയിൽ മുഴുകുമ്പോൾ പ്രകാശത്തിൻെറ വേഗതയിൽ സഞ്ചരിക്കുന്ന സമയം. ബോധതലത്തിലൂടെ കാലത്തിൻെറ ഒഴുക്ക് പിന്നിലോട്ടോ (ഗതകാലസ്മരണ) മുന്നിലോട്ടോ നീട്ടാം.

മനുഷ്യൻ കാലക്രമത്തിൽ അവൻ സൃഷ്ടിച്ച ക്ളോക്കിൻെറ അടിമയായി. സമൂഹജീവിതം ക്ളോക്കിനനുസരിച്ച് മുന്നോട്ടൊഴുകി. കാലത്തിൻെറ പ്രവാഹം നിമിഷങ്ങളിൽനിന്ന് ദിവസങ്ങളിലേക്കും ദിവസങ്ങളിൽനിന്ന് വർഷങ്ങളിലേക്കും ഒഴുകി. ഗത കാലത്തിലേക്കുള്ള മടങ്ങിപ്പോക്ക് ശാസ്ത്രനോവലുകളിൽ മാത്രം ഒതുങ്ങിനില്ക്കുന്ന അപഭ്രംശമാണ്.

അതായത് കാലം ഒരു ആന്ത്രോപ്പിക് സങ്കല്പം മാത്രമാണ്. ബോധതല ജീവികളുള്ള ഒരു പ്രപഞ്ചത്തിൽ മാത്രമേ കാലത്തിന് ആസ്തിത്വമുള്ളു. അപ്പോൾ മറിച്ചൊരു വാദമുണ്ടാവാം. ''നിരീക്ഷകനില്ലാത്ത ഒരു പ്രപഞ്ചത്തിൽ കാലത്തിന് ആസ്തിത്വമില്ല.'' ഈ വാദത്തെക്കുറിച്ചുള്ള ചർച്ച തല്ക്കാലം ഒഴിവാക്കുന്നു

ക്വാട്ട്സ് വാച്ചോ അറേറാമിക് ക്ളോക്കോ ബയോളജിക്കൽ ക്ളോക്കോ എന്തുമാകട്ടെ നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന മാററങ്ങളെ താരതമ്യപ്പെടുത്താനുള്ള ഒരു അളവുകോൽ മാത്രമാണ് കാലം.

കാലത്തിൻെറ ശാസ്ത്രീയമായ നിർവചനങ്ങൾ പരിശോധിക്കാം. ആദ്യത്തെ ശാസ്ത്രീയ നിർവചനം നൽകിയത് ന്യൂട്ടനായിരുന്നു. ''മാററത്തിൻെറ തോത്'' എന്നായിരുന്നു അദ്ദേഹം നല്കിയ നിർവചനം. ന്യൂട്ടൻെറ കണ്ണിൽ കാലം 'കേവല'മായിരുന്നു. അഞ്ചുമിനിട്ട് എന്ന കാലയളവ് പ്രപഞ്ചത്തിൽ എല്ലായിടത്തും ഒന്നുതന്നെ.

സമയത്തിൻെറ ഈ കേവല സങ്കല്പത്തെ തകർത്തത് ഐൻസ്ററയിൻെറ റിലേററിവിററി സിദ്ധാന്തങ്ങളാണ്. ഐൻസ്ററയിൻ നിർവചിച്ച കാലം ''ആപേക്ഷിക''മാണ് റിലേററിവിററി സിദ്ധാന്തങ്ങൾ ഉപയോഗിക്കുന്ന ചില ഉദാഹരണങ്ങൾ ഇവിടെ പ്രസക്തമാണ്. പ്രകാശത്തിൻെറ വേഗതയോടടുത്ത ഒരു റോക്കററ് യാത്ര സങ്കല്പിക്കുക. അതിൽ ഒരു ക്ളോക്ക് ഘടിപ്പിക്കുക. ഭൂമിയിലെ നിരീക്ഷകനു തോന്നുന്നത് റോക്കററിലെ ക്ളോക്ക് ഭൂമിയിലെ ക്ളോക്കിനെ അപേക്ഷിച്ചു വളരെ മന്ദഗതിയിൽ നീങ്ങുന്നു എന്നാണ്. റോക്കററിലെ യാത്രികനാകട്ടെ ഭൂമിയിലെ ക്ളോക്കിനാണു വേഗതക്കുറവ് എന്നുകാണുന്നു. അപ്പോൾ കാലത്തിൻെറ ഒഴുക്കിൽ നിരീക്ഷകനുള്ള പങ്ക് വളരെ പ്രധാനപ്പെട്ടതാണ്. നിരീക്ഷകനെ ഒഴിച്ചു നിറുത്തിക്കൊണ്ട് കാലം നിർണ്ണയിക്കാനാവില്ല.

ഗുരുത്വബലത്തിന് അനുസരണമായും ക്ളോക്കുകളുടെ ചലനത്തിന് വ്യത്യാസമുണ്ടാവും. ഭീമാകാരമായ ഒരു ഗോപുരത്തിൻെറ മുകളിലും താഴെയും ഓരോ അറേറാമിക് ക്ളോക്കുകൾ ഘടിപ്പിക്കുക. താഴെയുള്ള ക്ളോക്കിൽ ഗുരുത്വബലം കൂടുതൽ അനുഭവപ്പെടും. അതിൻെറ ചലനം ഗോപുരമുകളിലുള്ള ക്ളോക്കിനെ അപേക്ഷിച്ച് മന്ദഗതിയിലാവും.

റിലേററിവിററി സിദ്ധാന്തമനുസരിച്ച് വേഗത കൂടുന്തോറും കാലത്തിൻെറ പ്രവാഹം മന്ദഗതിയിലാകും. വേഗത പ്രകാശവേഗതയ്ക്കു തുല്യമാകുമ്പോൾ കാലം ഇല്ലാതാകും.

ഗുരുത്വബലത്തിൻെറ സ്വാധീനമെന്തെന്നു പരിശോധിക്കാം. തമോഗർത്തങ്ങൾക്കുള്ള ഗുരുത്വബലത്തിൻെറ അളവ് ഭീമമാണ്. ഒരു ബഹിരാകാശ വാഹനം യാത്രികനുമായി ഒരു തമോഗർത്തത്തിലേക്കു നീങ്ങുന്നു എന്നു സങ്കല്പിക്കുക. അകലെ ഒരു നിരീക്ഷകനും. തമോഗർത്തത്തിലേക്കടുക്കുന്തോറും വാഹനത്തിൻെറ ക്ളോക്കു മന്ദഗതിയിലാകും. തമോഗർത്തത്തിൻെറ ഗുരുത്വബലം അമേയ (infinite) മാകുമ്പോൾ ക്ളോക്കു നിശ്ചലമാകുന്നു.

കാലത്തിൻെറ ആപേക്ഷിക സ്വഭാവം വിവരിക്കാൻ യുക്തമായവയാണ് മുകളിൽ പറഞ്ഞ ഉദാഹരണങ്ങൾ.

ബിഗ് ബാംഗിനെക്കുറിച്ചുള്ള കാലസങ്കല്പങ്ങൾ ആന്ത്രോപ്പിക് സിദ്ധാന്തത്തിൻെറ കണ്ണാടിയിലൂടെ നോക്കാം. ബിഗ് ബാംഗിനു ശേഷമുള്ള ആദ്യനിമിഷങ്ങൾ ഭൗതികശാസ്ത്രത്തിൽ അതിപ്രധാനമാണ്. നോബൽ സമ്മാനം നേടിയ സ്ററീവൻ വെയ്ൻ ബർഗ് ബിംഗ് ബാംഗ് കഴിഞ്ഞ്, $10^{-43}$ നിമിഷങ്ങൾക്കുശേഷമുള്ള പ്രക്രിയകൾ ആദ്യത്തെ മൂന്നു മിനിട്ടുകൾ എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. വെയ്ൻ ബർഗിൻെറ മൂന്നു മിനിട്ടുകൾ നാം ഇന്നുപയോഗിക്കുന്ന കാലത്തിൻെറ അതേ അളവുകോലുകൾ തന്നെയാണ്. ബിഗ് ബാംഗിനുശേഷം തുടങ്ങിയ $10^{-43}$, $10^{-38}$, $10^{-25}$ തുടങ്ങിയ 'കാലങ്ങൾ' വളരെ പ്രാധാന്യമർഹിക്കുന്നു. ആദ്യത്തെ നൂറു സെക്കൻെറുകളിൽ നടന്ന പ്രക്രിയകൾ ആണ് പ്രപഞ്ചത്തിൻെറ ഗതി നിർണ്ണയിച്ചത്. പിന്നീട് പല ദശലക്ഷം വർഷങ്ങളിൽ കാര്യമായിട്ട് ഒന്നും സംഭവിച്ചില്ല. പ്രപഞ്ചോല്പത്തിയെ സംബന്ധിച്ച് നാം ഉപയോഗിക്കുന്ന കാലത്തിൻെറ അളവുകോലിനെക്കുറിച്ച് സംശയിക്കേണ്ടിയിരിക്കുന്നു. ബിഗ് ബാംഗിനു ശേഷമുള്ള ആദ്യനിമിഷങ്ങളിൽ ഗുരുത്വബലം ഭീമാകാരമായിരുന്നിരിക്കും. കാലം മന്ദമായി നീങ്ങുകയോ നിശ്ചലമായി നില്ക്കുകയോ ചെയ്യുന്ന ഒരു സ്ഥിതി. അതിനെ അളക്കാൻ കാലത്തിൻെറ കേവല(?)മായ അളവുകോൽ ഉപയോഗിക്കുന്നതു ശരിയാണോ? ആ വഴിക്കു ചിന്തിച്ചാൽ പ്രപഞ്ചോല്പത്തിയെ സംബന്ധിച്ചുള്ള കണക്കുകൂട്ടലുകൾ ആകെ തെററുന്നു.

വി.കെ. ഉണ്ണിക്കൃഷ്ണൻ

# വംശവൃക്ഷത്തിൽ നിന്നും ഒരു ഹരിത പത്രം

ജീവിതവും കാലവും കൂടിപ്പുണരുന്ന നടനതാളമാണ് കവിത. വർഷമേഘങ്ങളുടെ നിറവിലും മഴക്കാടുകളുടെ നീരന്ധ്രതയിലും കായലിൻെറ നീലിമയിലും പുഴയുടെ നതോന്നതയിലും കുട്ടനാടിൻെറ ഹരിത സോപാനങ്ങളിലും കേരളകവിത നിറയുന്നു. മറഞ്ഞുപോകുന്ന മഴക്കാടുകളിലും വിഷനീലമാകുന്ന കായലിലും വററുന്ന പുഴയിലും സ്വരക്ഷയമാർന്ന സോപാനങ്ങളിലും കേരള കവിത വരളുന്നു. മലയാളവാക്കിൻെറയും മലയാളമനസ്സിൻെറയും പ്രണയമാണ് കേരള കവിത.

കെ.അയ്യപ്പപ്പണിക്കരുടെയും കെ.എസ്.നാരായണപിള്ളയുടെയും പത്രാധിപത്യത്തിൽ 1968-ൽ തിരുവനന്തപുരത്തുനിന്നും പ്രസിദ്ധീകരിച്ചുതുടങ്ങിയ ത്രൈമാസികമാണ് 'കേരള കവിത.' സാഹിത്യാസ്വാദകർ കൂടുതലും നോവലുകളിലും ചെറുകഥകളിലും







യുക്തിഭദ്രമായ ഗദ്യരചനകളിലും ആകൃഷ്ടരായിരുന്ന ഒരു കാലം. ജി.ശങ്കരക്കുറുപ്പും വൈലോപ്പിള്ളിയും മററും ഒററപ്പെട്ട തലയെടുപ്പുള്ള കവികളായി അംഗീകരിക്കപ്പെട്ടിരുന്നെങ്കിലും ചങ്ങമ്പുഴയിൽ കെട്ടടങ്ങിയ സാമാന്യജനങ്ങളുടെ കവിതാലഹരി ഇനിയൊരിക്കലും ആധുനിക മനുഷ്യനിൽ പതഞ്ഞുപൊങ്ങുകയില്ലെന്ന് പലരും വിശ്വസിച്ചിരുന്ന ഒരു കാലം. ഈ പശ്ചാത്തലത്തിലാണ് മലയാള കവിതയിൽ ആധുനികതയുടെ മുഖപത്രമായി 'കേരള കവിത' പ്രസിദ്ധീകൃതമാകുന്നത്. കവിതയുടെ കൂമ്പടഞ്ഞു എന്ന വാദഗതിയെ നേരിടാനുള്ള ഒരു തയ്യാറെടുക്കൽ എന്ന മട്ടിലാണ് കേരള കവിത തുടങ്ങുന്നതെന്നു പറയാം. എഴുത്തച്ഛനും ആശാനും വള്ളത്തോളും ചങ്ങമ്പുഴയും മററും അവർ ജീവിച്ചിരുന്ന കാലത്തും അതിനുശേഷവും പണ്ഡിതന്മാരുടെയും വരേണ്യവിഭാഗത്തിൻെറയും മാത്രം കവികളായിരുന്നില്ലല്ലോ. അവരുടെ കൃതികൾ അന്നും ഇന്നും ഉത്സവപറമ്പുകളിലും ചന്തത്തെരുവുകളിലും വില്ക്കപ്പെടുന്നുണ്ട്. അവയുടെ ഈ കച്ചവടസാദ്ധ്യത അവയെ പൈങ്കിളിയാക്കുകയല്ല, പകരം നമ്മുടെ സംസ്കാരത്തിൻെറ ജൈവഭാഗമായി പ്രഖ്യാപിക്കുകയാണ് ചെയ്യുന്നത്. ചങ്ങമ്പുഴയ്ക്കുശേഷം അത്തരം ഒരു കവിതാലഹരി കടമ്മനിട്ടയിലൂടെയാണ് കേരളത്തിൽ പടരുന്നത്. അയ്യപ്പപ്പണിക്കർ, സച്ചിദാനന്ദൻ, വിനയചന്ദ്രൻ, ആററൂർ രവിവർമ്മ, സുഗതകുമാരി, കെ.ജി. ശങ്കരപ്പിള്ള, ബാലചന്ദ്രൻ ചുള്ളിക്കാട് തുടങ്ങിയ കവികളുടെ രചനകളും സാമാന്യജനങ്ങളുടെ കാവ്യബോധത്തിൻെറ ഭാഗമായി. ഇവരുടെ കവിതാപുസ്തകങ്ങൾ ഉത്സവപ്പറമ്പുകളിൽ വിററഴിയുന്നില്ലെങ്കിലും ആധുനിക മേളപ്പുരകളായ കാസററുകടകളിൽ ഇവരിൽ പലരുടെയും കവിതാകാസററുകൾ വിററഴിയുന്നുണ്ടല്ലോ. കവിത അങ്ങനെ വീണ്ടും മലയാളിയുടെ വൈകാരികതലത്തിൻെറ ഭാഗവും പ്രഭവവുമായിത്തീരുകയാണ്. ഇതിനുള്ള ഒരു നിദാനമായി, കേരളകവിത. ആധുനിക കവിതയുടെ ഉത്തേജക പത്രമായി കേരളകവിത.

കേരളകവിത ഒരു 'ലിററിൽ മാഗസിൻ' ആണെന്നു പറയാം. എല്ലാ കൊച്ചുമാസികകളും ഒരുതരത്തിൽ മഹത്താരമാണ്. ഭാഷ ഉറയൂരുന്നത് ഈ മാസികകളുടെ താളുകളിലാണ്. ആസ്വാദകൻെറ സംവേദന ശീലങ്ങളെ തിരുത്തുകയും തകിടം മറിക്കുകയും ചെയ്യുന്നത് ഇത്തരം മാസികകളാണ്. ഇവയുടെ അരാജകത്വഭാവമാണ് ഭാഷയുടെ പുതിയ രാസസംയോജനകൾക്കും ചിന്തയുടെ അഗ്നിസ്ഫുലിംഗങ്ങൾക്കും ഊർജ്ജം നല്കുന്നത്. വ്യവസ്ഥാപിത പ്രസിദ്ധീകരണങ്ങൾ, അവ എത്രമാത്രം മൂല്യബോധമുള്ളതാണെങ്കിൽക്കൂടിയും, പരീക്ഷണങ്ങൾ നടത്തുവാൻ ഒരുമ്പെടില്ല. വ്യവസ്ഥാപിത മൂല്യബോധങ്ങളെ ചോദ്യം ചെയ്യുകകൂടിയാണ് ലിററിൽ മാസികയുടെ ഉത്തരവാദിത്തം. സർഗ്ഗകർമ്മത്തോട് ഏററവും അടുത്തു നില്ക്കുന്ന ഒരു ക്രിയയാണ് കൊച്ചു മാസികാപ്രസിദ്ധീകരണം. ആധുനികതയുടെ ഏററവും സുവർണ്ണമായ കാലഘട്ടത്തിൽ ഇവിടെ എത്ര ലിററിൽ മാസികകൾ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു എന്ന് ചിന്തിക്കുക. സമീക്ഷ, അന്വേഷണം, അക്ഷരം, കേരള കവിത, സംക്രമണം, ജ്വയകേരളം തുടങ്ങി നമ്മുടെ അഭിരുചികളെ സ്വാധീനിച്ച പ്രസിദ്ധീകരണങ്ങൾ എത്രതന്നെയുണ്ട്. ഈ മാസികകളിൽ പൂർണ്ണമായും നിറഞ്ഞുനിന്നിരുന്ന കാവ്യചിന്തകൾക്കും സാമൂഹ്യരാഷ്ട്രീയതാത്ത്വികാന്വേഷണങ്ങൾക്കും ഇന്ന് മലയാളത്തിലെ മിക്ക ആനുകാലിക പ്രസിദ്ധീകരണങ്ങൾക്കും ഏതാനും പേജുകൾ മാററിവയ്ക്കേണ്ടിവരുംവിധം മലയാളിയുടെ ചിന്താമണ്ഡലം പ്രകാശപൂർണ്ണമായി എന്ന് നാം അറിയുന്നു.

ഭാഷയുടെ ജൈവതാളം നിലനിർത്തേണ്ടത് വായ്മൊഴിയാണ്. വരമൊഴിയാവട്ടെ, കാലവുമായൊരു നിർബ്ബന്ധിതവേഴ്ചയ്ക്ക് ഭാഷയെ പ്രേരിപ്പിക്കുന്നു. ആവർത്തനവിരസമായ ഈ യാന്ത്രിക ബന്ധത്തെ ലാസ്യമധുരവും ഊർവ്വരവുമാക്കി മാററുന്നത് ഭാഷയുടെ രഹസ്യതടങ്ങളും ഗിരിമേടുകളും തേടിപ്പോകുന്ന കാപാലികരാണ്. ഭാഷയുടെ ഇത്തരം അവധൂതസംസർഗ്ഗങ്ങളെല്ലാം നടക്കുന്നതാവട്ടെ, ലിററിൽ മാസികകളുടെ താളുകളിലും. ചിലപ്പോൾ ഈ ജാരബന്ധങ്ങളെല്ലാം അച്ചടിപ്പിശകുകൾപോലെ ആയെന്നുവരാം. എങ്കിലും ഭാഷ നഗ്നയാകുന്നതും നവതാളങ്ങളാൽ സുഖദായിനിയാകുന്നതും ഈ യാമങ്ങളിലാണ്. അന്ത്യയാമങ്ങളിൽ തുടങ്ങുന്ന ലാസ്യ



സുഷുപ്തിയുടെ തുടർച്ച മാത്രമാണ് രാവിലെ എത്തുന്ന പത്രഭാഷ.

ഭാഷയുടെ നവീകരണത്തിൽ തുടങ്ങുന്ന ഈ സ്വാധീനം കാവ്യാസ്വാദനത്തിൻെറ പല തലങ്ങളിലേക്കും കേരള കവിത വ്യാപിപ്പിച്ചു. ഭാരതീയ ഭാഷകളിലെയും വൈദേശിക ഭാഷകളിലെയും കാവ്യധാരകൾ നമുക്ക് പരിചയപ്പെടുത്തിത്തന്നത് മുഖ്യമായും കേരള കവിതയാണ്. കവിത മാത്രമല്ല, കാവ്യനാടകങ്ങളും കവിതാനിരൂപണവും കാവ്യാത്മകമായ ചെറുകഥകളും മററും കേരളകവിതയുടെ ഭാഗമാണെന്ന് ഓർക്കുക. കേരളകവിതയുടെ താളുകളിലൂടെ മലയാളികളായ കാവ്യാസ്വാദകർ പരിചയപ്പെട്ട ദേശീയ-അന്താർദ്ദേശീയ സാഹിത്യകാരന്മാരുടെ നിര ആരെയും വിസ്മയിപ്പിക്കും.

അനന്തമൂർത്തി മുതൽ സോഫോക്ളീസ് വരെയും, വിയററ്നാംതൊട്ട് ചിലി വരെയും, റഷ്യ മുതൽ സെനിഗൾ വരെയും മൗലികപ്രതിഭകളിലൂടെയും കാലത്തിലൂടെയും ദേശാന്തര നാഗരികതകളിലൂടെയും പടർന്നുകിടക്കുന്ന ഒരു സജീവ പാരമ്പര്യം. അതാണ് കേരള കവിതയിലൂടെ മലയാള കവിത ചുരുങ്ങിയ ഏതാനും വർഷങ്ങളിൽ ആവാഹിച്ചത്.

ഇവിടെ ഒരു വിരോധാഭാസമുണ്ട്. പരിഭാഷയിൽ നഷ്ടപ്പെടുന്നതെന്താണോ അതാണ് കവിത എന്നൊരു ചൊല്ലുണ്ടല്ലോ. നമുക്ക് തള്ളിക്കളയാൻ പററാത്ത ഒരു വാദഗതി. പിന്നെ എന്താണ് കാവ്യപരിഭാഷകളുടെ

**ഭാഷയുടെ ജൈവതാളം നിലനിറുത്തേണ്ടത് വായ്മൊഴിയാണ്. കാലവുമായൊരു നിർബന്ധിത വേഴ്ചയ്ക്ക് ഭാഷയെ പ്രേരിപ്പിക്കുന്നു.**

പ്രസക്തി? പരിഭാഷയിൽ തിണകളുടെ സാന്ദ്രത നഷ്ടപ്പെടുന്നു എന്നത് ശരിതന്നെ. താരതമ്യേന സ്വതന്ത്രമായ ജനപദങ്ങളുടെയും അവയുടെ സ്വതന്ത്രമായ കാവ്യശീലങ്ങളുടെയും കാലം കഴിഞ്ഞുപോയി. പരിഭാഷയുടെ പ്രശ്നം യഥാർത്ഥത്തിൽ നാഗരികതയുടെ തന്നെ പ്രശ്നമാണ്. വാല്മീകിരാമായണത്തിൽനിന്നും അദ്ധ്യാത്മരാമായണത്തിലേക്കുള്ള യാത്ര നോക്കുക. കാലമാണ് എഴുത്തച്ഛൻെറ രാമായണത്തെ പരിഭാഷയ്ക്ക് അതീതമായി നിലകൊള്ളുന്ന, ഒരു സംസ്കാരത്തിൻെറ കേന്ദ്രബിന്ദുവായ കൃതിയായി മാററി എടുത്തത്. ആധുനിക കാലഘട്ടത്തിൽ ഈ പ്രക്രിയ അസാദ്ധ്യമാണല്ലോ. എങ്കിലും ആധുനിക കവിത അതിൻേറതായ ഒരു ചിഹ്നസമുച്ചയം സ്വയം സൃഷ്ടിക്കുന്നുണ്ട്—ഭാഷയ്ക്ക് അതീതമായി, ഇന്ദ്രിയാനുഭൂതികളുടെയും സൈക്കഡെലിക്—സറിയൽ ബിംബപ്രകരങ്ങളിലൂടെയും. ഇത്തരം ഒരു കാവ്യ ചത്വരത്തിൽ എത്തിച്ചേരുന്ന ആസ്വാദകൻ ഓരോ പരിഭാഷയും തൻെറ വായനയിലൂടെ പുനഃസൃഷ്ടിച്ച് തൻേറതാക്കി മാററും. ഈ പ്രക്രിയയിൽ ഓരോ പരിഭാഷാ കാവ്യവും ആസ്വാദകനിലൂടെ കാല്പനികതയുടെ പൂനിലാവിൽ പുനർജ്ജനിക്കുകയാണ്. അങ്ങനെ കാല്പനികത വായനക്കാരൻെറ വൈയക്തികമായ ഒരു ക്രിയയായി അസംബന്ധത്തെ നേരിടുന്നു. വൈദേശികമായ ഒരു ആശയത്തോടോ കലാസങ്കല്പത്തോടോ തോന്നുന്ന അഭിനിവേശത്തിൻെറ ബീജം കാല്പനികത തന്നെയാണ്. ഫ്രഞ്ച് അസ്തിത്വദർശനത്തോടും ലാററിനമേരിക്കൻ വിപ്ളവ ഡയറികളോടും മററും നമുക്കു തോന്നിയ അഭിനിവേശവും കാല്പനികം തന്നെ. മലയാളിയുടെ സ്വന്തമായ അസ്തിത്വബോധം ജ്ഞാനപ്പാനയിലുണ്ട്. അത് തികച്ചും ആധുനികമാണുതാനും. ആധുനികതയുടെ വേരുകൾ അങ്ങനെ കാലത്തിലും ദേശാന്തരങ്ങളിലും കെട്ടുപിണഞ്ഞു കിടക്കുന്നു. ഓരോ കൃതിയിലും ആധുനികതയുടെ ആൽക്കെമി അന്വേഷിക്കാമെന്നല്ലാതെ അവയുടെ ഒരു പൊതുസ്വഭാവം നിർവ്വചിക്കുക ശരിയായ നടപടിയല്ല. ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. ഭാഷയുടെ ആന്തരികതാളം തലമുറകളിലൂടെ കടന്നുവരുന്നതാണ്. പരിഭാഷകളിലൂടെ അന്യഭാഷകളിൽനിന്നും കിട്ടുന്ന കാവ്യബോധം ഭാഷയ്ക്ക് ഒരു പുതിയ സ്വത്വഘടന നല്കുന്നില്ല. ദേശാടനപക്ഷികളെ വരവേൽക്കാനായി വാകയും കണിക്കൊന്നയും ചേറാടിയും പൂക്കുന്നുണ്ടാവാം. പക്ഷെ ഞാററുവേല മലയാണ്മയുടെ സ്വന്തം.

കേരള കവിതയിലും മററ് കൊച്ചുമാസികകളിലും പ്രത്യക്ഷപ്പെടുന്ന പരിഭാഷ പുറത്തേക്ക് തുറക്കുന്ന ജാലകമാണ്. ഈ പരിഭാഷകൾ ഒന്നുംതന്നെ ആധിപത്യസ്വഭാവമുള്ള ഒരു സംസ്കാരത്തിൻെറ പരിച്ഛേദമല്ല. ഇവരിൽ ഓരോ എഴുത്തുകാരനും താൻ ജനിച്ചുവളർന്ന സംസ്കാരത്തിൻെറ വക്താവായാണ് നമ്മുടെ മുന്നിൽ അവതരിക്കുന്നത്. സാംസ്കാരികവും അഗോചരവുമായ കൊളോണിയൽ വിന്യാസങ്ങളെ സ്വന്തം ഭാഷകൊണ്ടും ചോരകൊണ്ടും ചെറുത്തവരാണ് ഇതിൽ ഏറെപ്പേരും. ഈ പശ്ചാത്തലത്തിൽ വേണം കേരള കവിതയുടെ സാംസ്കാരിക പ്രവർത്തനങ്ങൾ വിലയിരുത്താൻ. 'കവിയരങ്ങ്' എന്ന പദവും അത് ദ്യോതിപ്പിക്കുന്ന കവിതയുടെ ദൃശ്യാവിഷ്കാരവും കേരള കവിതയോട് ബന്ധപ്പെട്ടാണ് തുടങ്ങിയത്. ജി.ശങ്കരപ്പിള്ളയുടെയും സി.എൻ.ശ്രീകണ്ഠൻനായരുടെയും കാവാലം നാരായണപ്പണിക്കരുടെയും നാടകങ്ങളും അവതരണസാദ്ധ്യതകളും അവരുടെ ജീനിയസ്സിൻെറ സൃഷ്ടികളാണെങ്കിൽക്കൂടിയും അവ കേരളത്തനിമയിൽ ഊന്നിനിൽക്കുന്ന ഒരു നാടകസംസ്കാരമായി വളർന്നതിൽ കേരള കവിത ഒരു പങ്ക് വഹിച്ചിട്ടുണ്ട്. കേരള കവിതയുടെ ഓരോ കവറും ഓരോ പ്രശസ്ത ചിത്രകാരൻെറ രചനയാണ്. സി.എൻ. കരുണാകരൻ, ദത്തൻ, എം.വി.ദേവൻ, നമ്പൂതിരി തുടങ്ങിയവർ നമ്മുടെ കേരള കവിതയുമായി പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെട്ട് പ്രവർത്തിച്ചിട്ടുണ്ട്. ഒ.എൻ.വി. കുറുപ്പ്, സുഗതകുമാരി, എം.എം. ബഷീർ, എം.ഗംഗാധരൻ തുടങ്ങിയവർ പത്രാധിപഘടനയുടെതന്നെ ഭാഗമായിരുന്നിട്ടുണ്ട്. ഒരു ത്രൈമാസികം എന്ന അവസ്ഥ മാറി ഇന്ന് ഒരു വാർഷിക പ്രസിദ്ധീകരണമായി മാറിക്കഴിഞ്ഞു, കേരള കവിത. 1974 മുതൽ 1988 വരെ പ്രസിദ്ധീകരണം മുടങ്ങിപ്പോവുകയും ചെയ്തു. കൊച്ചുമാസികകൾ മിക്കവാറും അപ്രത്യക്ഷമായിരിക്കുന്ന ഈ കാലഘട്ടം വരൾച്ചയുടേതാണ്. കൊട്ടിഘോഷിച്ച ആധുനികോത്തരത എന്താണ്? സ്ത്രീകളെപ്പററിയും പ്രകൃതിയെപ്പററിയും എല്ലാത്തരം പട്ടിണിക്കാരെപ്പററിയും പറയുവാൻ കവികളുണ്ടാകുമോ? വിദേശത്തുനിന്നും അവതരിക്കുന്ന വിമോചന ശാസ്ത്രജ്ഞന്മാരുടെ സ്ഥാനം നമ്മുടെ ഗോത്ര ദൈവങ്ങളും പുണ്യവാളന്മാരും വീണ്ടെടുക്കുമോ? ഭാഷ കൂടുതൽ ആന്തരികവും സൂക്ഷ്മവും ആയിത്തീരുമോ? ആർക്കറിയാം.

ടെലിവിഷൻെറയും ആലസ്യമാസികകളുടെയും പ്രളയത്തിൽ മലയാളിയുടെ മനസ്സും ചിന്തയും മുങ്ങിച്ചത്തുകൊണ്ടിരിക്കുകയാണ്. കൺസ്യൂമർ പ്രളയത്തിൽ നാം ഓരോരുത്തരും എറുമ്പായി പരിണാമം പ്രാപിച്ചുകൊണ്ടും ഇരിക്കുന്നു. പഞ്ചതന്ത്രം കഥയിലെ എറുമ്പിനെപ്പോലെ ചാവാൻ പോകുന്ന നമുക്കായി എഴുത്തച്ഛൻെറ ശാരിക വീഴ്ത്തിത്തരുന്ന ഹരിത പത്രമാണ് കേരള കവിത. തുരുതുരെ തെരുതെരെ ഇലകൾ വീഴട്ടെ!





എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

തിരുവനന്തപുരത്തെ വിക്റേറാറിയ ജൂബിലി ററൗൺ ഹോളിനടുത്തു നില്ക്കുകയായിരുന്നു ഞാൻ ഒരുദിവസം രാത്രി ഒൻപതു മണിയോട് അടുപ്പിച്ച്. ഒരതിമദ്യപൻ—എൻെറ ബന്ധുതന്നെ—എൻെറ അടുത്തെത്തി ചോദിച്ചു:- "ഈ ടൗൺ ഹാൾ വിലയ്ക്കു കൊടുക്കുന്നുവെന്നു കേട്ടു. എവിടെ ചോദിക്കണം?" (ഉച്ചാരണവ്യക്തി ഞാൻ നല്കിയത്. അദ്ദേഹം ചോദിച്ചത് കുഴഞ്ഞ സ്വരത്തിൽ) ഞാൻ മറുപടി നല്കി:- "ചേട്ടൻ അകത്തുചെന്നു ചോദിച്ചാൽ മതി. ക്ളാർക്ക് അവിടെയുണ്ട്. താണുപിള്ള എന്നു പേര്" "പ്രമാണച്ചെലവ് അയാൾ വഹിക്കുമോ" എന്നു അതിമദ്യപൻെറ ചോദ്യം. "വഹിക്കും" എന്ന് എൻെറ മറുപടി. അദ്ദേഹം ററൗൺ ഹോളിലേക്കു പോകാതെ വേച്ചുവേച്ച് എങ്ങോ നടന്നുപോയി. മദ്യപന്മാർ ഇങ്ങനെയൊക്കെയാണെന്ന് എല്ലാവർക്കുമറിയാം. എങ്കിലും ഒരുസംഭവം ഞാനങ്ങു എഴുതിയെന്നേയുള്ളു. എന്നാൽ ഒരുകാര്യത്തിൽ അവർക്കു ബോധക്കേടോ അസ്ഥിരതയോ ഇല്ല. പരിചയം തെല്ലു മതി. രൂപ ചോദിക്കാൻ ഒരു മടിയുമില്ല. കഷ്ടിച്ചു തികയുന്ന പണവുമായി ജുവുളിക്കടയിലോ പുസ്തകക്കടയിലോ ചായക്കടയിലോ കയറുകയായിരിക്കും നമ്മൾ. പിറകെ വരും മദ്യപൻ. "സാറേ ഒരിരുപത്തഞ്ചുരൂപ വേണം" എന്നു വിനയത്തോടെ പറയും. നമ്മുടെ കൈയിൽ പണം കാണുകയില്ല. ഇനി ഉണ്ടെങ്കിൽത്തന്നെ കുടിക്കാനല്ലേ എന്നു വിചാരിച്ചു നമ്മൾ കൊടുക്കുകയുമില്ല. അങ്ങനെ കൊടുക്കാതിരുന്നാൽ പിന്നെ ജീവിതകാലം മുഴുവനും അയാൾ നമ്മോടു മിണ്ടില്ല. കുടിക്കാനുള്ള രൂപ ചോദിക്കുന്നതിൽ മദ്യപന്മാർക്ക് ഒരോർമ്മപ്പിശകുമില്ല. അതു കിട്ടാത്തതിൻെറ പേരിലുള്ള വിരോധം വച്ചുപുലർത്താൻ അവർക്കു കഴിയുകയും ചെയ്യും. ഇതു മദ്യപന്മാരെക്കുറിച്ചു നമുക്കു പറയാനുള്ളത്. അതിമദ്യപന്മാരോടു നമ്മൾ കടം ചോദിച്ചാലെങ്ങനെയിരിക്കും? "എന്തിനെടാ രൂപ? ലാർജ്ജ് വാങ്ങാനോ? എൻെറകൂടെ വാ. നിനക്കു കുപ്പിക്കണക്കിനു ഞാൻ മേടിച്ചുതരാം." എന്ന് കുടിയൻ പറയും. നൂറുരൂപനോട്ടുകളുടെ വലിയ കെട്ടെടുത്തു നമ്മളെ കാണിക്കുകയും ചെയ്യും. "കുടിക്കാനല്ല" എന്ന് അയാളോടു സത്യം പറഞ്ഞു നോക്കൂ. മദ്യപൻ കോപാകുലനാകും. "ആങ്ഹാ കൊച്ചിനു മരുന്നു വാങ്ങാനോ റേഷനരി വാങ്ങാനോ ആയിരിക്കും അല്ലേ. പോടാ. അതിന് എൻെറ പണം തരില്ല." കടം ചോദിച്ചവൻ നിരാശനായി നടന്നകലുമ്പോൾ അച്ചടിക്കാൻ വയ്യാത്ത തെറികൾ മദ്യപനിൽനിന്നും അയാളുടെ കൂട്ടുകുടിയന്മാരിൽനിന്നും ഉണ്ടാകും. അപമാനിക്കപ്പെടുന്നവർ തിരിഞ്ഞു നോക്കാറില്ലെന്നു വിക്തോർ യൂഗോ 'പാവങ്ങ'ളെന്ന നോവലിൽ പറഞ്ഞിട്ടുണ്ട്. പണം കിട്ടാത്തവൻ തിരിഞ്ഞുനോക്കാതെ പോകും.

നവീന സാഹിത്യത്തിൽ താൽപര്യമില്ലാതെ കലാസൗന്ദര്യത്തിൽ മാത്രം അഭിരമിക്കുന്നവരുണ്ടല്ലോ. നവീനസാഹിത്യമദ്യം കുടിച്ച് ഉന്മത്തരായവർ അവരോട് എഴുത്തച്ഛൻെറ 'അധ്യാത്മരാമായണം' ഒന്നു ചോദിച്ചാൽ കൊടുക്കില്ല. കൊടുത്താൽ തുഞ്ചത്താചാര്യൻ എക്സിസ്റെറൻഷ്യൽ ഔട്ട്സൈഡറായിരുന്നുവെന്ന് അക്കൂട്ടർ എഴുതിക്കളയുമെന്ന് അവർക്കു നല്ലപോലെ അറിയാം. മദ്യപർ റേഷനരി വാങ്ങാൻ പണം കൊടുക്കാത്തതുപോലെ "ആധുനികോത്തര" സാഹിത്യമദ്യം കുടിക്കാത്തവർക്ക് അവർ കൈയിലിരിക്കുന്ന നവീനതമസാഹിത്യകൃതി നല്കുകയേയില്ല. കൊടുത്താൽ അതിനു കലയുമായി ഒരു ബന്ധവുമില്ലെന്നു അവർ പ്രഖ്യാപിക്കുമെന്ന് അവർ ഗ്രഹിച്ചിട്ടുണ്ട്. തലയ്ക്കു ലക്കില്ലെങ്കിലും ആ ധാരണ ഒരിക്കലും മാറുകയുമില്ല അവർക്ക്. ഈ രണ്ടുകൂട്ടരും രണ്ടുതരത്തിൽ 'ഫനാററിക്കു'കളാണ്—അഭിപ്രായഭ്രാന്തുള്ളവരാണ്. ഒരു വ്യത്യാസം മാത്രം. മദ്യപിക്കാത്തവർ അപമാനത്തിലും തിരിഞ്ഞുനോക്കാതെ പോകും. മദ്യപിച്ചവർ ഈ ലോകത്തുള്ള സകല തെറിവാക്കുകളുടെയും ഉടമസ്ഥരാണു തങ്ങളെന്നു വ്യക്തമാക്കിത്തരും.



കുറെ വർഷങ്ങൾക്കുമുൻപ്. മലയാളനാട് വാരികയുടെ പത്രാധിപർ എസ്.കെ. നായർ തന്ന ഒരു ചെക്ക് മാറാനായി ഞാൻ തിരുവനന്തപുരത്തെ ഫെഡറൽ ബാങ്കിൽ ചെന്നു. അവിടെ ദുഃഖിച്ച് ഇരിക്കുന്നു എനിക്കു പരിചയമുള്ള ഒരധ്യാപകൻ. അദ്ദേഹത്തിൻെറകൂടെ ഒരു ചെറുപ്പക്കാരനും. ആ യുവാവ് ആരാണെന്നു ചോദിച്ചപ്പോൾ അധ്യാപകൻ പറഞ്ഞതിങ്ങനെ.

**പാപികളുടെ നേർക്ക് എറിയേണ്ടതായി വരുമ്പോൾ എൻെറ വാക്കുകൾ കല്ലുകളായി മാറുന്നു. എറിയുന്നവൻെറ മനസ്സ് വിശുദ്ധമായിരുന്നാൽ മാത്രം മതി.**



സോൾഷെനിററ്സ്യൻ

''ഐ.എ.എസ് പരീക്ഷയിൽ ഉയർന്ന റാങ്കോടു കൂടി ജയിച്ചയാൾ. പ്രശസ്തിയുള്ള ....രുടെ മകളെയാണ് വിവാഹം കഴിച്ചത്. അഞ്ചുലക്ഷം രൂപ സ്ത്രീധനം. ബെൻസ് കാറ് വെറുതേ. ഇരുന്നൂറുപവൻെറ ആഭരണം കുട്ടിക്കു കൊടുത്തു. താമസിക്കുന്നത് ഡൽഹിയിൽ കൊട്ടാരംപോലു ള്ള കെട്ടിടത്തിൽ. തിരുവനന്തപുരത്തു വരുന്നത് വിമാനത്തിലെ ഒന്നാംക്ളാസ്സിൽ. ഇവിടെനിന്നു നാട്ടിലേക്കു പോകുന്നതു ജാപ്പനീസ് കാറിൽ. വൈകാതെ അംബാസഡറാകും. പിന്നെ എൻെറ മകനുമാണ് ഇവൻ.'' നവീനതമസാഹിത്യകാര ന്മാരും ഉദ്ഘോഷിക്കുന്നത് ഏതാണ്ടിതു പോലെയാണ്:- ''ഞങ്ങൾ വായിക്കുന്നതും പകർത്തുന്നതും സാർത്രിൻെറയും കമ്മ്യൂവിൻെറ യും നതാലിയുടെയും റോബ് ഗ്രിയേയുടെയും കൃതികൾ. സംസാരിക്കുന്നത് ഫൂക്കോയുടെയും ദെറീദയുടെയും ഭാഷയിൽ. പിന്നെ എഴുതുന്നതു മലയാളഭാഷയിലും.''

## പരാജയപ്പെട്ട കഥ

1990-ൽ മോസ്കോയിൽ പ്രസിദ്ധീകരിച്ച സോൾഷെനിററ്സ്യൻെറ Rebuilding Russia എന്ന റഷ്യൻ പുസ്തകത്തിൻെറ ഇംഗ്ളീഷ് തർജ്ജമ 1991-ൽ ഇംഗ്ളണ്ടിൽ പ്രസാധനം ചെയ്തു. (Harvil—Spl. Price £ 3 = 95) അതിലെ A Word to the Great Russians എന്ന പ്രബന്ധത്തിൽ ഗ്രന്ഥകാരൻ പറയുന്നു:- ''At the beginning of this century the eminent political thinker Sergei Kryzhanovsky foresaw that 'the Russian heartland does not possess the reserves of cultural and moral strength necessary to assimilate the peripheries. That effort weakens the Russian national core.' ''

..... ''Today Kryzhanovsky's words are a thousand times more valid: We don't have the strength for the peripheries either economically or morally. We don't have the strength for sustaining an empire—and it is just as well. Let this burden fall from our shoulders: it is crushing us, sapping our energy, and hastening our demise.''

1990-ലോ അതിനുമുൻപോ സോൾഷെനിററ്സ്യൻ നടത്തിയ ഈ ഭാവികഥനം സാർത്ഥക മായിബ്ഭവിച്ചിരിക്കുന്നു. 1967-ൽ അദ്ദേഹം സോവിയററ് റൈറേറഴ്സ് കോൺഗ്രസ്സിന് എഴുതിയ തുറന്ന കത്തിൽ ഇങ്ങനെയും: ''സമകാലിക സമുദായത്തിൻെറ പ്രാണവായുവ ല്ലാത്ത സാഹിത്യം, ആ സമുദായത്തിൻെറ വേദനകളും ഭയങ്ങളും പകർന്നുകൊടുക്കാത്ത സാഹിത്യം, ഭീഷണിപ്പെടുത്തുന്ന സാന്മാർഗ്ഗിക വും സാമൂഹികവും ആയ ആപത്തുകൾക്കെതിരേ സമയത്ത് മുന്നറിയിപ്പു നല്കാത്ത സാഹിത്യം— അങ്ങനെയുള്ള സാഹിത്യം സാഹിത്യമെന്ന പേരിന് അർഹമല്ല. അതു കപടമായ മുഖഭാവം മാത്രമാണ്. അങ്ങനെയുള്ള സാഹിത്യം ആളുക ളുടെ വിശ്വാസം നഷ്ടപ്പെടുത്തുന്നു. അതിൻെറ പ്രസാധനം ചെയ്യപ്പെട്ട കൃതികൾ വായിക്കപ്പെടാ തെ ചവറുകളായി പരിണമിക്കപ്പെടുന്നു.''

സോൾഷെനിററ്സ്യൻെറ ഈ രണ്ടു പ്രസ്താ വങ്ങളും അത്യന്താവസ്ഥയിലെത്തിയ ഒരു രാജ്യത്തെസ്സംബന്ധിച്ചുള്ളതാണ്. അത്യന്താ വസ്ഥകളിൽ അവയെ ആലേഖനം ചെയ്യുന്ന കൃതികളുണ്ടാവും. ഒരുദാഹരണം അദ്ദേഹത്തി ൻെറ ''An Incident at Krechetovka Station'' എന്ന കഥതന്നെയാണ്. വാസ്യ തീവണ്ടിയാപ്പീ സിൽ ജോലിനോക്കുന്നു. അയാൾ എപ്പോഴും മാർക്സിൻെറ ''Capital'' വായിക്കുന്ന സ്ററാ ലിനിസ്ററാണ്. അത് പരിഹാസപൂർവ്വം പറയുക യല്ല സോൾഷെനിററ്സ്യൻ. ആ കാലയളവിൽ ഏതൊരുവനും അങ്ങനെ കഴിയാനേ തരമുള്ളു. വാസ്യയോട് മധ്യവയസ്കനായ ഒരുത്തൻ വന്നു ചോദിക്കുന്നു യാത്ര തുടരുന്നതെങ്ങനെയെന്ന്. അയാൾക്കു തീവണ്ടിയുടെ സമയത്ത് വന്നെത്താൻ പററിയില്ല. വാസ്യ ആദ്യം അയാളെ സംശയി ച്ചെങ്കിലും ക്രമേണ വിശ്വസിക്കാൻ തുടങ്ങി. അയാളെ സഹായിക്കാൻ ഒരുമ്പെട്ടപ്പോൾ ആഗ തൻ അയാളോടു ചോദിച്ചു സ്ററാലിൻ ഗ്രാഡി ൻെറ ആദ്യത്തെ പേരെന്തെന്ന്. അതോടെ വാസ്യക്കു സംശയമായി. സോവിയററ് പൗരൻ എങ്ങനെയാണ് അതു മറക്കുക. മധ്യവയസ്കനെ ചാരനായി, പ്രതിവിപ്ളവകാരിയായി തെററിദ്ധ രിച്ച് വാസ്യ അയാൾക്കു ഭക്ഷണം വാങ്ങിക്കൊ ടുക്കാനെന്ന വ്യാജേന കൂട്ടിക്കൊണ്ടു പോയി പൊലിസിനെ ഏല്പിക്കുന്നു. What have you done, oh what have you done'' എന്ന് അയാൾ ഭയത്തോടെ ചോദിക്കുന്നു. ആ ചോദ്യവും അയാളുടെ ഭയവും വാസ്യയെ ജീവിതകാലം മുഴുവനും 'ഹോൺട്' ചെയ്യുകയാണ്. കാലം കഴിഞ്ഞു. വാസ്യ സെക്യൂരിററി ഉദ്യോഗസ്ഥനോ ടു ചോദിച്ചു ആ തടവുകാരന് എന്തു സംഭവിച്ചു വെന്ന്. അയാൾ മറുപടി പറഞ്ഞു:- ''Your prisoner has been sorted out all right. We don't make mistakes'' [ഇവിടെ prisoner എന്നതിനു പകരം ആ മധ്യവയസ്കൻെറ പേരാണ്. അതു മാററി prisoner എന്നാക്കിയത് ഞാനാണ്.] (Stories and prose poems—A. Solzhenitsyn Bantam Book. Page 134.)

സോവിയററ് റഷ്യയിലെ അക്കാലത്തെ അത്യ ന്താവസ്ഥയാണ് ഇക്കഥയ്ക്കു അടിസ്ഥാനം. സെർഗേ യെസേനിൻ (Sergei Esenin) എന്ന റഷ്യൻ കവിയുടെ ''Returning Home'' എന്ന കാവ്യവും ഇതുപോലൊരു അത്യന്താവസ്ഥയിൽ ജനിച്ചതാണ്. കവി ബാല്യകാലത്തു കഴിഞ്ഞു കൂടിയ ജന്മദേശത്തു തിരിച്ചെത്തി. ഭൂർജ്ജ ത്തടികൊണ്ടുണ്ടാക്കിയ ഗോപുരത്തിൽ മുൻ പുണ്ടായിരുന്ന കുരിശ് ഇല്ല. എന്തൊരു മാററം! കോഴിക്കുഞ്ഞുങ്ങൾക്കു തീററികൊടുത്തുകൊണ്ട് വീട്ടുവാതില്ക്കൽ ഇരിക്കുമായിരുന്ന അമ്മയെ കാണാനില്ല. കുരിശുകൾ ജീർണ്ണിക്കുന്ന ശവപ്പറ മ്പുണ്ട്. മുഷ്ടിയുദ്ധം നടത്തി മരിച്ച ഭടന്മാരുടെ കൈകൾ പുറത്തേക്കുതള്ളിയപോലെ; ആ നിലയിൽ മരവിച്ചവ. ഔഷധസസ്യം തേടിവന്ന വൃദ്ധൻ—അയാളോടു കവി ചോദിച്ചു. ''യെസേ നിൻെറ അല്ല താത്യായനയുടെ വീടെവിടെ?'' ''നീ അവളുടെ ബന്ധുവോ? ഒരുപക്ഷേ അലഞ്ഞുതിരിഞ്ഞുപോയ മകനാണോ?'' ''അതേ, ഞാനവരുടെ മകനാണ്'' എന്നു യെസേനിൻ മറുപടി പറഞ്ഞു. ''മോനേ നീ നിൻെറ മുത്തച്ഛനെ തിരിച്ചറിഞ്ഞില്ലേ?'' ''ദൈവമേ'' മുത്തച്ഛനാണോ ഇത്?'' ഔഷധസസ്യങ്ങളിൽ മഞ്ഞുതുള്ളികളെന്നവിധത്തിൽ കണ്ണീർത്തുള്ളി കൾ വീണു. ''മോനേ നിനക്കു മുപ്പതു

കവിതയുടെ സ്പർശം സ്ത്രീസ്പർശംപോലെ മൃദുലമാകുമ്പോഴാണ് സഹൃദയൻ കൂടുതൽ രസിക്കുക.



വയസ്സാകാൻ പോകുന്നുവെന്നാണ് എൻെറ കണക്കുകൂട്ടൽ. എനിക്കു തൊണ്ണൂറായി. കാലം എങ്ങനെ പറക്കുന്നു! നീ കമ്മ്യൂണിസ്ററല്ലല്ലോ.'' ''ഞാനല്ല'' എന്നു യെസേനിൻെറ മറുപടി. ''നിൻെറ സഹോദരിമാർ കോംസോമോളിൽ ചേർന്നു. അറപ്പിക്കുന്ന ഏർപ്പാട്. അവർ ചുവരിൽനിന്നു ക്രിസ്തുരൂപങ്ങൾ എടുത്തുമാററി. പള്ളിഗോപുരത്തിൽനിന്നു കൊമിസാർ കുരിശു വലിച്ചെടുത്തു. ഇപ്പോൾ ആളുകൾക്കു പ്രാർത്ഥി ക്കാൻ സ്ഥലമില്ല.'' [അവർ വീട്ടിൽച്ചെന്നു] അമ്മ അവിടെ. എല്ലാവരും അവിടെ. കവി ഒരുതുള്ളി കണ്ണീരു തുടച്ചുകളഞ്ഞു. ചുവരിൽ ലെനിൻെറ ചിത്രമുള്ള കലണ്ടർ. അടുത്ത വീട്ടുകാ... കുഞ്ഞോടുകൂടി ഒരു സ്ത്രീയും. ബൈറ... പോലെ ഞങ്ങളുടെ കിഴവൻ നായ് എ... സ്വീകരിക്കാൻ കുരച്ചുകൊണ്ടുവന്നു. അമ്മയു... മുത്തച്ഛനും എത്ര ദുഃഖിച്ചിരിക്കുന്നുവോ അത്രകണ്ടു സഹോദരിക്ക് ആഹ്ളാദം. എനിക്കു ലെനിൻ, വിഗ്രഹമല്ല. വന്ന സ്ത്രീ ബൈബിൾ പോലെ വലിയ ''ക്യാപ്പിററൽ'' തുറന്നു മാർക്സിനെക്കുറിച്ച്, എംഗൽസിനെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. അവരുടെ കൃതിക്ൾ ഒരു പരിതഃസ്ഥിതിയിലും ഞാൻ വായിച്ചിട്ടില്ല. കാവ്യം അവസാനിക്കുന്നു.

''It makes me smile
The way that bright girl, taking
Me by the scruff of my
neck, gives me what for...

..............................

Just as in Byron our old dog
came racing
To greet me with loud
barking at the door.''

(Selected Poetry Sergei Essenin Progress Publishers, Moscow—Pages 157-163)

ഞാൻ കമ്മ്യൂണിസ്ററല്ല, കമ്മ്യൂണിസ്ററ് വിരുദ്ധനുമല്ല. ഫനാററിക് കമ്മ്യൂണിസ്ററ് പെട്ടെന്നു ആൻറികമ്മ്യൂണിസ്ററാകും. ഫനാററിക് കമ്മ്യൂണിസ്ററ്—വിരുദ്ധൻ പെട്ടെന്നു കമ്മ്യൂ ണിസ്ററാകും. ഏതു സിദ്ധാന്തത്തിൻെറയും നന്മ കാണുന്ന എനിക്ക് കമ്മ്യൂണിസ്ററാശയ ത്തിനു വിരുദ്ധമായ ഇക്കഥയുടെയും കാവ്യത്തി ൻെറയും കലാത്മകത നിഷേധിക്കാൻ വയ്യ. അത്യന്താവസ്ഥകൾ രൂപം നല്കുന്ന ഇത്തരം കലാസൃഷ്ടികൾ ജീവിക്കും; ഫ്രാങ്കോയെ നി ന്ദിക്കുന്ന നെറൂദയുടെ കാവ്യങ്ങൾ ജീവിക്കുമെ ന്നതുപോലെ.

യു.എസ്.എസ്.ആറിൻെറ തകർച്ച എന്ന അത്യന്താവസ്ഥയിൽനിന്നു ജനനമെടുത്തതാണ് ശ്രീ. സി.വി. ബാലകൃഷ്ണൻെറ ''ശൈത്യം'' എന്ന കഥ (കലാകൗമുദി). കമ്മ്യൂണിസ്ററായ ഗോപാലൻനായർ—വൃദ്ധൻ—മരണശയ്യയിൽ. അയാൾ തകരുന്ന സോവിയററ് റിപ്പബ്ളിക്കിൻെറ അവസ്ഥയെക്കുറിച്ചു കഥ പറയുന്ന ആളിനോടു ചോദിക്കുന്നു. കൃഷിപ്പണിയിലേർപ്പെട്ട തൊഴി ലാളിസ്ത്രീകളുടെയും ചോദ്യം അതുതന്നെ. കഥാകാരൻ കമ്മ്യൂണിസ്ററായ സുരേന്ദ്രനാഥി നോടു സ്ഥിതിഗതികളെക്കുറിച്ചു ആരായുന്നു. [നമ്മുടെ കെ.വി. സുരേന്ദ്രനാഥിനെത്തന്നെ യാണോ ബാലകൃഷ്ണൻ കഥയിൽ കയററി നിറുത്തിയിരിക്കുന്നത്?] നാട്ടിലെ ഒരു യുവാവ് മോസ്കോയിൽ പഠിക്കുകയാണ്. അയാൾ വിദ്യാഭ്യാസം മതിയാക്കി ബിസ്നെസ്സിൽ ഏർ പ്പെട്ടിരിക്കുന്നുവെന്ന് അറിയിക്കുന്ന കത്തു പിതാ വിനു കിട്ടി. പെട്ടെന്നു ഗോപാലൻനായർ മരിച്ചു. യു.എസ്.എസ്.ആറും മരിച്ചു എന്നു ധ്വനി. മുൻപു പറഞ്ഞ കഥയും കാവ്യവും ജനിപ്പിക്കുന്ന അനുഭൂതിവിശേഷങ്ങൾ ജനിപ്പിക്കാൻ ഇക്കഥ യ്ക്കു കഴിയുന്നില്ല. സാമൂഹികസത്യത്തെ സൂ ക്ഷ്മതയോടെ അപഗ്രഥിച്ചാൽ മാനസിക സത്യത്തിലെത്തും. ഇതിലെ സാമൂഹികസത്യം പ്രതിപാദനത്തിൻെറ അവിദഗ്ദ്ധതയാൽ ദുർ ബ്ബലമായിത്തീരുന്നു. ആ ദൗർബ്ബല്യത്തിലൂടെ മാനസികസത്യത്തിലെത്താനാവില്ല. അതിനാൽ ഇക്കഥയ്ക്കു കലയുടെ മണ്ഡലത്തിൽ സ്ഥാന മില്ല. വികാരത്തിൽനിന്നു രൂപംകൊള്ളണം കലാസൃഷ്ടി. ബാലകൃഷ്ണൻ വാക്കുകളെടുത്തു വികാരം തള്ളിക്കയററാൻ ശ്രമിക്കുന്നു, പരാ ജയപ്പെടുന്നു.



മ്യൂറിയൽ സ്പാർക്ക്

## ചോദ്യം, ഉത്തരം

''ഭാര്യക്കു യഥാർത്ഥമായ സ്നേഹം ഭർത്താവിനോടു തോന്നുന്നതെപ്പോൾ?''

''വഴിയേ പോകുന്ന സുന്ദരിയായ യുവതി വൈരൂപ്യമുള്ളവളാണെന്ന് ഭർത്താവു പറയുകയും അത് ആർജ്ജവത്തോടെ അയാൾ പറഞ്ഞതാ ണെന്ന് അവൾക്കു തോന്നുകയും ചെയ്യുമ്പോൾ.''

''അപ്രതീക്ഷിതമായി വരുന്ന മരണമല്ലേ ആളുകളെ ഞെട്ടിപ്പിക്കുന്നത്?''

''അല്ല. സ്നേഹിതന്മാർ തമ്മിൽ, ബന്ധുക്കൾ തമ്മിൽ ഉണ്ടാകുന്ന ശണ്ഠ. മിന്നലിനെക്കാൾ വേഗത്തിൽ അതു വരും. എല്ലാം ഭസ്മമാക്കും.''

''അതിരുകടന്ന നീതിതൽപരത്വം ക്രൂരതയാ ണെന്നു താങ്കൾ എഴുതിയതു കണ്ടു. വിശദീ കരിക്കാമോ?''

''അതിരുകടന്ന സദാചാരനിഷ്ഠയും നീതി തൽപരത്വവും ഉള്ളവർ തങ്ങളെ മാത്രമേ കാണൂ. അന്യരെ കാണുകില്ല. അന്യരെ കാണാത്ത മനുഷ്യൻ മനുഷ്യനല്ല.''

''നിർമ്മലങ്ങളായ മലയാളവാക്കുകളെ നിങ്ങൾ എത്രകാലമായി പാപപങ്കിലങ്ങളാക്കുന്നു! അവ സാനിപ്പിച്ചുകൂടേ ഇപ്പണി?''

''പാപികളുടെ നേർക്കു എറിയേണ്ടതായി വരുമ്പോൾ എൻെറ വാക്കുകൾ കല്ലുകളായി മാറുന്നു. എറിയുന്നവൻെറ മനസ്സ് വിശുദ്ധമായി രുന്നാൽ മാത്രം മതി.''

''മനുഷ്യൻെറ അധമത്വം എങ്ങനെ മനസ്സി ലാക്കാം?''

''അന്യൻെറ നന്മയെ അംഗീകരിക്കാത്തവൻ അധമനാണ്. ശ്രീ. ഒ.എൻ.വി. കുറുപ്പ് അതി സുന്ദരമായ ഒരുപ്രഭാഷണം നടത്തി. ഞാനോടി ച്ചെന്ന് അദ്ദേഹത്തിൻെറ കരതലങ്ങൾ ഗ്രഹിച്ച് അഭിനന്ദിച്ചു. ആ പ്രഭാഷണത്തിൻെറ മനോ ഹാരിതയെക്കുറിച്ച് അതുകേട്ട വേറൊരു കവി യോടു ഞാൻ പറഞ്ഞപ്പോൾ അദ്ദേഹം ഒന്നും മിണ്ടിയില്ല. 'എന്താ നല്ല പ്രസംഗമല്ലേ?' എന്നു ഞാൻ വീണ്ടും ചോദിച്ചപ്പോൾ 'ആങ്, ഹു ആങ്' എന്നു ചില ശബ്ദങ്ങൾ മാത്രം അദ്ദേഹം പുറപ്പെടുവിച്ചു. ഈ കവിയുടെ നന്മയിൽ

ഭാവം ശബ്ദമായി മാറു മ്പോഴാണ് ഹൃദയസാരള്യം സ്പർശമൃദുത്വമായി മാറു ന്നത്. കഥാകാരന്മാർ ഈ സത്യം മനസ്സിലാക്കിയില്ലെ ങ്കിൽ രചന പരുഷമായി പ്പോകും.



ഒ.എൻ.വി.

എനിക്കു വിശ്വാസമില്ല. എൻ. ഗോപാലപിള്ള ക്രൂരനായിരുന്നുവെന്ന് ചിലർ പറയാറുണ്ട്. ശരിയല്ല. ഞാൻ കെ. ബാലകൃഷ്ണൻെറ 'കൗമുദി'യിൽ നല്ല ലേഖനങ്ങൾ എഴുതുമ്പോഴൊക്കെ സ്ററാഫ് റൂമിൽ വന്ന് അദ്ദേഹം എന്നെ അഭിനന്ദിച്ചിട്ടുണ്ട്. ആവർത്തിക്കട്ടെ. അന്യൻെറ നന്മയെ ആദരിക്കാത്തവൻ മനുഷ്യനല്ല.''

''നിങ്ങളെങ്ങനെ ഇത്രമാത്രം ഓർമ്മിച്ചുവച്ചിരിക്കുന്നു?''

''ഞാൻ സ്ത്രീയാണോ എല്ലാം മറക്കാൻ?''

''സാഹിത്യകാരന്മാർക്കുവേണ്ടി ചോദിക്കുകയാണ്. നിങ്ങൾ അടുത്തകാലത്തെങ്ങാനും പോകുമോ?''

''ഞാൻ പോയാലും വിശേഷമൊന്നുമില്ല. നക്ഷത്രങ്ങൾ അപ്പോഴും വിടരും. പനിനീർപ്പൂക്കൾ കണ്ണുതുറക്കും. ജലാശയങ്ങൾ ചിരിക്കും. താമരപ്പൂക്കളിൽ സൗന്ദര്യതരംഗം ചലനം കൊള്ളും.''

## സ്പർശം

ജർമ്മൻ എക്സ്പ്രഷനിസ്ററ് നാടകകർത്താവു കൈസറുടെ മനോഹരമായ നാടകമാണ് From Morn to Midnight എന്നത്. ഒരു ബാങ്കിൽ ചെക്ക് മാറാൻ ചെന്ന ഒരു തരുണിയുടെ കൈയിൽ സ്പർശിക്കാനിടയായ കാഷ്യർ അതോടെ ഹർഷോന്മാദത്തിൽ വീണു. ബാങ്കിൽനിന്നു വലിയ ഒരു തുക മോഷ്ടിച്ചുകൊണ്ട് അയാൾ അവളുടെ പിറകേ ഓടി. ''നിൻെറ സൗരഭ്യം വായുവിൽ തങ്ങിനിന്നു. നീ തിളങ്ങി, സ്വനിതമുയർത്തി, നീ നഗ്നമായ കൈ എൻെറ കൈയിൽ വച്ചു, കൗണ്ടറിൽക്കൂടി നിൻെറ ശ്വാസം ഊഷ്മളതയോടെ വന്നു'' എന്ന് അയാൾ പറഞ്ഞു. സ്ത്രീ വഴങ്ങിയില്ല. കാഷ്യർക്കു സംഭവിച്ച ദുരന്തമാണ് ഈ നാടകം ചിത്രീകരിക്കുന്നത്. സ്ത്രീയുടെ സ്പർശത്തിന് അത്രകണ്ടു മാന്ത്രികശക്തിയുണ്ട്. കവിതയുടെ സ്പർശം സ്ത്രീസ്പർശംപോലെ മൃദുലമാകുമ്പോഴാണ് സഹൃദയൻ കൂടുതൽ രസിക്കുക. ''വരുമോ കുങ്കുമംതൊട്ട സാന്ധ്യശോഭകണക്കവൾ'' എന്നു കുഞ്ഞിരാമൻനായർ ചോദിക്കുമ്പോൾ ആ വരി തരുണിയുടെ മൃദുലസ്പർശപ്രതീതി ഉളവാക്കുന്നു. വിശദീകരിക്കാനോ തെളിയിക്കാനോ എന്നെക്കൊണ്ടാവില്ല. ശ്രീ. പി.ആർ. നാഥൻെറ ''കൊമ്പ്'' എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) കാഠിന്യമാർന്ന പുരുഷസ്പർശപ്രതീതിയാണു ജനിപ്പിക്കുക. ഒരുദ്യോഗസ്ഥനു മമതാബോധത്തിൻെറ ആധിക്യം. അതുകൊണ്ടുതന്നെ അയാൾക്ക് അസ്വസ്ഥത. മൃഗത്തിൻെറ കൊമ്പു വളരുമ്പോലെ ആ മമത വളരുന്നു. കൊമ്പു വളർന്നാൽ മൃഗം ചവിട്ടും. അപ്പോൾ ഒരു മാർഗ്ഗമേയുള്ളു. കൊമ്പു മുറിക്കണം. ഉദ്യോഗസ്ഥൻെറ മമതയെന്ന കൊമ്പു മുറിച്ചാലേ അയാളുടെ അസ്വസ്ഥത മാറൂ എന്നാണ് പി.ആർ. നാഥൻ പറയുക. കഥയിലെ ഈ രണ്ടംശങ്ങളും പനിനീർപ്പൂവും സൗരഭ്യവുമെന്നപോലെ, പാലും ജലവുമെന്നപോലെ ചേരാതെ മോരും മുതിരയുമെന്നപോലെ വേർതിരിഞ്ഞു നില്ക്കുന്നു. അങ്ങനെ വേർതിരിഞ്ഞു നില്ക്കുന്നതുകൊണ്ടു കൃത്രിമത്വത്തിന് ശക്തി കൂടുന്നു. ഭാവമല്ല, ശബ്ദമാണ് ഇക്കഥയിൽ പ്രാധാന്യമാർജ്ജിച്ചത്. ഭാവം ശബ്ദമായി മാറുമ്പോഴാണ് ഹൃദയസാരള്യം സ്പർശമൃദുത്വമായി മാറുന്നത്. കഥാകാരന്മാർ ഈ സത്യം മനസ്സിലാക്കിയില്ലെങ്കിൽ രചന പരുഷമായിപ്പോകും.

## ഇ.എം.എസ്

ജൂലിയൻ ബാ(ർ)നസ്സിൻെറ 'Flaubert's Parrot'' എന്ന ധിഷണാപരമെങ്കിലും മനോഹരമായ നോവലിൽ വലയെ രണ്ടുതരത്തിൽ നിർവ്വചിക്കാമെന്നു പറഞ്ഞിട്ടുണ്ട്. (ഓർമ്മയിൽ നിന്നെഴുതുന്നത്.) മീൻപിടിക്കാൻ നൂലുകൊണ്ടു നിർമ്മിച്ച ഒരുപകരണം എന്നത് ഒരു നിർവ്വചനം. അനേകം ദ്വാരങ്ങൾക്കു നൂലുകൊണ്ടു പരിധികളുണ്ടാക്കി അവയെ വെവ്വേറെയാക്കുന്നത് എന്നതു രണ്ടാമത്തെ നിർവ്വചനം. ആദ്യത്തേത് നേരേ ചിന്തിക്കുന്നയാളിൻേറത്. രണ്ടാമത്തേത് വക്രഗതിയാർന്ന ചിന്തയുള്ള ആളിൻേറത്. ശ്രീ. ഇ.എം.എസ്സിൻെറ ഏതു ലേഖനവും ചിന്തയുടെയും അതിൻെറ ആവിഷ്കാരത്തിൻെറയും ഋജുതയാൽ, ആർജ്ജവത്താൽ ആകർഷകമാണ്. അദ്ദേഹത്തിൻെറ മതങ്ങളോടു യോജിക്കാത്തവർപോലും ആ ആവിഷ്കാരസാരള്യത്തിൻെറ മുൻപിൽ തലകുനിക്കാതിരിക്കില്ല. ദേശാഭിമാനി വാരികയിൽ അദ്ദേഹമെഴുതിയ ''ജമ്മുകാശ്മീരിൻെറ ഭാവി'' എന്ന ചെറിയ ലേഖനം ഈ സരളതയ്ക്കു നിദർശകമാണ്. പ്രാഥമികവിദ്യാലയത്തിൽ പഠിക്കുന്ന കുട്ടിക്കുപോലും അദ്ദേഹം പറയുന്നതൊക്കെ മനസ്സിലാകും. ജർമ്മൻ തത്ത്വചിന്തകൻ ഷോപൻഹൗഅർ (Schopenhauer 1788-1860) മൂന്നുതരത്തിലുള്ള എഴുത്തുകാരെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. ചിന്തിക്കാതെ എഴുതുന്നവർ ആദ്യത്തെ കൂട്ടർ. അവർ ഓർമ്മയിൽനിന്ന് അല്ലെങ്കിൽ മററുള്ളവരുടെ പുസ്തകങ്ങളെ ആശ്രയിച്ച് എഴുതുന്നു. ഇവരാണ് ഏററവും കൂടുതലുള്ളത്. രണ്ടാമത്തെ കൂട്ടർ എഴുതുമ്പോൾ ചിന്തിക്കുന്നു. എഴുതാൻവേണ്ടി ഇവർ ചിന്തിക്കുകയാണ്. ഇക്കൂട്ടർ സർവ്വസാധാരണം. മൂന്നാമത്തെ ആളുകൾ എഴുത്താരംഭിക്കുന്നതിനുമുൻപ് ചിന്തിച്ചുറപ്പിക്കുന്നു. ചിന്തിച്ചതുകൊണ്ടു മാത്രം എഴുതുകയാണിവർ. വിരളം ഈ വിഭാഗത്തിൽ പെട്ടവർ. വിരളം എന്നു ജർമ്മൻ തത്ത്വജ്ഞാനി വിശേഷിപ്പിച്ച എഴുത്തുകാരിൽ പെടുന്നു ശ്രീ. ഇ.എം.എസ്.

## മിമൻതോ മൊറീ

മ്യൂറിയൽ സ്പാർക്കിൻെറ (Muriel Spark) വിഖ്യാതമായ നോവലാണു മിമൻതോ മൊറീ (Memento Mori). മിമൻതോ മൊറീ എന്ന ലാററിൻ പ്രയോഗത്തിൻെറ അർത്ഥം 'നീ മരിക്കുമെന്ന് ഓർമ്മിക്കുക' എന്നാണ്. ഈ നോവലിലേക്കു കടക്കുന്നതിനുമുൻപ് ജോൺ ഒഹര എന്ന നോവലിസ്ററിൻെറ ''Appointment in Samarra'' എന്ന നോവലിൻെറ തുടക്കത്തിൽ എടുത്തു ചേർത്തിട്ടുള്ള ചില വാക്യങ്ങൾ ഭാഷാന്തരീകരണം ചെയ്യേണ്ടിയിരിക്കുന്നു. സമർസിററ് മൊമിൻേറതാണ് ആ വാക്യങ്ങൾ.

ഫനാററിക് കമ്മ്യൂണിസ്റ്റ് പെട്ടെന്ന് ആൻറി കമ്മ്യൂണിസ്റ്റാകും. ഫനാററിക് കമ്മ്യൂണിസ്റ്റ് വിരുദ്ധൻ പെട്ടെന്ന് കമ്മ്യൂണിസ്റ്റാകും.



''ബാഗ്ദാദിലെ ഒരു കച്ചവടക്കാരൻ പരിചാരകനെ ചന്തയിൽ അയച്ചു ചിലതൊക്കെ വാങ്ങാൻ. അല്പസമയത്തിനുള്ളിൽ പരിചാരകൻ വിളറി വിറച്ചുകൊണ്ട് വന്നു പറഞ്ഞു. യജമാനനേ ഇപ്പോൾ ഞാൻ ചന്തയിലായിരുന്നപ്പോൾ ആൾക്കൂട്ടത്തിനിടയിൽവച്ച് ഒരുസ്ത്രീ എന്നെ തള്ളിമാററി. ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ അവൾ മരണമാണെന്നു മനസ്സിലാക്കി. അവൾ എന്നെ നോക്കി ഭീഷണിപ്പെടുത്തുന്ന ആംഗ്യം കാണിച്ചു. ഇപ്പോൾ അങ്ങ് എനിക്ക് അങ്ങയുടെ കുതിരയെ തരിക. ഞാൻ ഈ പട്ടണത്തിൽനിന്ന് കുതിരപ്പുറത്തു കയറി സഞ്ചരിച്ച് വിധിയിൽനിന്നു രക്ഷപ്പെടട്ടെ. ഞാൻ സമാര*യിലേക്കു പോകാം. അവിടെ മരണം എന്നെ കണ്ടെത്തുകയില്ല. കച്ചവടക്കാരൻ അയാൾക്കു കുതിരയെ കൊടുത്തു. അയാൾ കുതിമുള്ളുകൾ അതിൻെറ പള്ളയിൽ താഴ്ത്തി കുതിരയ്ക്ക് എത്രവേഗം പോകാമോ അത്രവേഗം പറന്നു. കച്ചവടക്കാരൻ ചന്തയിൽ ച്ചെന്നു ജനക്കൂട്ടത്തിൽ നിന്ന എന്നെക്കണ്ടു. അടുത്തുവന്ന് അയാൾ ചോദിച്ചു. നീ എന്തിനാണ് എൻെറ വേലക്കാരനെ കാലത്തു കണ്ടപ്പോൾ ഭീഷണിപ്പെടുത്തുന്ന ആംഗ്യം കാണിച്ചത്? ഞാൻ പറഞ്ഞു. അതു ഭീഷണിപ്പെടുത്തുന്ന ആംഗ്യമല്ല. അദ്ഭുതപ്പെട്ടതിൻെറ ഞെട്ടൽ മാത്രമായിരുന്നു. ബാഗ്ദാദിൽവച്ച് അയാളെ കണ്ടപ്പോൾ ഞാൻ വിസ്മയിച്ചുപോയി. കാരണം ഇന്നു രാത്രി അയാളുമായി സമാരയിൽവച്ച് കൂടിക്കാഴ്ച ഉണ്ട് എന്നതാണ്.''

മരണത്തിൻെറ അനിവാര്യതയെ സ്പഷ്ടമാക്കിത്തരുന്ന ഇക്കഥയുടെ കേന്ദ്രസ്ഥിതമായ ആശയംതന്നെയാണ് സ്പാർക്കിൻെറ നോവലിലുമുള്ളത്. ഡെയിം ലെററി കോൾസ്ററൺ എഴുത്തെഴുതുകയായിരുന്നു. ററെലിഫോൺ ശബ്ദിച്ചു. മുൻപ് എട്ടുതവണയും പറഞ്ഞ വാക്കുകൾ ഒൻപതാമത്തെത്തവണയും പറഞ്ഞിട്ട് വിളിച്ചയാൾ ഫോൺ താഴെവച്ചു. വാക്കുകൾ Remember you must die എന്നു മാത്രം. നോവലിലെ മറെറല്ലാക്കഥാപാത്രങ്ങൾക്കും— എല്ലാവരും വാർദ്ധക്യത്തിലെത്തിയവർ—ഇതേ രീതിയിൽ സന്ദേശം ലഭിക്കുന്നു. ററെലിഫോണിലൂടെ സംസാരിക്കുന്നത് ആരെന്നറിഞ്ഞുകൂടാ. സന്ദേശത്തിൻെറ വാക്കുകൾക്കു മാററമില്ലെങ്കിലും അതിൻെറ നാദം പലപ്പോഴും വിഭിന്നം. ചിലപ്പോൾ സാംസ്കാരികമായി ഉയർന്ന ആളാണ് ആ വാക്കുകൾ പറയുന്നതെന്നു തോന്നും. മററു ചിലപ്പോൾ അത്രകണ്ടു ഉയർച്ചയില്ലാത്ത മട്ടിലും. കേൾക്കുന്നവരുടെ പ്രതികരണം ഓരോവിധത്തിലാണ്.

പത്താം അധ്യായം തുടങ്ങുന്നതു നോക്കുക. 'Is that Mr. Godfrey Colston? said the man on the telephone. 'yes speaking' 'Remember you must die' said the man. 'Dame Lettie is not here' he said flustered. 'Who is that speaking?' 'The message is for you Mr. Colston' 'who is speaking?' The man had hung up. (Page 131. Macmillan edition.)

ഈ ശബ്ദം മതിവിഭ്രമത്തിൻെറ ഫലമല്ല. കേൾക്കേണ്ടാത്തവർപോലും അതു കേൾക്കുന്നു. ഒന്നേ സമാധാനമായുള്ളു. മരണബോധം എല്ലാവർക്കും വേണം. അതില്ലെങ്കിൽ ജീവിതം വിരസമായിത്തീരും. ഒരു കഥാപാത്രത്തിൻെറ



ഇ.എം.എസ്

മതമാണിത്. ഇത് മ്യൂറിയൽ സ്പാർക്കിൻെറയും മതമാണെങ്കിൽ വായനക്കാർക്കു പരാതിയില്ല. പക്ഷേ അതു നോവലിസ്ററിൻെറ മതമാണെന്നു തോന്നുമാറ് സംഭവസന്നിവേശങ്ങൾ നടത്തിയിട്ടില്ല അവർ. നോവൽ വായിച്ചുതീരുമ്പോൾ മരണം നമ്മെ ഹോൺട് ചെയ്യുന്ന പ്രതീതി. ആ പ്രതീതി ജനിപ്പിക്കുന്നതു നല്ലതല്ലതാനും. കാരണം ഉത്കൃഷ്ടസാഹിത്യം ജീവിതത്തെ ദൃഢീകരിക്കുന്നതേയുള്ളു. മരണം യാഥാർത്ഥ്യം, ജീവിതം മഹനീയമായ യാഥാർത്ഥ്യം. സന്നിപാതജ്വരം റിയാലിററി, പക്ഷേ ജ്വരമില്ലാത്ത അവസ്ഥ ഗ്രേയ്ററർ റിയാലിററി.

## ഗുരുനാഥൻെറ പുലഭ്യം

ശ്രീ. ചെങ്ങാരപ്പള്ളി നാരായണൻപോററിയുടെ ശിഷ്യനാണ് ഞാൻ. സാറ് എന്നെ എം.എ ക്ളാസ്സിൽ ''ലീലാതിലകം'' പഠിപ്പിച്ചു. എനിക്കു വല്ല വ്യാകരണവുമറിയാമെങ്കിൽ അതു സാറ് പറഞ്ഞുതന്നതാണ്. ഞാനങ്ങനെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന സാറ് എന്നെ മാത്രമല്ല എൻെറ മുത്തച്ഛനെയും പുലഭ്യം പറഞ്ഞിരിക്കുന്നു. (ജനയുഗം വാരിക.) കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ ചില കൃതികളെ ഞാൻ മാനിക്കുന്നില്ല എന്നു പറഞ്ഞതാണ് സാറിൻെറ രോഷമിളക്കിവിട്ടത്. സാഹിത്യമണ്ഡലം പ്രജാധിപത്യത്തിൻെറ മണ്ഡലം പോലെയല്ലേ? ആർക്കും എന്തും പറയാം. ഗുരുനാഥൻെറ മതംതന്നെ ശിഷ്യനുമുണ്ടായിരിക്കണമെന്നുണ്ടോ? ഒരഭിപ്രായമാവിഷ്കരിച്ചതിൻെറ പേരിൽ ഇത്രവളരെ പുലഭ്യമാകാമോ? സാറ് അതിനെക്കുറിച്ചു ചിന്തിച്ചുനോക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

ഞാൻ അടുത്തകാലത്ത് സാറിൻെറ ഒരനന്തരവനെ കണ്ടപ്പോഴാണ് സാറിനുണ്ടായ ഒരു ദൗർഭാഗ്യത്തെക്കുറിച്ചറിഞ്ഞത്. അതു കേട്ടപ്പോൾ കണ്ണീരൊഴുകുന്നത് എനിക്കു നിയന്ത്രിക്കാൻ കഴിഞ്ഞില്ല. ആ അനന്തരവനോടു സാറ് ചോദിച്ചാൽ അതിൻെറ സത്യാത്മകത വ്യക്തമാകും. കഴിഞ്ഞയാഴ്ച സാറിൻെറ സഹോദരൻെറ മകളെ കണ്ടപ്പോഴും ആ ദൗർഭാഗ്യത്തിൻെറ ഓർമ്മയാൽ ഞാൻ ആകുലാവസ്ഥയിലായി. എൻെറ പേനയിൽനിന്ന് എല്ലാ വാക്കുകളും വരും. പക്ഷേ എനിക്കു നാലക്ഷരം പറഞ്ഞുതന്നവരെസ്സംബന്ധിച്ച് ആ വാക്കുകൾ വരില്ല. അതുകൊണ്ട് അദ്ദേഹത്തിൻെറ പുലഭ്യം ഞാൻ സവിനയം സ്വീകരിക്കുന്നു. സാറിനു സ്വസ്ഥതയും ശരീരത്തിനു സുഖവും ഉണ്ടാകട്ടെ.

* Samarra - ഇറാക്കിലെ പട്ടണം

നവീനസാഹിത്യത്തിൽ താൽപര്യമില്ലാതെ കലാസൗന്ദര്യത്തിൽ മാത്രം അഭിരമിക്കുന്നവരുണ്ടല്ലോ. നവീനസാഹിത്യ മദ്യംകുടിച്ച് ഉന്മത്തരായവർ അവരോട് എഴുത്തച്ഛൻെറ 'അധ്യാത്മരാമായണം' ഒന്ന് ചോദിച്ചാൽ കൊടുക്കില്ല. കൊടുത്താൽ തുഞ്ചത്താചാര്യൻ എക്സിസ്റ്റെൻഷ്യൽ ഔട്ട്സൈഡറായിരുന്നുവെന്ന് അക്കൂട്ടർ എഴുതിക്കളയുമെന്ന് അവർക്ക് നല്ലപോലെ അറിയാം....''ആധുനികോത്തര'' സാഹിത്യമദ്യം കുടിക്കാത്തവർക്ക് അവർ കൈയിലിരിക്കുന്ന നവീനതമ സാഹിത്യകൃതി നല്കുകയേയില്ല. കൊടുത്താൽ അതിന് കലയുമായി ഒരു ബന്ധവുമില്ലെന്ന് അവർ പ്രഖ്യാപിക്കുമെന്ന് അവർ ഗ്രഹിച്ചിട്ടുണ്ട്.

# ടോംസിൻെറ ബോബനും മോളിയും

സംഭവിക്കുമെന്നു പറ. അപകടങ്ങളൊക്കെ സംഭവിക്കുമെന്നാ പറഞ്ഞ.

സുഗന്ധ ദ്രവ്യങ്ങൾക്കു വില കൂടി!

അതു നാറ്റമുള്ളവരെയേ ബാധിക്കൂ.

ഹൃദ്രോഗികൾക്കു വേണ്ടി ഒരു പ്രത്യേക മുന്നറിയിപ്പ്:

ബജറ്റ് പ്രഖ്യാപിക്കുന്ന കാലാവസ്ഥയാകയാൽ ഹൃദ്രോഗികൾ പത്രം വായിക്കുകയോ റ്റി.വി. റേഡിയോ വാർത്തകൾ ശ്രവിക്കുകയോ അരുത്...

ബജറ്റുകഴി
പുരോഗതി
പറയുന്നതു
തെണ്ട

ബജറ്റിനെ എതിർത്തില്ലേൽ സാധാരണക്കാരനുമായി നമ്മൾ തെരുവിൽ മത്സരിക്കേണ്ടതായി വരും!!

അഭ്യസ്തവിദ്യർ എന്നുവച്ചാലെന്തുവാ?

തൊഴിലില്ലാത്ത ചെറുപ്പക്കാർ.

കുരങ്ങുകളെ വിദേശത്തേക്കയക്കുന്നു!

വാലില്ലാതെ പോയി. അല്ലാരുന്നേൽ നിന്റെ ശനിദശ മാറിക്കിട്ടിയേനേ.

രണ്ടാഴ്ച പുറത്തേക്കിറങ്ങരുതെന്നാ ഡോക്ടർ പറഞ്ഞിരിക്കുന്നത്.

അതോ, പോലീസോ?

"പിതാവേ- ഈ പാതാള സർപ്പങ്ങളിൽ നിന്നും ഞങ്ങളെ രക്ഷിക്കണമേ" എന്നാരു പറഞ്ഞതാ?

ബജറ്റ് വായിച്ചു വന്നാകും.

റയിൽവേ ബജറ്റ് കഴിഞ്ഞതേയുള്ളൂ. ഇടിവെട്ടിയവനെ പാമ്പും!!

ബൈബിൾ

തുടങ്ങി
വരെ
സാധ
ങ്ങൾക്കും
വീണ്ടും വില
കൂടി!!

അമേരിക്കയും, ബ്രിട്ടനും ചേർന്ന് നമ്മുടെ കയറു മുഴുവൻ വിലയ്ക്കു വാങ്ങിക്കൊള്ളാമെന്നു!

അതവർക്കു ആവശ്യമുണ്ടായിട്ടല്ല. നമ്മളു തൂങ്ങിച്ചാവാണ്ടിരിക്കാൻ.

TOMS